# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



## സ്വാമി സുധി

1967ൽ തൃശൂർ ജില്ലയിലെ കുണ്ടലിയൂരിൽ ജനിച്ചു.
നന്നേ ചെറുപ്പത്തിൽതന്നെ മോക്ഷേച്ഛു ആയിരുന്നു.
സ്കൂളിൽ പഠിക്കുമ്പോൾ വീടുവിട്ടുപോവുകയും ഒരു
സത്യാന്വേഷിയെപ്പോലെ അലയുകയും പതിവായിരുന്നു.
സഞ്ചാരത്തിനിടയിലും പഠനം തുടർന്നു.
സാമ്പത്തികശാസ്ത്രത്തിൽ ബിരുദവും
ആംഗലേയസാഹിത്യത്തിൽ ബിരുദാനന്തരബിരുദവും
കഴിച്ചു. ജേർണലിസത്തിൽ പി.ജി ഡിപ്ലോമ നേടി.
കുറച്ചുകാലം പത്രപ്രവർത്തകനായി ജോലി ചെയ്തു.
അപ്പോഴേക്കും ഗുരുസവിധത്തിൽ അണയാനുള്ള
തൃഷ്ണ അദമ്യമായി. അതിനാൽ ജോലിയും
ഗാർഹികതയും കളഞ്ഞു.
**ഗുരു നിത്യചൈതന്യയതി**യുടെ ശിഷ്യത്വം സ്വീകരിച്ചു.
ഗുരുവിന്റെ നിർദ്ദേശപ്രകാരം 1993ൽ
നാരായണഗുരുകുലത്തിൽ ചേർന്നു.
ഊട്ടിയിലെ നാരായണഗുരുകുലത്തിൽ
ഗുരു നിത്യയുടെ സമീപവർത്തിയായി
ഗുരുസേവ ചെയ്തു ജീവിക്കുവാനുള്ള
ഭാഗ്യവും നിയോഗവും ഉണ്ടായി.

# മുഖക്കുറിപ്പ്

ഞാനൊരു കഥ വായിച്ചിട്ടുണ്ട്. യുവത്വത്തിലേക്ക് കാലൂന്നിനിൽക്കു മ്പോഴാണ് അത് വായിക്കാനിടയായത്. ആ കഥ വായിച്ചപ്പോൾ ഞാനാകെ അസ്വസ്ഥനായി. വീട്ടിൽനിന്നും ഇറങ്ങിനടന്നു. കാരണം ആ കഥ വെറു മൊരു കഥ മാത്രമായിരുന്നില്ല; അന്തരാർത്ഥങ്ങളുടെ ഒരു കലവറ തന്നെ യായിരുന്നു. എന്നോടുതന്നെയുള്ള ഒരുതരം ചോദ്യംചെയ്യലായിരുന്നു അത്. ആ കഥ ഞാൻ നിങ്ങളോടു പറയുകയാണ്. ഒരുപക്ഷേ, നിങ്ങളിൽ പാകം വന്ന ഒരു മനസ്സുണ്ടെങ്കിൽ ഈ കഥ നിങ്ങളെ ചോദ്യം ചെയ്യും. ഇത്രയും നാളും നിങ്ങൾ ധരിച്ചിരുന്ന പൊയ്മുഖങ്ങൾ പിച്ചിച്ചീന്തിക്കളയും. നിങ്ങ ളുടെ ആത്മാവിന്റെ ശാലീനസൗമ്യതയിൽ ഒരുവേള ചിലവഴിക്കാനായി ഉള്ളം തുടിച്ചുപോകും. ഇനി കഥ പറയട്ടെ........

ഒരിക്കൽ ഒരു സിംഹക്കുഞ്ഞ് വന്നുജനിയ്ക്കാനിടവന്നത് ഒരു ആട്ടിൻപറ്റത്തിനിടയിലായിരുന്നു. തള്ളസിംഹം ഇരപിടിക്കാനായി ഒരു കുന്നിൽനിന്നും എടുത്തുചാടിയപ്പോൾ നിലത്തുവീഴുകയും അവിടെകി ടന്നു പ്രസവിയ്ക്കുകയുമായിരുന്നു. കുഞ്ഞിനെ പ്രസവിച്ച ഉടനെ തള്ള സിംഹം മരിച്ചു. ആ സിംഹക്കുഞ്ഞിന്റെ കണ്ണുകൾ തുറന്നിട്ടുപോലും ഉണ്ടായിരുന്നില്ല. അത്രയും ചെറിയ സിംഹക്കുഞ്ഞായിരുന്നു. ആട്ടിൻക്കൂ ട്ടത്തിലെ തള്ളയാടുകളുടെ മുല കുടിച്ച് ആ സിംഹക്കുഞ്ഞ് വളർന്നു വലു തായി. ആടുകൾ ആ സിംഹത്തെ തങ്ങളെപ്പോലെ കരുതി. ആടുകൾ കര യുന്നതുപോലെ സിംഹവും കരയും. ആടുകൾ പുല്ലു തിന്നുന്നതുപോലെ ആ സിംഹവും പുല്ലുതിന്നും. അവർ ഒരുമിച്ചു കളിച്ചു രസിക്കും. സിംഹ ത്തിന്റെ ആകാരത്തെക്കുറിച്ച് ആടുകൾക്കോ, ആടുകളുടെ ആകാരഭേദത്തെ ക്കുറിച്ചു സിംഹത്തിനോ ഒരു സംശയവും ഉണ്ടായിരുന്നില്ല. അങ്ങനെ കാല ങ്ങൾ ഒരുപാടു കഴിഞ്ഞുപോയി.

ഒരിക്കൽ ഒരു വൃദ്ധനായ സിംഹം ആട്ടിൻപറ്റങ്ങളുടെ അടുത്തുകൂടെ കടന്നുപോകാൻ ഇടയായി. അപ്പോൾ ആട്ടിൻക്കൂട്ടത്തിനിടയിൽ ഒരു സിംഹം കളിച്ചുരസിക്കുന്നതുകണ്ട് വൃദ്ധനായ സിംഹം അത്ഭുതം കൂറി. ആ സിംഹത്തെ അപ്പോൾ അത്ഭുതപ്പെടുത്തിയത്, ആട്ടിൻക്കൂട്ടത്തിലെ സിംഹം ആടിനെപ്പോലെ കരയുന്നതാണ്. അതു പുല്ല് ചവച്ചുതിന്നുകയും ചെയ്യുന്നു. വൃദ്ധനായ സിംഹത്തെ കണ്ടപ്പോൾ മറ്റു ആടുകൾ പേടിച്ചോ ടാൻ തുടങ്ങി. അപ്പോൾ ആട്ടിൻപറ്റത്തിലെ സിംഹവും ഭയന്നുവിറച്ചു ഓടാൻ തുടങ്ങി. ഇതു കണ്ടപ്പോൾ വൃദ്ധനായ സിംഹത്തിനു ലജ്ജയും രോഷവും ഒരുമിച്ചു വന്നു. തന്റെ കുലത്തിനുതന്നെ മാനഹാനി വരുത്തി വയ്ക്കുന്നതാണല്ലോ ഈ പ്രവൃത്തി എന്നു ആ സിംഹം ഓർത്തു. വൃദ്ധ നായ ആ സിംഹം ആട്ടിൻകൂട്ടത്തിന്റെ കൂടെ ഓടിപ്പോകുന്ന സിംഹത്തെ പ്പിടിച്ച് ബലമായി ഒരു തടാകക്കരയിലേക്കു കൊണ്ടുപോയി. പേടിച്ചു വിറ പൂണ്ട കണ്ണുകളോടെ, തന്നെ വെറുതേ വിടണമെന്നു പറഞ്ഞ് ആ പാവം സിംഹം കേണുകരഞ്ഞു. എന്നാൽ വൃദ്ധനായ സിംഹം, തന്റെ വർഗ്ഗത്തിനു

വന്നുചേർന്ന അപമാനകരമായ അധഃപതനത്തെ മാറ്റിയെടുക്കണമെന്ന നിശ്ചയത്തോടുകൂടി തടാകക്കരയിലെ സ്വച്ഛമായ ജലത്തിനരികിൽ ആടുകളുമായി മാനസികതാദാത്മ്യം പൂണ്ട സിംഹത്തെ കൊണ്ടുപോയി നിറുത്തി. എന്നിട്ടു ഗർജ്ജിച്ചുകൊണ്ടു പറഞ്ഞു: "എടാ വിഡ്ഢി! നീ എന്റെ മുഖത്തേക്കൊന്നു നോക്കൂ; എന്നിട്ട് ആ തടാകത്തിലെ ജലത്തിൽ നിന്റെ പ്രതിച്ഛായ ഒന്നു കാണൂ."

തടാകത്തിലെ ജലത്തിൽ തെളിഞ്ഞ മുഖം കണ്ടപ്പോൾ പെട്ടെന്നായിരുന്നു പൂർവ്വികമായ തന്റെ സ്വത്വത്തിന്റെ നിശ്ചയം ഒരു വെളിപാടുപോലെ ആ സിംഹത്തിൽ ജനിച്ചത്. ആട്ടിൻപറ്റത്തിലകപ്പെട്ട സിംഹത്തിന്റെ ഉള്ളിൽനിന്നും അപ്പോൾ ഒരു ഗർജ്ജനം അണപൊട്ടി. ആ ഗർജ്ജനം ദിഗന്തങ്ങളെ മുഴക്കുന്ന ഒന്നായിരുന്നു. അതു വീണ്ടും വീണ്ടും ഗർജ്ജിച്ചു. ആ സിംഹം തന്റെ സ്വരൂപത്തെ തിരിച്ചറിഞ്ഞു. അതിന്റെ പൂർവ്വികമായ സ്മരണകൾ ഉണർന്നുവന്നു. വൃദ്ധനായ സിംഹം ഇതെല്ലാം കണ്ടുനിൽക്കുകയായിരുന്നു. വൃദ്ധനായ സിംഹത്തിന്റെ കാരുണ്യത്തിനു കൊച്ചുസിംഹം നന്ദി പറഞ്ഞു: "അങ്ങില്ലായിരുന്നുവെങ്കിൽ എന്റെ മുഴുവൻ ജീവിതവും ആ ആട്ടിൻപറ്റത്തിന്റെകൂടെ പുല്ലുതിന്നു തുലച്ചുകളയേണ്ടിവരുമായിരുന്നേനേ. അങ്ങെനിക്കു പുതിയൊരു ജീവിതം തന്നിരിക്കുന്നു." വൃദ്ധനായ സിംഹം ചെറിയ സിംഹത്തെ മറ്റു സിംഹങ്ങളുടെ അടുത്തേക്കു കൊണ്ടുപോയി.

നമ്മുടെ ജീവിതവും ഇതേപോലെയാണ്. നാം നമ്മുടെ ആത്മസ്വത്വത്തെ മറന്നുപോയിരിക്കുകയാണ്. പല പല താദാത്മ്യങ്ങളാൽ ആട്ടിൻപറ്റത്തിലകപ്പെട്ട ഒരു സിംഹക്കുഞ്ഞിനെപ്പോലെയാണ് നാം വളരുന്നത്. കുടുംബമായി ജീവിച്ചുപോരുന്ന നാം പലതരത്തിലുള്ള സാമൂഹികവും രാഷ്ട്രീയവും മതപരവുമായ ബന്ധങ്ങളാലും ബന്ധനങ്ങളാലും സ്വതസിദ്ധമായ നമ്മുടെ സ്വരൂപം മറന്നുപോയിരിക്കുന്നു. ആ സ്വരൂപത്തിന്റെ മഹിമാതിശയം മനസ്സിലാക്കാതെ കൊച്ചുകൊച്ചു തുരുത്തുകളിൽ സ്വാർത്ഥമായ ജീവിതം നയിക്കുന്നവരാണ് നാം ഏറെപേരും.

കുറേക്കാലം അങ്ങനെ ജീവിക്കേണ്ടിവന്ന ഈയുള്ളവന് ആത്മാവിന്റെ നിരതിശയദർപ്പണത്തിൽ എന്റെ മുഖം കാണിച്ചുതന്ന മഹാകാരുണികനാണ് ഗുരു നിത്യചൈതന്യയതി. ആ ഗുരുവിലൂടെയാണ് ഞാൻ എന്റെ സ്വത്വത്തിന്റെ ഇനിമയുള്ള പ്രതലം ആദ്യമായി നുണഞ്ഞത്. ഈ പുസ്തകം എഴുതുമ്പോൾ എല്ലാവർക്കും അവരുടെ സ്വത്വത്തെ തിരിച്ചറിയാനുള്ള കണ്ണാടിയായിരിക്കണം ഇതിലെ ഓരോ വാക്കും എന്നു ഞാൻ പ്രാർത്ഥനാപൂർവ്വം അഭിലഷിക്കുകയാണ്.

നിറഞ്ഞ ഹൃദയത്തോടെ
സ്വാമി സുധി

# എന്തും വായിക്കുന്നതിനു മുമ്പ്

ആത്മോപദേശശതകം ഒരു ശാസ്ത്രമാണ്. ഈ ശാസ്ത്രം ആധുനികശാസ്ത്രം പോലെയുള്ള ഒരു ശാസ്ത്രമല്ല. ആനുഭൂതികജ്ഞാനമുള്ള ഒരു ഋഷിയുടെ ഹൃത്താരിൽ വിളഞ്ഞ അദ്വൈതമകരന്ദംകൂടിയാണിത്. അപ്പോൾ ഇതിനൊരു സമഗ്രതയുണ്ട്. സമഗ്രമെന്നു പറയാൻ കാരണം, ഇതിന്റെ പരിധിയിൽ വരാത്ത ഒന്നുംതന്നെയില്ല എന്നുള്ളതുകൊണ്ടാണ്. ഗണനയിൽപെടുന്നതും ഗണനയിൽനിന്നു കവിഞ്ഞതും ഉൾക്കൊള്ളാൻ പോരുന്ന അനന്തവിശാലതയാണ് ആത്മോപദേശശതകത്തിനെ സമഗ്രമാക്കുന്നത്. പൂമ്പാറ്റകൾ പറന്നുനടക്കുന്നതുകണ്ട് കൗതുകമൂറുന്ന ഒരു കൊച്ചുകുഞ്ഞിന്റെ ബോധതലവും, നിർവാണത്തിന്റെ ധ്യാനവിഹായസ്സിൽ അനുഭൂതി നുണഞ്ഞുകൊണ്ടിരിക്കുന്ന ഒരു യോഗിയുടെ ബോധതലവും ഈ ശാസ്ത്രത്തിൽ ഒരേപോലെ ഇടം കണ്ടെത്തുന്നുണ്ട്. വ്യാസനും ന്യൂട്ടനും, ഹൈസൻബർഗും കണാദനും, ക്രിസ്തുവും നബിയും, ബുദ്ധനും എല്ലാം ആത്മോപദേശസാഗരത്തിലെ തേജോതരംഗങ്ങളാണ്.

മാത്രമല്ല, ഈ ശാസ്ത്രത്തിനു വ്യക്തമായൊരു ലക്ഷ്യവും പ്രതിപാദനരീതിയുമുണ്ട്. ഇതിൽ അവതരിപ്പിക്കുന്ന വിഷയം നമുക്കു പരിചയമില്ലാത്തതല്ല. ആ വിഷയം നാം തന്നെയാണ്. സോക്രട്ടീസും ഉപനിഷത്തിലെ ഋഷിയും ഊന്നിയൂന്നിപ്പറഞ്ഞ പ്രമേയം: "നീ നിന്നെതന്നെ അറിയുക. ആ അറിവ് നിന്നെ സ്വതന്ത്രനാക്കും." അങ്ങനെ ഞാൻ എന്നെ പ്രമേയമാക്കി അന്വേഷണം ആരംഭിക്കുമ്പോൾ അതിൽ പ്രപഞ്ചത്തെ സംബന്ധിച്ചും ഈശ്വരനെ സംബന്ധിച്ചും ഉള്ള പഠനങ്ങൾ സ്വാഭാവികമായി അന്തർഭവിക്കുന്നു. മൂന്നു ചോദ്യങ്ങളാണ് ആത്യന്തികമായി ഒരു ജിജ്ഞാസു ചോദിക്കുന്നത്.

1 ഈ ലോകം എവിടെനിന്നുണ്ടായി?

2 ഞാൻ ആരാണ്?

3 എന്തിനു ജീവിക്കണം?

ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം നൽകാൻ ഓരോന്നിനും ഓരോ ശാസ്ത്രം രൂപീകൃതമായിട്ടുണ്ട്. ഒന്ന് സത്താശാസ്ത്രം (ontology). രണ്ട് ജ്ഞാനശാസ്ത്രം (epistemology). മൂന്ന് മൂല്യശാസ്ത്രം (axiology). ഈ മൂന്നു ശാസ്ത്രങ്ങളിലും പെടാതെ ഒരു ശാസ്ത്രത്തിനും നിലയുറപ്പിക്കാൻ കഴിയില്ല. എന്നാൽ ഗുരുവാകട്ടെ, ഈ മൂന്നു ശാസ്ത്രത്തേയും 'ബ്രഹ്മവിദ്യ' (The Science of the Absolute) എന്ന ഒരു സമ്പൂർണ്ണസമന്വയതന്ത്രത്തിന്റെ പരിഗണയിൽ കൊണ്ടുവന്നിട്ടാണ് എല്ലാ ദാർശനികസമസ്യകളേയും പരിഹരിക്കുന്നത്.

ഈ ശാസ്ത്രത്തെ ശാസ്ത്രോചിതമായി പറഞ്ഞുതരുന്ന ശാസ്ത്രജ്ഞൻ ശ്രീനാരായണഗുരുവാണ്. ഗുരു ആത്മാമൃതം നുകർന്ന

ഒരു ഋഷിവര്യനാണ്. പരമപുരുഷാർത്ഥമായ മുക്തിയെ സൂര്യതുല്യം ആത്മ ധാരയാക്കി മാറ്റിയ മഹാമനീഷിയുമാണ്. സ്വയംമുക്തനായ ഗുരു മാനുഷ്യകത്തെ മുഴുവനും മുക്തിയിലേക്കു നയിക്കാനാണ് ആത്മോപദേശശതകം രചിച്ചത്. അപ്പോൾ മുക്തിയാണ് ഈ ശാസ്ത്രം പഠിക്കുന്നതിന്റെ പ്രയോജനം. എന്തിൽ നിന്നുള്ള മുക്തിയാണ്? അജ്ഞാനത്തിൽനിന്നുള്ള മുക്തി. അജ്ഞാനംകൊണ്ടാണ് ജീവിതം ബന്ധനംപോലെ തോന്നുന്നതും നാം ദുഃഖിക്കുന്നതുമെല്ലാം. ബന്ധനം തോന്നുന്നതുകൊണ്ടാണ് ഒരാൾ ശാസ്ത്രം പഠിക്കുന്നത്. അതുകൊണ്ട് ആത്മോപദേശശതകം ഒരു മോക്ഷ ശാസ്ത്രമാണ്. എന്തിൽനിന്നുള്ള മോചനം? ബന്ധനത്തിൽനിന്നുള്ള മോചനം. ദുഃഖത്തിൽ നിന്നുള്ള മോചനം. പ്രാപഞ്ചികതയിൽനിന്നുള്ള മോചനം.

നാം ഈ ലോകത്തിൽ ജീവിക്കുമ്പോൾതന്നെ ഇന്ദ്രിയങ്ങളിലൂടേയും മനസ്സിലൂടേയും വിഷയങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. അങ്ങനെ ഇന്ദ്രിയങ്ങൾക്കൊണ്ടും മനസ്സുകൊണ്ടും ബന്ധപ്പെടുന്ന വിഷയങ്ങൾ നമ്മെ ബന്ധിക്കുന്നു. ഇഷ്ടരൂപത്തിലും അനിഷ്ടരൂപത്തിലും ഉദാസീനരൂപത്തിലും നമ്മെ സ്വാധീനിക്കുന്നു. ലോകത്തിൽ ജീവിക്കുന്നതോടൊപ്പംതന്നെ നാം ഈ ലോകത്തിന്റെ ഭാഗമാണ്. എന്നാൽ നമ്മുടെ മുമ്പിലുള്ള നാമരൂപാത്മകമായിരിക്കുന്ന ലോകത്തെ നാം അറിയുന്നത് നമ്മിൽനിന്നും അന്യമായിരിക്കുന്ന ഒരു വസ്തുപോലെയാണ്. അതുകൊണ്ട് നാം ഈ ലോകത്തെ അനുഭവിക്കുന്നത്, ജ്ഞാതാവായും കർത്താവായും ഭോക്താവായും ഒക്കെയാണ്. നമ്മിൽനിന്നും അന്യമായിരിക്കുന്ന ലോകത്തെ വീണ്ടും വീണ്ടും ഭുജിക്കുവാൻ വ്യഗ്രതപ്പെട്ടുകൊണ്ടിരിക്കുന്ന ഒന്നാണ് ജീവൻ. ജീവൻ എന്നും പൂർണ്ണതയ്ക്കുവേണ്ടിയാണ് ശ്രമിക്കുന്നത്. ജീവൻ ജഗത്തിനെയാണ് അതിന്റെ തൃഷ്ണയെ ഒടുക്കുവാനായി ഭുജിച്ചുകൊണ്ടിരിക്കുന്നത്. അങ്ങനെ ജീവൻ ജഗത്തിനെ തൃഷ്ണാനിവൃത്തിക്കായി ഭുജിക്കുമ്പോൾ വീണ്ടും വീണ്ടും ബന്ധനത്തിലേക്കു പോവുന്നു. എന്നാൽ കുറേ കഴിയുമ്പോൾ ഈ ജീവൻതന്നെ ജഗത്തിൽനിന്നുള്ള മുക്തി ആഗ്രഹിക്കുകയും ചെയ്യുന്നു. അപ്പോൾ ആ മുക്തിക്ക് ഹേതുവായിട്ടാണ് ഈശ്വരൻ വരുന്നത്.

ഈശ്വരൻ സ്വതന്ത്രനാണ്. ജഗത്തിന്റെയും ജീവന്റെയും സ്രഷ്ടാവാണ്. സംഹർത്താവും ഈശ്വരൻതന്നെ. സൃഷ്ടികർത്താവും സംഹർത്താവും ആയിരിക്കുന്ന ഈശ്വരൻ പ്രപഞ്ചം എന്ന ലീലയെ (play) ജീവനിലൂടെ അവതരിപ്പിക്കുകയാണ് ചെയ്യുന്നത്. പ്രപഞ്ചം എന്ന നാമരൂപാത്മകമായിരിക്കുന്ന ഒരു ലീലയെ ജീവൻ എന്നു പറയുന്ന പ്രാതിഭാസികതയിലൂടെ അവതരിപ്പിക്കുന്നതാണ് ആകെ ജഗത്തിന്റെ പൊതുവായിട്ടുള്ള ആവിഷ്കാരതന്ത്രം.

ജീവൻ ബന്ധനസ്ഥനായിരിക്കുമ്പോൾ ആ ജീവനെ മുക്തിയിലേക്ക് ആനയിക്കുന്ന ഒരു പ്രതിപാദനതന്ത്രമായിരിക്കണം ശാസ്ത്രത്തിൽ ഉണ്ടായിരിക്കേണ്ടത്. ശാസ്ത്രത്തിന് അവലംബിക്കാവുന്ന രീതീവിധാനം (methodology) ജീവനെ ആത്മോന്മുഖമാക്കിയെടുക്കുക മാത്രമാണ്; അല്ലെ

ങ്കിൽ ഈശ്വരോന്മുഖമാക്കി ത്തീർക്കുകയാണ്. ഏതൊരറിവുകൊണ്ടാണോ നമുക്ക് ഈ ജഗത്ത് ബന്ധനം എന്നതുപോലെ തോന്നിച്ചത് ആ അറിവാണ് വിവേകബുദ്ധി. ബന്ധകാരണമായ ജഗത്തിനെ നിരാകരിക്കേണ്ടത് ജീവന്റെ മോക്ഷസിദ്ധിക്ക് അവശ്യംവേണ്ട ഒരു പ്രക്രിയയാണ്. അതിനുവേണ്ട വലിയൊരു അറിവിനെ ഗുരു പറഞ്ഞുതരുന്നു.

എന്തെല്ലാം കാര്യങ്ങളാണ് ഗുരു ആത്മോപദേശശതകത്തിൽ പറയുന്നത്? ഒന്നാമതായി നാം അന്വേഷിച്ചറിഞ്ഞു കണ്ടെത്തേണ്ട ഒന്നുണ്ട്. അതിനെ 'കരു' എന്നാണ് പറയുന്നത്. കരു പ്രാപഞ്ചികസത്തയാണ്. എന്നു പറഞ്ഞാൽ, ഈ പ്രപഞ്ചത്തിന് കാരണമായിരിക്കുന്നത് ഏതോ അതാണ് കരു. കരു കാരണമാണ്. പരമമായ കാരണം. പരമകാരണമായിരിക്കുന്നത് സത്തയാണ്. നാം പരമകാരണമായിരിക്കുന്ന സത്ത നമ്മിൽ കണ്ടെത്തുമ്പോൾ അതിനെ ആത്മസത്ത എന്നു പറയും. പരമകാരണമായിരിക്കുന്ന ഒന്നിനെ ഈ പ്രാപഞ്ചികതയുടെ അടിസ്ഥാനമായിട്ടറിയുമ്പോൾ അതിനെ ബ്രഹ്മസത്ത എന്നു പറയും. അപ്പോൾ ആദ്യമേതന്നെ സത്തയായിരിക്കുന്ന ഒരു സത്യത്തെ എടുത്തുകാണിക്കുന്നു. അതിനെ കരു എന്നു വിളിക്കുന്നു.

ഈ കരുവിന്റെ സ്വഭാവം എങ്ങനെയാണ്? അത് അറിവിലും ഏറിയ അറിവാണ്. സാധാരണ അറിവിൽനിന്നും അതീതമായിരിക്കുന്ന ഒരറിവാണ്. ഈ അറിവിലും ഏറിയ അറിവാണ് നാം കരുവിനെ അറിയുമ്പോൾ ഉണ്ടാകുന്നത്. അന്വേഷണത്തിലൂടെ വികസിപ്പിച്ചെടുക്കേണ്ട ഒരുതരം അന്തർജ്ഞാനത്തിലൂടെയാണ് (intuition) ഇതു സാധിതമാകുന്നത്. അപ്പോൾ കരു ഇന്ദ്രിയവിഷയമല്ല. ഇന്ദ്രിയവിഷയമായിരിക്കുന്നതൊക്കെ സാധാരണ അറിവാണ്.

കണ്ണുകൊണ്ടുകാണുന്ന ഒരു ദൃശ്യം സാധാരണ അറിവാണ്. കാതുകൊണ്ട് കേൾക്കുന്ന ഒരു ശബ്ദം സാധാരണ അറിവാണ്. മൂക്കുകൊണ്ട് മണക്കുന്ന ഒരു മണം സാധാരണ അറിവാണ്. നാക്കുകൊണ്ട് രുചിക്കുന്ന ഒരു രുചി സാധാരണ അറിവാണ്. ത്വക്കുകൊണ്ട് സ്പർശിച്ചറിയുന്ന ഒരു സ്പർശം സാധാരണ അറിവാണ്. ഇനി ഈ ഇന്ദ്രിയാനുഭങ്ങളുടെ അടിസ്ഥാനത്തിൽ ചിന്തിച്ചറിയുന്നതും സാധാരണ അറിവുതന്നെയാണ്. സാധാരണ അറിവുകളിലൊക്കെ ദേശകാലപരിമിതമായിട്ടുള്ള ഒരു മാനം ഉണ്ടായിരിക്കും. ഏതെങ്കിലും ഒരു ദേശത്തുവച്ചുമാത്രമേ ഇന്ദ്രിയത്തിനു ഒരറിവിനെ സ്വീകരിക്കാൻ കഴിയുകയുള്ളൂ. അതുപോലെതന്നെ അതിനൊരു കാലപരിക്ലിപ്തിയും ഉണ്ടായിരിക്കണം. അതുകൊണ്ട് ഇന്ദ്രിയത്തിലൂടെ അറിയുന്ന അറിവുകളൊക്കെ പരിമേയങ്ങളാണ്.

കരുവാകട്ടെ അപരിമേയമാണ്. അളക്കാനാവാത്തതാണ്. അളക്കാനാവാത്തതുകൊണ്ടുതന്നെ അത് ഇന്ദ്രിയദ്വാരാ അറിയാവുന്നതുമല്ല. അപരിമേയമായ ഒന്നിനെ ചിന്തകൾക്കും ഉൾക്കൊള്ളാനാവുകയില്ല. അതുകൊണ്ടാണ് അതിനെ അറിവിലുമേറിയ അറിവെന്നു പറയുന്നത്. ഈ അറിവിലുമേറിയ അറിവായിരിക്കുന്ന കരുവിനെ എങ്ങനെയാണ് നാം അറിയേ

ണ്ടത്? ഒരേസമയംതന്നെ ഈ കരു അറിയുന്നവന്റെ അകത്തും അതേപോലെതന്നെ പുറത്തുമാണ് ഇരിക്കുന്നത്. അങ്ങനെയാണ് സൂക്ഷ്മരൂപത്തിൽ അകത്തിരിക്കുകയും സ്ഥൂലരൂപത്തിൽ പുറത്തിരിക്കുകയും ചെയ്യുന്നത്. സൂക്ഷ്മരൂപത്തിൽ പ്രവർത്തിക്കുന്നതാണ് മനസ്സ്. സ്ഥൂലരൂപത്തിൽ പ്രവർത്തിക്കുന്നതാണ് പഞ്ചഭൂതാത്മകമായിരിക്കുന്ന ഈ പ്രപഞ്ചം.

അപ്പോൾ ഒരേ കരുവിനുതന്നെ രണ്ടു തരത്തിൽ പ്രതിഭാസിക്കുവാൻ കഴിയുന്നതെങ്ങനെയാണ്? അതിലാണ് ജീവൻ എന്നും വ്യാമോഹിതനായിത്തീരുന്നത്. ഒരു കരു സ്ഥൂലമായും സൂക്ഷ്മമായും ജീവനെ വട്ടം ചുറ്റിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ വരുമ്പോൾ നമ്മളുടെ ജീവിതത്തിൽ തെറ്റു പറ്റാനിടവരുന്നു. ഏകമായ കരുവിനെ അറിയാതെ, കരുവിന്റെ ദ്വിമുഖങ്ങളെയാണ് നാം അറിയുന്നത്. കരുവിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന സ്ഥൂലവും സൂക്ഷ്മവുമായിരിക്കുന്ന, അകവും പുറവുമായിരിക്കുന്ന രണ്ടു വശങ്ങളെ മാത്രമാണ് ജീവിതാനുഭവങ്ങളിൽനിന്ന് നമുക്ക് അറിയുവാൻ കഴിയുന്നുള്ളൂ. അതുകൊണ്ട് കരുവിനെ അറിയണം എന്നു ഉറപ്പിച്ചു പറയുന്നു. കരുവിനെ ഒരേസമയംതന്നെ അകത്തും പുറത്തുമിരിക്കുന്ന സത്തയായിട്ടറിയണം. അതു അറിവിലുമേറിയ അറിവാണ്. കരു ഒരു വിഷയമല്ല. കരു വിഷയാതീതബോധമാണ്. ഇതാണ് ആത്മോപദേശശതകത്തിന്റെ പ്രമേയമായിട്ട് വരുന്നത്. സാധാരണ അറിവിൽനിന്നും അതീതമായിരിക്കുന്ന ഒരറിവിനെ മനുഷ്യൻ അന്വേഷിക്കുവാൻ തുടങ്ങുമ്പോൾ ആ വ്യക്തി സത്യാന്വേഷിയായിത്തീരുന്നു. ആ വ്യക്തി ജിജ്ഞാസുവായിത്തീരുന്നു.

അങ്ങനെയൊരു സത്യാന്വേഷി ശാസ്ത്രം വളരെ സമഗ്രമായി പഠിക്കേണ്ടതായിട്ടുണ്ട്. കണ്ണുകൾ അഞ്ചും ഉള്ളടക്കണം. കണ്ണുകൾ എന്നു പറഞ്ഞാൽ ഇന്ദ്രിയങ്ങൾ. ദൃശ്യങ്ങൾ മാത്രം കാണുന്ന കണ്ണിനെയല്ല ഇവിടെ വിവക്ഷിക്കുന്നത്. അഞ്ചിന്ദ്രിയങ്ങളേയും കൂടിയാണ് കണ്ണുകൾ എന്നു ഗുരു നാമകരണം ചെയ്തിരിക്കുന്നത്. ഉള്ളടക്കണമെന്നു പറയുവാൻ കാരണം അതെപ്പോഴും പുറംലോകത്താണ് മേഞ്ഞുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് പുറംലോകത്തിൽനിന്നും ഉള്ളടക്കണം. വെറുതേ ബലം പ്രയോഗിച്ച് നിയന്ത്രിക്കുക എന്നല്ല. ആദ്യം അതിനുവേണ്ടിയാണ് കരുവിന്റെ സ്ഥിതിവിശേഷത്തെക്കുറിച്ച് പറഞ്ഞുതന്നത്. ഇന്ദ്രിയങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന ജീവോർജ്ജത്തെ കരുവിലേക്കു തിരിക്കണം. താത്പര്യങ്ങളെ മുഴുവൻ ആത്മഗതപ്രിയമാക്കണം.

മനുഷ്യന്റെ അഹന്തയാണ് ജ്ഞാനത്തിനു തടസ്സം നിൽക്കുന്നത്. അതുകൊണ്ട് എളിമ വേണം. തെരുതെരെ വീണുവണങ്ങണം. തെരുതെരെ എന്നുള്ള വാക്ക് നൈരന്തര്യത്തോടുകൂടി എന്ന അർത്ഥത്തിലാണ് ഗുരു പ്രയോഗിച്ചിരിക്കുന്നത്. മനുഷ്യൻ എവിടെയാണ് വീഴേണ്ടത്? മനുഷ്യൻ വീഴേണ്ടത് അറിവിന്റെ മുമ്പിലാണ്. പരമമായ അറിവിന്റെ മുമ്പിൽ നമസ്കരിക്കണം. വണങ്ങുക എന്നു പറഞ്ഞാൽ അഹന്ത നിർമ്മാർജ്ജിതമായ അവസ്ഥയിൽ വർത്തിക്കുക. അതിനുശേഷംവേണം ഈ ഗ്രന്ഥം നമ്മളുടെ മനനത്തിനും വിചാരത്തിനുമായി എടുക്കുവാൻ.

# ആത്മോപദേശശതകം

## 1

അറിവിലുമേറിയറിഞ്ഞിടുന്നവൻ ത-
ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും
കരുവിനു കണ്ണുകളഞ്ചുമുള്ളടക്കി-
ത്തെരുതെരെ വീണുവണങ്ങിയോതിടേണം.

| | | |
|---|---|---|
| അറിഞ്ഞിടുന്നവൻ തൻ | - | അറിയുന്നവന്റെ |
| ഉരുവിലും | - | അകത്തും |
| ഒത്തു പുറത്തും | - | തത്തുല്യമായി പുറത്തും |
| അറിവിലും ഏറി | - | കണ്ടും ചിന്തിച്ചും മറ്റും അറിയാവുന്ന അറിവുകൾക്കതീതമായി |
| ഉജ്ജ്വലിക്കും കരുവിന് | - | പ്രകാശിക്കുന്ന ആത്മസത്തയെ അറിയുന്നതിനായി |
| കണ്ണുകൾ അഞ്ചും | - | അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും |
| ഉള്ളടക്കി | | ആത്മാഭിമുഖമാക്കി |
| തെരുതെരെ | - | ധാരമുറിയാത്ത രീതിയിൽ |
| വീണുവണങ്ങി | - | ഗുരുവിൽ സമർപ്പിതനായി |
| ഓതിടേണം | - | സ്വാധ്യായം ചെയ്യണം. |

**പാ**ശ്ചാത്യതത്ത്വചിന്തയിൽ പ്ലേറ്റോയും അരിസ്റ്റോട്ടിലും സമാന്തരമായി ഒഴുകിക്കൊണ്ടിരിക്കുന്ന രണ്ടു നദികളെപ്പോലെയാണ്. ഇവർ തമ്മിലുള്ള ബന്ധം ഗുരുവിന്റേതും ശിഷ്യന്റേതുമാണ്. എന്നാലും ദാർശനികമായ ഒരു പിണക്കം ഇവർക്കിടയിലുണ്ട്. ചരിത്രത്തിലൂടെ ഇവർ ഒഴുകിയൊഴുകി രണ്ടു വാദങ്ങളെ സമ്പുഷ്ടമാക്കി. പ്ലേറ്റോയുടെ ചിന്തകളാണ് ആശയവാദത്തിലേക്ക് (idealism) വഴിമാറിയത്. അരിസ്റ്റോട്ടിലിന്റെ തത്ത്വചിന്ത ഭൗതികവാദത്തെ (materialism) കരുപ്പിടിപ്പിച്ചു. ഈ രണ്ടു വാദങ്ങളും പരസ്പരം സംഘട്ടനത്തിൽവരെ ഏർപ്പെട്ടിട്ടുണ്ട്. ഇപ്പോഴും ഏർപ്പെടുന്നുണ്ട്.

പാശ്ചാത്യചിന്തയിലെ അതികായന്മാരെന്നു വിശേഷിപ്പിക്കാവുന്ന ഡോ. ജോൺസണും ബിഷപ്പ് ബെർക്കിലിയും ഒരിക്കൽ പ്രഭാതസവാരിയിൽ കണ്ടുമുട്ടി. ബെർക്കിലിയാകട്ടെ കടുത്ത ആശയവാദിയാണ്. ലോകം ഒരു ആശയമാണെന്നാണ് ബെർക്കിലിയുടെ വാദം. ഡോ. ജോൺസൺ ഭൗതികവാദിയും. കാണപ്പെടുന്ന ലോകത്തിനപ്പുറത്ത് ഒരു സത്യവും ഇല്ല എന്ന

വാദമാണ് ഭൗതികവാദം. അവർ സംസാരിച്ചു വന്നപ്പോൾ അതൊരു തർക്ക മായി പരിണമിച്ചു. തർക്കം മൂത്തപ്പോൾ ഡോ. ജോൺസൺ വലിയൊരു കല്ലെടുത്ത് ബെർക്കിലിയുടെ കാലിൽ നോക്കി ഒരേറു കൊടുത്തു. കാലു ചതഞ്ഞ് ചോരയൊലിക്കാൻ തുടങ്ങി. ബെർക്കിലി വാവിട്ടു നിലവിളിച്ചു. അപ്പോഴും കോപം അടങ്ങാതെ ഡോ. ജോൺസൺ ചോദിച്ചു: 'ഈ കല്ലും ചോരയും ആശയമാണോ?' ബെർക്കിലി കരഞ്ഞുകൊണ്ടുതന്നെ പറഞ്ഞു: 'കല്ലും ചോരയും ആശയമാണ്.' 'പിന്നെ നിങ്ങൾ എന്തിനാണ് കരയുന്നത്?' ഡോ. ജോൺസൺ ചോദിച്ചു. 'അതും ആശയമാണ്,' ബെർക്കിലി പറഞ്ഞു.

ഇങ്ങനെയാണ് idealismവും materialismവും ഒരിക്കലും ചേരാതെ ശണ്ഠകൂടികൊണ്ടിരിക്കുന്നത്. ആധുനികശാസ്ത്രമായ physics ഭൗതികവാദത്തിന്റെ സന്തതിയാണ്. എന്നാൽ ഇന്നിവിടെ കണ്ടുവരുന്ന metaphysics ആകട്ടെ ആശയവാദത്തിൽനിന്നും ജനിച്ചതാണ്. ഇവയ്ക്കു രണ്ടിനും ഒന്നിച്ചിരിക്കാൻ കഴിയുന്ന ഒരിടം നടരാജഗുരുവാണ് വളരെ വ്യക്തതയോടുകൂടി ശാസ്ത്രോചിതമായി പറഞ്ഞുതന്നിട്ടുള്ളത്. അതിനു സഹായകമായ ദാർശനികപിൻബലം നാരായണഗുരുവിന്റെ ആത്മോപദേശശതകത്തിൽനിന്നും ദർശനമാലയിൽനിന്നുമാണ് നടരാജ ഗുരുവിനു കിട്ടിയത്. ഗുരുദേവന്റെ ആത്മോപദേശശതകത്തിൽ ആശയ വാദവും ഭൗതികവാദവും പിണക്കങ്ങളില്ലാത്ത ഒരു ഭൂമികയിൽ സംഗമി ക്കുന്നത് ഓരോ ശ്ലോകത്തിലൂടേയും കടന്നുപോകുമ്പോൾ നമുക്കു കാണാ നാകും.

കരു ആത്മസത്തയാണ്. ആത്മസത്ത എന്നാൽ നമ്മുടെ ശരിയായ ഉണ്മ എന്നേ അർത്ഥമുള്ളൂ. ആ ആത്മസത്തയായ കരുവിനെയാണ് അറി യേണ്ടത്. കരുവിനെ അറിയാതെ ഈ ലോകത്തിൽ കണ്ടും കേട്ടും തൊട്ടും നുണഞ്ഞും മണത്തും ചിന്തിച്ചും അറിയാവുന്ന എല്ലാം വ്യർത്ഥമെന്നേ പറയാനൊക്കൂ. എന്തെന്നാൽ കരുവാണ് എല്ലാ അറിവുകൾക്കും കാരണ മായിരിക്കുന്നത്; എല്ലാ അറിവുകൾക്കും അർത്ഥവുമായിരിക്കുന്നത്. കാരണം ഏകമാണ്. കാര്യങ്ങൾ അനേകമാണ്. ഏതൊന്നിൽനിന്നാണോ ലോകം ജാതമാകുന്നത് ആ ഒന്നാണ് കാരണം എന്നതുകൊണ്ട് വിവക്ഷി ക്കുന്നത്. അപ്പോൾ കാരണമായിരിക്കുന്ന കരുവിനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞ അനുഭവമായി. അതൊരു പൂർണ്ണാനുഭവമാണ്. കാമനകൾ ഒഴിഞ്ഞ പൂർണ്ണത. സ്വയം സംതൃപ്തിയാണ് പൂർണ്ണാനുഭവത്തിന്റെ തെളി മ. ആ കരു ഒരേസമയം അറിയുന്നവന്റെ അകത്തും പുറത്തും സ്ഥിതിചെ യ്യുന്നു. അകത്ത് അന്തക്കരണമായും പുറത്ത് എണ്ണമറ്റ വസ്തുക്കളായും പ്രകാശിക്കുന്നു. വേറൊറർത്ഥത്തിൽ പറഞ്ഞാൽ സൂക്ഷ്മം അകത്തും സ്ഥൂലം പൂറത്തും.

അങ്ങനെയുള്ള കരുവിനെ ആനുഭൂതികമായി അനുഭവിച്ചറിയാൻ ആദ്യ മായി ഇന്ദ്രിയങ്ങളിലെ അഭിരമനത്തെ ഉൾവലിക്കണം. ആ അഭിരമനത്തെ

കരുവിന്റെ ദിശയിലേക്കു തിരിച്ചുവിടണം. വിഷയാഭിമുഖമായി പ്രവർത്തിച്ചിരുന്ന അറിവ് അപ്പോൾ ആത്മാഭിമുഖമായിത്തീരും. ഇതാണ് ഉള്ളടക്കുക എന്ന പ്രക്രിയ. ഇത് ഒരു പ്രാവശ്യം ചെയ്താൽ പോരാ. നിരന്തരമായി ചെയ്യണം. ഗുരുവാണ് അറിവിന്റെ നികേതനം. ആത്മസാക്ഷാത്കാരത്തിനായി ഗുരുവിൽ ശ്രദ്ധയുറപ്പിച്ച ഒരു മനസ്സ് അന്വേഷകനിൽ അനിവാര്യമാണ്. ഗുരുവിന്റെ പാദാന്തികത്തിൽ വീണുവണങ്ങണമെങ്കിൽ അഹന്ത പോകണം. എളിമയുടെ വഴക്കം വരണം. ആത്മസായുജ്യത്തിനുള്ള അഭിലാഷവും വേണം. അങ്ങനെയൊരു അന്വേഷണത്തികവോടെ നമുക്കിനി സ്വാധ്യായത്തിനു തുടക്കം കുറിക്കാം.

# 2

കരണവുമിന്ദ്രിയവും കളേബരം തൊ-
ട്ടറിയുമനേകജഗത്തുമോർക്കിലെല്ലാം
പരവെളിതന്നിലുയർന്ന ഭാനുമാൻ തൻ
തിരുവുരുവാണു തിരഞ്ഞു തേറിടേണം.

| | | |
|---|---|---|
| കരണവും | - | അന്തക്കരണങ്ങളും |
| ഇന്ദ്രിയവും | - | ഇന്ദ്രിയങ്ങളും |
| കളേബരം | - | ശരീരവും |
| തൊട്ടറിയും | - | ഇന്ദ്രിയങ്ങൾക്കു വിഷയമായിരിക്കുന്ന |
| അനേക ജഗത്തും | - | നിരവധിയായ നാമരൂപങ്ങളും |
| ഓർക്കിൽ | - | മനനവിധേയമാക്കുകയാണെങ്കിൽ, |
| എല്ലാം | - | എല്ലാം |
| പരവെളിതന്നിൽ ഉയർന്ന | - | പരമമായ ചിദാകാശത്തിൽ ഉദിച്ചുനിൽക്കുന്ന |
| ഭാനുമാൻതൻ | - | ആത്മസൂര്യന്റെ |
| തിരുവുരുവാണ് | - | ചൈതന്യരൂപമാണ്. |
| തിരഞ്ഞുതേറിടേണം | - | ഇക്കാര്യം അന്വേഷിച്ചറിയണം. |

പ്രപഞ്ചം പഞ്ചഭൂതാത്മകമാണ്. ആ പ്രപഞ്ചമാകട്ടെ, എണ്ണിയാലൊടുങ്ങാത്ത നാമരൂപങ്ങളാണ്. നാമരൂപങ്ങളെ ജ്ഞാനേന്ദ്രിയങ്ങളിലൂടെയാണ് നാം അറിയുന്നത്. കണ്ണ്, മൂക്ക്, നാക്ക്, ത്വക്ക്, ചെവി എന്നിവയാണ് ജ്ഞാനേന്ദ്രിയങ്ങൾ. കണ്ണ് കാണുന്നു. കണ്ണിന് വിഷയമായിരിക്കുന്നത് രൂപമാണ്. രൂപം പഞ്ചഭൂതങ്ങളിലൊന്നായ അഗ്നിയുടെ ഗുണമാണ്. മൂക്കുകൊണ്ട് മണക്കുന്നു. മണം പൃഥ്വിയുടെ ഗുണമാണ്. നാവുകൊണ്ട് രസം അറിയുന്നു. രസം ജലത്തിന്റെ ഗുണമാണ്. ത്വക്ക് സ്പർശനേന്ദ്രിയമാണ്. സ്പർശം വായുവിന്റെ ഗുണമാണ്. ചെവിയിലൂടെയാണ് കേൾക്കുന്നത്. കേൾവി ആകാശ

ത്തിന്റെ ഗുണമാണ്. പഞ്ചഭൂതങ്ങളും ഇന്ദിയങ്ങളും തമ്മിലുള്ള ഈ പരസ്പരബദ്ധതയിൽനിന്നാണ് പ്രപഞ്ചം രൂപപ്പെട്ടതുതന്നെ. പ്രകർഷേണ പഞ്ചീകൃതമായത് പ്രപഞ്ചം. പഞ്ചീകരണം എന്നാൽ അഞ്ചു ഭൂതങ്ങളും ചേരേണ്ടപടി ചേരുന്നതാണ്. ഇന്ദ്രിയങ്ങൾക്ക് തനിയെ എല്ലാം അറിയാൻ കഴിയുകയില്ല. അന്തക്കരണങ്ങളുടെ സഹായം ആവശ്യമാണ്. മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നിവയാണ് അന്തഃകരണങ്ങൾ. മനസ്സിന്റെ സ്വഭാവം സംശയം ഉന്നയിക്കുകയാണ്. എന്ത്? എവിടെ? എപ്പോൾ? ആര്? എങ്ങനെ? എന്തിന്? എന്നീ ചോദ്യങ്ങളെല്ലാം മനസ്സിന്റെ സൃഷ്ടിയാണ്. ചോദ്യത്തിന്റെ ഉത്തരം പൂർവാനുഭവത്തിൽനിന്നും കണ്ടെത്തണം. പൂർവാനുഭവങ്ങളുടെ ശേഖരമാണ് ചിത്തം. സ്മൃതിരൂപത്തിലും വിസ്മൃതി രൂപത്തിലുമാണ് ചിത്തം പ്രവർത്തിക്കുന്നത്. ചിത്തത്തിൽ തെളിഞ്ഞ ഉത്തരം ശരിയേ തെറ്റോ എന്നു നിശ്ചയിക്കുന്നത് ബുദ്ധിയാണ്. ബുദ്ധിയെ അതുകൊണ്ട് നിശ്ചയാത്മികാ എന്നു പറയുന്നു. അഹങ്കാരം അഭിമാനിയാണ്. ബുദ്ധി നിശ്ചയിച്ച ഒന്നിനെ തനിയ്ക്കു വേണമോ വേണ്ടയോ എന്ന പ്രിയാപ്രിയ രൂപത്തിലുള്ള പ്രതികരണമാണ് അഹങ്കാരത്തിന്റേത്.

ഇങ്ങനെ കരണേന്ദ്രിയകളേബരാദികളാൽ നാം അനുഭവിച്ചുപോരുന്ന ഈ ജഗത്തിന്റെ രഹസ്യം അറിയുവാനായി പുതിയൊരു വിചാരരീതിയെ അവലംബിക്കേണ്ടിയിരിക്കുന്നു. അത് അന്തർമുഖമായ മനനമാണ്. അങ്ങനെ മനനം ചെയ്യുമ്പോൾ നാം തന്നെയായിരിക്കുന്ന ആത്മസൂര്യൻ അറിവിന്റെ അതിവിശദാകാശത്തിൽ ഉദിച്ചുയർന്നുനിൽക്കുന്ന ഒരനുഭവസാക്ഷാത്കാരം സംഭവിക്കുന്നു. ആ ഒരേയൊരു ആത്മസൂര്യന്റെ ബഹുവിധമായ സ്ഫുരണങ്ങളാണ് എണ്ണിയാലൊടുങ്ങാത്ത നാമരൂപാത്മകമായ ഈ പ്രപഞ്ചം. തേറുക എന്നാൽ ആത്മസത്തയും ഞാനും അഭേദമാണെന്നറിയുന്ന അനുഭവമാണ്.

# 3

വെളിയിലിരുന്നു വിവർത്തമിങ്ങു കാണും
വെളിമുതലായ വിഭൂതിയഞ്ചുമോർത്താൽ
ജലനിധിതന്നിലുയർന്നിടും തരംഗാ-
വലിയതുപോലെയഭേദമായ് വരേണം.

| | | |
|---|---|---|
| വെളിയിലിരുന്ന് | - | വെളിയിലിരിക്കുന്നതുപോലെ |
| വിവർത്തം ഇങ്ങു കാണും | - | വിവർത്തരൂപത്തിൽ നാം കാണുന്ന |
| വെളിമുതലായ | - | ആകാശം മുതലായ |
| വിഭൂതിയഞ്ചും | - | അഞ്ചു ഭൂതങ്ങളെയും |

| | | |
|---|---|---|
| ഓർത്താൽ | - | മനനവിധേയമാക്കിയാൽ |
| ജലനിധിതന്നിൽ | - | കടലിൽ |
| ഉയർന്നിടും | - | ഉണ്ടായി മറയുന്ന |
| തരംഗാവലി | - | തിരകളുടെ നിര |
| അതുപോലെ | - | എന്നതുപോലെ |
| അഭേദമായ് വരേണം | - | അഭേദമായി വരണം. |

പ്രപഞ്ചം പഞ്ചഭൂതാത്മകമാണ്. ആകാശം, വായു, അഗ്നി, ജലം, പൃഥിവി എന്നിവയാണ് പഞ്ചഭൂതങ്ങൾ. പഞ്ചഭൂതങ്ങൾകൊണ്ടാണ് പ്രപഞ്ചത്തിലുള്ള കല്ലും പുല്ലും പുഴയും പുഴുവും മാനും മനുഷ്യനുമെല്ലാം ഉണ്ടായിട്ടുള്ളത്. എന്നു പറഞ്ഞാൽ, ഇവിടെ വിശേഷരൂപത്തിൽ വർത്തിക്കുന്ന അല്ലെങ്കിൽ വിവിധരൂപത്തിൽ കാണപ്പെടുന്ന എല്ലാറ്റിനും ആദിമമായ ഒരു ഏകസത്തയുണ്ട്; ഒരു മൂലകാരണമുണ്ട്. പെട്ടെന്നു നോക്കുമ്പോൾ ഈ മൂലകാരണത്തെ നമുക്കു കാണാൻ കഴിയുകയില്ല. കടലിൽ തിരകൾ മുറമുറയായി ഉയർന്നൊടുങ്ങികൊണ്ടിരിക്കുന്നതു കാണുമ്പോൾ കടലിൽനിന്നും തിരകൾ വേറെയാണെന്നുള്ള പ്രതീതിയാണ് നമ്മളിൽ ഉളവാകുന്നത്. എല്ലാ തിരമാലകൾക്കും കാരണമായിരിക്കുന്നത് കടലാണ്. കടലിലാണ് തിരമാലകളുടെ അഭേദ്യത അറിയേണ്ടത്. അതുപോലെ വെളിയിലിരിക്കുന്ന എല്ലാ വിഷയങ്ങൾക്കും കാരണമായിരിക്കുന്ന ഒരു പരവെളിയുണ്ട്. ആ പരവെളിയിൽ അല്ലെങ്കിൽ ചിദാകാശത്തിൽ എല്ലാറ്റിനേയും ഭേദമറ്ററിയണം. അങ്ങനെ അറിയുമ്പോൾ ജ്ഞാനം ആനുഭൂതികമായി മാറും.

# 4

അറിവുമറിഞ്ഞിടുമർത്ഥവും പുമാൻത-
ന്നറിവുമൊരാദിമഹസ്സുമാത്രമാകും
വിരളതവിട്ടു വിളങ്ങുമമ്മഹത്താ-
മറിവിലമർന്നതു മാത്രമായിടേണം.

| | | |
|---|---|---|
| അറിവും | - | അറിയുക എന്ന പ്രക്രിയയും |
| അറിഞ്ഞിടും അർത്ഥവും | - | അറിയുന്ന വിഷയവും |
| പുമാൻതൻ അറിവും | - | ‘അറിയുന്നവൻ’ എന്ന ബോധവും |
| ഒരു ആദിമഹസ്സ് | - | ഒരേയൊരു ആദിമമായ ജ്യോതിസ്സ് |
| മാത്രമാകും | - | മാത്രമാണ്. |
| വിരളത വിട്ടു | - | അകം പുറങ്ങളില്ലാതെ |
| വിളങ്ങും | - | ജ്വലിച്ചുനിൽക്കുന്ന |
| അമ്മഹത്താം | - | ആ മഹത്തായ |
| അറിവിൽ അമർന്ന് | - | ആത്മസത്തയിൽ വിലയിച്ച് |

| | | |
|---|---|---|
| അതുമാത്രമായിടേണം | - | അതുമാത്രമായിത്തീരണം. |

ഇന്ദ്രിയങ്ങളിലൂടെ കണ്ടും കേട്ടും മണത്തും രുചിച്ചും തൊട്ടും ഒക്കെ അറിയാം. അന്തക്കരണത്തിലൂടെ ചിന്തിച്ചും അറിയാം. എല്ലാ അറിവിലും അറിയാനായി ഒരു വിഷയമുണ്ട്. വിഷയത്തെയാണി
വിടെ അറിഞ്ഞിടുമർത്ഥം എന്നു പറയുന്നത്. കാണുക, കേൾക്കുക, ചിന്തിക്കുക എന്നിവയെല്ലാം അറിവെന്ന പ്രക്രിയയുടെ വിവിധമായ സംവേദനളാണ്. ഏതു വിഷയത്തെ അറിയുമ്പോഴും 'ഞാൻ അറിയുന്നവൻ' എന്ന ജ്ഞാതൃത്വം നമ്മിലൊക്കെ കാണുന്നുണ്ട്. ഇങ്ങനെ, അറിയുന്നവൻ-അറിയുക-അറിയപ്പെടുന്ന വിഷയം ഇവയെ മൂന്നിനേയും ചേർത്താണ് വേദാന്തികൾ 'ത്രിപുടി' എന്നു വിളിക്കുന്നത്. അജ്ഞാനത്തിലിരിക്കുന്ന ജീവന് ശരീരതാദാത്മ്യം ഉണ്ടാകുമ്പോഴാണ് ഇങ്ങനെയുള്ള ത്രിപുടീഭേദത്തോടെയുള്ള അറിവുണ്ടാകുന്നത്. എന്നാൽ ജ്ഞാനോദയത്തിൽ ഒരേയൊരു ആദിമജ്ഞാനത്തിന്റെ മൂന്നു പിരിവുകൾ മാത്രമാണ് ഇതെന്ന് നമുക്കു ബോധ്യമാകും. ആദിമഹസ്സാകട്ടെ എല്ലായിടത്തും നിറഞ്ഞുവിലസുന്ന ആത്മസത്തതന്നെയാണ്. സർവ്വവ്യാപകതയാണ് ആ ആത്മസത്തയുടെ സ്വഭാവം. അതെപ്പോഴും വിളങ്ങിക്കൊണ്ടിരിക്കും. മഹത്തായിരിക്കുന്ന ഈ ആദിമജ്ഞാനത്തിൽ അലിഞ്ഞ്, അതുമാത്രമായിത്തീരുന്നതാണ് ജീവിതത്തിന്റെ പരമമായ ആനന്ദം.

# 5

ഉലകരുറങ്ങിയുണർന്നു ചിന്ത ചെയ്യും
പലതുമിതൊക്കെയുമുറ്റു പാർത്തു നിൽക്കും
വിലമതിയാത വിളക്കുദിക്കയും പിൻ-
പൊലികയുമില്ലിതു കണ്ടു പോയിടേണം.

| | | |
|---|---|---|
| ഉലകർ | - | സാധാരണ ജനങ്ങൾ |
| ഉറങ്ങി | - | ഉറങ്ങുകയും |
| ഉണർന്ന് | - | ഉണരുകയും |
| ചിന്തചെയ്യും പലതും | - | പലപല ചിന്തകളും ചെയ്യുന്നു. |
| ഇതൊക്കെയും | - | മനുഷ്യനിലെ ഈ വ്യവഹാരങ്ങളെ |
| ഉറ്റുപാർത്തുനിൽക്കും | - | ഉറ്റുനോക്കിക്കൊണ്ടിരിക്കുന്ന |
| വിലമതിയാത വിളക്ക് | - | അമൂല്യമായ ആത്മദീപമാകട്ടെ |
| ഉദിക്കയും | - | ഉദിക്കുകയും |
| പിൻപൊലികയും ഇല്ല | - | പിന്നെ അണയുകയും ചെയ്യുന്നില്ല. |
| ഇതുകണ്ടു പോയിടേണം | - | ഈ ആത്മദീപത്തെ കണ്ടുജീവിക്കണം. |

സാധാരണ മനുഷ്യരുടെ ജീവിതം കണ്ടിട്ടില്ലേ? ഉറക്കം, ഉണർച്ച എന്നീ രണ്ടു ധ്രുവങ്ങൾക്കിടയിൽ അവരുടെ ജീവിതം പലപലവ്യാപാരങ്ങളിലൂടെ ഊയലാടി കളിക്കുകയാണ്. എത്രയെത്ര ചിന്തകളാണ് അവർക്കുള്ളത്? എത്ര യെത്ര സ്വപ്നങ്ങൾ? ആഹ്ലാദത്തിലൂടെയും യാതനയിലൂടെയും അവർ കടന്നുപോകുന്നു. ഇവയൊക്കെ ഇമവെട്ടാതെ കണ്ടുകൊണ്ടിരിക്കുന്ന ഒരു കണ്ണ് എല്ലാവരുടെയും ഉള്ളിന്റെ ഉള്ളിലുണ്ട്. നടരാജഗുരുവിന് ഈ കണ്ണ് dialectical eye ആയിരുന്നു. ശിവഭക്തന്മാർക്ക് ഇത് ശിവന്റെ മൂന്നാംക ണ്ണാണ്. ദാർശനികന്മാർക്ക് ഇത് ഉൾക്കണ്ണാണ്. പക്ഷേ, അങ്ങനെയൊരു കണ്ണ് എല്ലാറ്റിനേയും കണ്ടുകൊണ്ടിരിക്കുന്നതായി പലരും അറിയാറില്ല.

അമൂല്യമായ ഒരു വിളക്കിനോടാണ് ഈ കണ്ണിനെ ഗുരു ഉപമിച്ചിരി ക്കുന്നത്. ആ വിളക്ക് അനാദിയായ ഒരു ദീപമാണ്. എന്നെന്നും കത്തി ക്കൊണ്ടിരിക്കുന്നതാണ്. ഏതെങ്കിലും ഒരു കാലത്ത് ഒരാൾ കത്തിച്ചുവച്ച തല്ല. കത്തിച്ചുവച്ചതാണെങ്കിൽ ഇന്ധനം തീർന്നാൽ അതു കെട്ടുപോകു മെന്നുറപ്പാണ്. എന്നാൽ ഇത് കെട്ടുപോവുകയില്ല. മനുഷ്യന്റെ നിരർത്ഥക മായ ജീവിതത്തെ സാർത്ഥകമാക്കിത്തീർക്കാൻ ഗുരു പറയുന്നു : 'ഈ വിളക്കിനെ കണ്ടുപോയിടേണം.' ഇതിന്റെ അർത്ഥം നീ നിന്നെത്തന്നെ അറിഞ്ഞ് ജീവിക്കണം എന്നാണ്. നീ തന്നെയാണ് ഈ ലോകത്തിന്റെ വിളക്കായിരിക്കുന്നത് എന്നറിയണം. ഇത് ജ്ഞാനാമൃതമാണ്.

# 6

ഉണരണമിന്നിയുറങ്ങണം ഭുജിച്ചീ-
ടണമശനം പുണരേണമെന്നിവണ്ണം
അണയുമനേകവികല്പമാകയാലാ-
രുണരുവതുള്ളൊരു നിർവികാരരൂപം?

| | | |
|---|---|---|
| ഉണരണം | - | ഉണരണം |
| ഇനി ഉറങ്ങണം | - | പിന്നെ ഉറങ്ങണം |
| ഭുജിച്ചീടണം അശനം | - | ഭക്ഷണം കഴിക്കണം |
| പുണരേണം | - | ഇണചേരണം |
| എന്നിവണ്ണം | - | ഇത്തരത്തിലുള്ള |
| അനേകവികല്പം | - | പലതരത്തിൽ മനസ്സിനെ ചഞ്ചലിപ്പി ച്ചുകൊണ്ടിരിക്കുന്ന താത്പര്യങ്ങൾ |
| അണയും | - | നമ്മെ വലിച്ചിഴക്കും. |
| ആകയാൽ | - | ഇക്കാരണത്താൽ |
| ഒരു നിർവികാരരൂപം | - | മാറ്റമില്ലാത്ത ആത്മസത്യത്തെ |
| ആര് ഉണരുവതുള്ളത്? | - | ആരും പൂർണ്ണമായി ഉണർന്നറിയു ന്നില്ലല്ലോ? |

സാധാരണ മനുഷ്യന്റെ താത്പര്യങ്ങൾ ക്ഷണപ്രഭാചഞ്ചലങ്ങളാണ്. അല്പനേരം മാത്രം നിലനിന്ന് കെട്ടുപോകുന്നവയാണ്. ഉറക്കത്തിൽനിന്നും ഉണർന്നെണീക്കുന്ന അവൻ ഇഷ്ടമുള്ള ഭോജ്യങ്ങൾ കണ്ടെത്തി വാരിവലിച്ചു തിന്നുന്നു. കുറച്ചു കഴിയുമ്പോൾ അവനു ഇണയെ വാരിപ്പുണരണമെന്നു തോന്നും. ക്ഷീണിക്കുമ്പോൾ കിടന്നുറങ്ങും. ഇങ്ങനെ മാറിമാറിവരുന്ന താത്പര്യങ്ങളെയാണ് വികല്പങ്ങൾ എന്നു പറയുന്നത്. ഒരു ദിവസത്തെ ജീവിതത്തിനിടയിൽതന്നെ നമ്മുടെ മനസ്സ് ഒട്ടേറെ ഭ്രാന്തമായ ആഗ്രഹങ്ങൾക്കു പിന്നാലെ പാഞ്ഞുപോകുന്നതു നാം കാണാറുണ്ട്. എന്തിനാണിങ്ങനെ മനസ്സ് പാഞ്ഞുകൊണ്ടിരിക്കുന്നത്?

ആരും അതിനെക്കുറിച്ച് ചിന്തിക്കാറില്ല. ഈ തിരക്കിനിടയിൽ ജീവിതത്തിന്റെ യഥാർത്ഥ ലക്ഷ്യം മറന്നുപോകുന്നു. നിർവികാരമായ സ്വാത്മസത്തയെ നാം മറന്നുപോകുന്നു. ലോകവിഷയങ്ങളിലേക്ക് ഉണർന്നിരിക്കുന്നതുകൊണ്ട് ആത്മസ്വരൂപത്തിലേക്ക് ഉണരുവാൻ കഴിയുന്നില്ല. ലോകവിഷയങ്ങളിൽ ഉറങ്ങുകയും ആത്മസത്തയിൽ ഉണരുകയും വേണം. ഗുരുവിന്റെ ഈ ഉപദേശം കേൾക്കുമ്പോഴെങ്കിലും നമ്മുടെ ഉള്ളിൽ ആ ഉണർച്ച ഉണ്ടാകണം. ആരുംതന്നെ എന്തുകൊണ്ടാണ് ഈ ആത്മസത്തയെ അറിയാതിരിക്കുന്നത് എന്ന ഒരു പരിദേവനസ്വരം ഈ ശ്ലോകത്തിൽ ധ്വനിക്കുന്നുണ്ട്. അതുകൊണ്ട് ആത്മാവിനെ അറിയുവാൻവേണ്ടി ജീവിതത്തെ നാം വിനിയോഗിക്കണം. അതാണ് ഗുരു നമുക്കു തരുന്ന ഉപദേശം.....ആത്മോപദേശം.

# 7

ഉണരരുതിന്നിയുറങ്ങിടാതിരുന്നീ-
ടണമറിവായിതിനിന്നയോഗ്യനെന്നാൽ
പ്രണവമുണർന്നു പിറപ്പൊഴിഞ്ഞു വാഴും
മുനിജനസേവയിൽ മൂർത്തി നിർത്തിടേണം.

| | | |
|---|---|---|
| ഉണരരുത് ഇനി | - | വിഷയങ്ങളിലേക്ക് ഇനി ഉണരരുത്. |
| ഉറങ്ങിടാതെ ഇരുന്നീടണം | - | ആത്മബോധത്തിൽനിന്നും വ്യതിചലിച്ചുപോകാതെ ഇരിക്കണം. |
| അറിവായ് | - | ഞാൻ അറിവാണെന്ന് അറിയണം. |
| ഇതിന് ഇന്ന് | - | ആത്മനിഷ്ഠനായിരിക്കുന്നതിന് |
| അയോഗ്യൻ എന്നാൽ | - | യോഗ്യനല്ലെന്നു വരികയാണെങ്കിൽ |
| പ്രണവം ഉണർന്ന് | - | ആത്മബോധം ഉള്ളിലുണർന്ന് |
| പിറപ്പൊഴിഞ്ഞ് വാഴും | - | ജനനമരണങ്ങളുടെ ചാക്രികത |

| | | |
|---|---|---|
| | | യിൽനിന്നും മുക്തനായിരിക്കുന്ന |
| മുനിജനസേവയിൽ | - | ഒരു ഗുരുവിനെ സേവിക്കുന്നതിലും പ്രസാദിപ്പിക്കുന്നതിലും |
| മൂർത്തി നിർത്തിടേണം | - | മുഴുവൻ ശ്രദ്ധയേയും ഏകോപിപ്പിച്ചു നിറുത്തണം. |

**അ**ടുത്ത വീട്ടിൽ എവിടെയെങ്കിലും പലഹാരങ്ങൾ ചുട്ടെടുക്കുന്ന മണം മൂക്കിലടിച്ചാൽ അറിയാതെ മനസ്സു പറയും: ഒരു മസാലദോശ തിന്നാൻ കിട്ടിയിരുന്നെങ്കിൽ! വായിൽ വെള്ളം വന്നുനിറയും. എത്ര പെട്ടെന്നാണ് നമ്മൾ പ്രലോഭനങ്ങൾക്ക് വശംവദരാകുന്നത്? ചൂണ്ടലിന്റെ കൊളുത്തിൽ മണ്ണിരയെ കൊരുത്തിട്ട് മീൻപിടിത്തക്കാരൻ മത്സ്യത്തെ പ്രലോഭിപ്പിക്കുന്നതുപോലെയാണ് പ്രകൃതി നമ്മുടെ മുന്നിലേക്ക് വിഷയങ്ങളെ എറിഞ്ഞിട്ടു തരുന്നത്. വിഷയങ്ങളെയല്ല നാം ആത്യന്തികമായി അറിയേണ്ടത്; നമ്മെത്തന്നെയാണ്. അതിനാണ് ഗുരു ഊന്നിപ്പറയുന്നത്: ഉണരരുതിനി എന്ന്. ഇതിനർത്ഥം കിടന്നുറങ്ങണം എന്നല്ല. അതേപോലെതന്നെ വേറൊരു തെറ്റ് സംഭവിക്കുന്നത്, ആത്മസ്ഥിതനായ നാം അക്കാര്യം മറന്നുപോകും. താൻ ആത്മാവാണെന്ന കാര്യം മറന്നാൽ അതൊരു ഉറക്കമാണ്. അതുകൊണ്ട് ഉറങ്ങാതെ അറിവായി ഇരിക്കണം. നാരായണഗുരുവിനെ സംബന്ധിച്ചിടത്തോളം അറിവും ആത്മാവും ഒന്നുതന്നെയാണ്. എല്ലാവർക്കും ഇങ്ങനെ ആത്മനിഷ്ഠ കിട്ടിയെന്നു വരില്ല. വീണ്ടും വീണ്ടും ഓരോരോ ലോകകാര്യങ്ങളിലേക്ക് മനസ്സു വഴുതിപ്പോകും.

ഇതൊരു അയോഗ്യതയാണ്. ഈ അയോഗ്യതയെ തിരിച്ചറിയണം. എന്നാലേ പോംവഴിയുള്ളൂ. സ്വയമേ സ്വസ്ഥനാകാൻ പറ്റുന്നില്ലെങ്കിൽ ഒരു ഗുരുവിനെ സമീപിക്കണം. ആ ഗുരുവാകട്ടെ അന്തരാത്മാവിൽ നാദാനുഭൂതി ഉണ്ടുകൊണ്ടിരിക്കുന്ന മഹാത്മാവാണ്. ഗുരുവിന്റെ രണ്ടു ലക്ഷണങ്ങൾ ഇവിടെ എടുത്തു പറയുന്നുണ്ട്. പ്രണവമുണർന്നവൻ എന്നും പിറപ്പൊഴിഞ്ഞവൻ എന്നും. ഇങ്ങനെയുള്ള ഒരു ഗുരുവിനെത്തന്നെ കണ്ടെത്തണം. എന്നിട്ട് ആ ഗുരുവിനെ സേവിച്ച് മുഴുവൻ ശ്രദ്ധയും വിശ്വാസവും ഗുരുവിൽ അർപ്പിച്ച് ജീവിക്കണം. കുറേനാൾ കഴിയുമ്പോൾ നമ്മിലെ ദുർവാസനകളെല്ലാം ക്ഷയിക്കും. സദ്വാസനകൾ പുഷ്ടിപ്രാപിക്കും. വെളിച്ചത്തിന്റെ സാന്നിദ്ധ്യത്തിൽ ഇരുട്ടിന് സ്ഥാനമില്ലല്ലോ?

# 8

ഒളി മുതലാം പഴമഞ്ചുമുണ്ടു നാറും
നളികയിലേറി നയേന മാറിയാടും
കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കും
വെളിവുരുവേന്തിയകം വിളങ്ങിടേണം.

| | | |
|---|---|---|
| ഒളി മുതലാം | – | കണ്ണിന്റെ വിഷയമായ രൂപം തുടങ്ങിയ |
| പഴം അഞ്ചും | – | വിഷയങ്ങളാകുന്ന അഞ്ചു പഴങ്ങളും |
| ഉണ്ട് | – | ഭുജിച്ച് അല്ലെങ്കിൽ അനുഭവിച്ച് |
| നാറും നളികയിൽ ഏറി | – | ഈ നാറുന്ന ശരീരത്തിൽ വസിച്ച് |
| നയേന മാറിയാടും | – | ഇഷ്ടാനുസാരം വിഷയങ്ങളിൽ മാറിമാറി രമിക്കുന്ന കിളികളെ അഞ്ചും |
| | – | ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ചു കിളികളേയും |
| അരിഞ്ഞു കീഴ്മറിക്കും | – | അപ്പാടെ വരുതിയിൽ വരുത്തുന്ന |
| വെളിവുരു ഏന്തി– | | വിവേകസ്വരൂപത്തെ പ്രാപിച്ച് |
| അകം | – | അന്തരാത്മാവിൽ |
| വിളങ്ങിടേണം | – | ഉണർന്നു വർത്തിക്കണം. |

**ഇ**തൊരു ഉപമയാണ്. ജീവൻ ഭോഗ്യവിശ്വത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നത് അഞ്ചു ഇന്ദ്രിയങ്ങളിലൂടെയാണ്. അഞ്ചു ഇന്ദ്രിയങ്ങളെയാണ് അഞ്ചു കിളികളായി ഉപമിച്ചിരിക്കുന്നത്. വൃക്ഷത്തിന്റെ ചില്ലകളിൽനിന്നും ചില്ലകളിലേക്ക് ചാഞ്ചാടി, ഓരോരോ പഴങ്ങൾ കൊത്തിനോക്കി രസിക്കുന്ന കിളികളെപ്പോലെയാണ് നമ്മുടെ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നത്. ശരീരത്തെ ഒരു നളികയോടാണ് ഗുരു ഉപമിച്ചിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ ശരീരം ഒരു കുഴൽ പോലെയാണ്. ആ ശരീരത്തിലാകട്ടെ ദുർഗന്ധം വമിക്കുന്ന വസ്തുക്കൾ മാത്രമേയുള്ളൂ. ശരീരത്തിലുള്ളതുപോലെതന്നെ മനസ്സും ഒരു മാലിന്യക്കൂമ്പാരമാണ്. അത് ഭോഗലാലസതയോടെ ലോകത്തെ ഭുജിച്ചതിന്റെ ഫലമായിട്ടാണ്. ഞാൻ ശരീരമാണെന്നുള്ള ധാരണയിൽനിന്നാണ്, ഇന്ദ്രിയങ്ങളാകുന്ന കിളികൾ ഭോഗ്യവിശ്വത്തിനു പിന്നാലെ പാറിപറക്കുന്നത്. ഒരു വേട്ടക്കാരൻ ഒറ്റ വെടിക്ക് കിളികളെ താഴെ വീഴ്ത്തുന്നതുപോലെ, നമ്മളും വിവേകമാകുന്ന സ്വരൂപമേന്തി ഇന്ദ്രിയങ്ങളുടെ ആർത്തിയെ അരിഞ്ഞു കീഴ്മറിക്കണം. എന്നാലേ പൂർണ്ണമായ ആത്മസാക്ഷാത്കാരം സാധിക്കുകയുള്ളൂ.

# 9

ഇരുപുറവും വരുമാറവസ്ഥയെപ്പൂ–
ത്തൊരു കൊടിവന്നു പടർന്നുയർന്നുമേവും
തരുവിനടിക്കു തപസ്സുചെയ്തു വാഴും
നരനു വരാ നരകം നിനച്ചിടേണം.

| | | |
|---|---|---|
| ഇരുപുറവും | – | രണ്ടു പുറവും |

| | | |
|---|---|---|
| വരുമാറ് | - | പൊതിയുമാറ് |
| പൂത്ത ഒരു കൊടി | - | പുഷ്പിച്ചു നിൽക്കുന്ന ഒരു കാട്ടുവള്ളി കണക്കെ |
| വന്നു പടർന്ന് ഉയർന്ന് | - | വളർന്ന് മേലേക്ക് പന്തലിച്ച് |
| മേവും | - | സ്ഥിതി ചെയ്യുന്ന |
| തരുവിനടിക്ക് | - | മരത്തിന്റെ ചുവട്ടിൽ |
| തപസ്സു ചെയ്തു വാഴും | - | തപസ്സ് അനുഷ്ഠിച്ചു കഴിയുന്ന |
| നരന് | - | മനുഷ്യന് |
| വരാ നരകം | - | നരകം ഉണ്ടാവുകയില്ല. |
| നിനച്ചിടേണം | - | യാതൊരു സംശയവും വേണ്ട. |

ഇതൊരു ചിത്രഭാഷയാണ് (picture language). ഇങ്ങനെയുള്ള ശ്ലോകങ്ങൾക്ക് ഒരു ബാഹ്യാർത്ഥവും വേറൊരു അന്തരാർത്ഥവും ഉണ്ടാകും. ഒറ്റ നോട്ടത്തിൽ ഒരു മരത്തിനു ചുവട്ടിൽ തപസ്സു ചെയ്യുന്ന ഒരു സന്ന്യാസിയുടെ ചിത്രമാണ് നമ്മുടെ മനോമുകുരത്തിൽ അങ്കുരിക്കുക. രണ്ടു വള്ളികൾ വന്ന് ആ മരത്തെ പൊതിഞ്ഞിരിക്കുന്നത് എന്തിനുവേണ്ടിയാണ്? അപ്പോഴാണ് നമുക്ക് സംശയം ഉണ്ടാകുന്നത്. ഈ മരം സാധാരണ മരമല്ല. ഇതു മായാമരമാണ്. മായയുടെ രണ്ടു ശക്തികളാണ് ആവരണവും വിക്ഷേപവും. ആ രണ്ടു ശക്തികൾ, രണ്ടു വള്ളികളെപ്പോലെ ആത്മാവിന്റെ സ്വരൂപത്തെ മറച്ചുകളയും. എന്നാൽ ധ്യാനത്തിന്റെ ഉൾവെളിവിൽ മായാവള്ളികൾക്കു പിന്നിൽ ആത്മസ്വരൂപത്തെ ഉൾകണ്ണുകൊണ്ടു കാണുന്ന താപസശ്രേഷ്ഠന് ജീവിതം ഒരിക്കലും ദുഃഖഭൂയിഷ്ഠമായിരിക്കുകയില്ല. അതുകൊണ്ടാണ് ഗുരു പറയുന്നത്, ധ്യാനനിരതനായ നരന് ഒരിക്കലും നരകം വരികയില്ലെന്ന്. നരകം എന്നാൽ ദുഃഖത്തിന്റെ തീവ്രത എന്നേ അർത്ഥമുള്ളൂ. ഇതിലൂടെ ജ്ഞാനാനുസന്ധാനവേളയിൽ തപസ്സിന്റെ അനിവാര്യതയെ ഗുരു ഊന്നിപ്പറയുന്നു.

# 10

"ഇരുളിലിരിപ്പവനാര്? ചൊൽക നീ"യെ-
ന്നൊരുവനുരപ്പതുകേട്ടു താനുമേവം
അറിവതിനായവനോടു "നീയുമാരെ"-
ന്നരുളുമിതിൻ പ്രതിവാക്യമേകമാകും.

| | | |
|---|---|---|
| ഇരുളിൽ | - | ഇരുട്ടിൽ |
| ഇരിപ്പവൻ ആര്? | - | ഇരിക്കുന്ന നീ ആരാണ്? |
| ചൊൽക നീ | - | പറയൂ |
| എന്ന് ഒരുവൻ ഉരപ്പത് | - | എന്ന് ഒരുവൻ ചോദിക്കുന്നത് |
| കേട്ട് | - | കേട്ടിട്ട് |

| | | |
|---|---|---|
| താനും ഏവം | - | അപ്രകാരം ഇരുളിലിരിക്കുന്നവനും |
| അറിവതിനായി | - | ആരാണ് ചോദിച്ചതെന്നറിയാനായി |
| അവനോട് | - | ചോദ്യം ചോദിച്ചവനോട് |
| നീയും ആര് | - | നീയും ആരാണ്? |
| എന്ന് അരുളും | - | എന്നിങ്ങനെ ചോദിക്കും. |
| ഇതിൻ പ്രതിവാക്യം | - | ഇവരുടെ രണ്ടുപേരുടേയും ചോദ്യങ്ങൾക്കുള്ള ഉത്തരം |
| ഏകമാകും | - | ഒന്നുതന്നെയായിരിക്കും. |

**ആ**ത്മാവിന്റെ അനിഷേധ്യമായ ഉണ്മയെ തർക്കമില്ലാത്ത രീതിയിൽ അവതരിപ്പിക്കുന്ന ഒരു പരീക്ഷണമാണ് നാരായണഗുരു നമുക്കു കാണിച്ചുതരുന്നത്. നല്ല ഇരുട്ടുള്ള മുറിയിലേക്ക് ഒരാൾ കടന്നു വരുന്നു. ആ മുറിയിൽ ഒരാൾ ഇരിക്കുന്നുണ്ട്. കടന്നുവരുന്ന ആൾക്ക് മുറിയിൽ ആരോ ഉണ്ടെന്ന തോന്നൽ ഉളവായപ്പോൾ ചോദിക്കുകയാണ്: ആരാണ് ഇരുട്ടത്ത് ഇരിക്കുന്നത്? അപ്പോൾ ഇരുട്ടത്ത് ഇരിക്കുന്ന ആൾ ഉത്തരം പറയും: 'ഞാൻ' എന്ന്. ഇരുട്ടത്തിരിക്കുന്ന ആൾ കടന്നുവരുന്ന ആളിനോടു ഒരു മറുചോദ്യം ചോദിക്കും: 'നീ ആരാണ്?' അപ്പോൾ അയാൾ പറയും: 'ഞാൻ' എന്ന്. രണ്ടുപേരുടേയും ഉത്തരം 'ഞാൻ' എന്നുതന്നെ. ഈ രണ്ടു വ്യക്തികളിലും ഇരിക്കുന്ന 'ഞാൻ' എന്ന സത്തക്ക് വ്യത്യാസമുണ്ടോ? അവധാനപൂർവ്വം തിരഞ്ഞു മനസ്സിലാക്കുകയാണെങ്കിൽ ഒരേയൊരു സത്തതന്നെയാണ് നമ്മളിലെല്ലാവരിലും 'ഞാൻ' എന്ന ബോധത്തെ ഉളവാക്കുന്നത്.

# 11

'അഹമഹ'മെന്നരുളുന്നതൊക്കെയാരാ-
യുകിലകമേ പലതല്ലതേകമാകും
അകലുമഹന്തയനേകമാകയാലീ-
തുകയിലഹംപൊരുളും തുടർന്നിടുന്നു.

| | | |
|---|---|---|
| അഹം അഹം എന്ന് | - | ഞാൻ ഞാൻ എന്ന് |
| അരുളുന്നതൊക്കെ | - | നാം പറയുന്നതിനെയെല്ലാം |
| ആരായുകിൽ | - | തിരഞ്ഞു മനസ്സിലാക്കുകയാണെങ്കിൽ |
| അകമേ പലതല്ല | - | ഉൾസാരത്തിൽ വെവ്വേറെയല്ല, |
| ഏകമാകും | - | ഒന്നുതന്നെയാണ്. |
| അകലും | - | എന്നിലെ ഞാൻ വേറെ അവനിലെ ഞാൻ വേറെ എന്ന തരത്തിലുള്ള |
| അഹന്ത | - | ഞാൻ എന്ന ഭാവം |
| അനേകം ആകയാൽ | - | അനേകമാണെങ്കിലും |

ഈ തുകയിൽ - ഞാൻ, ഞാൻ എന്ന ഭാവങ്ങളുടെ യെല്ലാം സാരം ഒന്നാണെന്ന തരത്തിൽ

അഹംപൊരുളും - പൊരുളായിരിക്കുന്ന പരമാർത്ഥത്തി ലുള്ള ഞാൻ

തുടർന്നിടുന്നു - ആധാരസത്യമായി നിലകൊള്ളുന്നു.

**എ**ല്ലാ മനുഷ്യരും അവരവരെ സംബന്ധിക്കുന്ന കാര്യങ്ങൾ പറയുമ്പോൾ 'ഞാൻ' എന്നാണ് പറയാറ്. എത്ര ആളുകൾ ഉണ്ടായാലും അവരെല്ലാവരും 'ഞാൻ' എന്നാണ് അവരവരെക്കുറിച്ചു പറയുന്നത്. കഴിഞ്ഞ ശ്ലോകത്തിൽ നടത്തിയ പരീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ എല്ലാവരിലുമിരിക്കുന്ന 'ഞാൻ' ഒന്നുതന്നെയാണ് എന്ന് പരീക്ഷിച്ച് അറിഞ്ഞുകഴിഞ്ഞു. ശ്രവണം, മനനം, നിദിധ്യാസനം ഇവ മൂന്നും ചേർന്നുള്ള ഒരന്വേഷണത്തിലൂടെ മാത്രമേ 'ഞാൻ' എന്ന ആത്മസത്യം എല്ലാവരിലും ഒന്നാണെന്ന് ആനുഭൂതികമായി അറിയാൻ കഴിയുകയുള്ളൂ. അനുഭവസ്ഥനായ ഒരു ഗുരുവിൻനിന്നും നേരിട്ടു കേൾക്കണം. അതു ശ്രവണം. കേട്ടതിനെ ആഴത്തിൽ പരിചിന്തനം ചെയ്യണം. അതു മനനം. മനനം അത്മസ്ഥിതമാകുമ്പോൾ അതു നിദിധ്യാസനം. അകലും അഹന്ത എന്നു പറയുന്നത് വേറെ വേറെ എന്ന് നമ്മളിൽ തോന്നിപ്പിക്കുന്ന അഹംബോധത്തെയാണ്. അജ്ഞാനംകൊണ്ടാണ് അങ്ങനെയൊരു തോന്നൽ ഉണ്ടാകുന്നത്. അജ്ഞാനവശഗരായിരിക്കുന്നവർ, 'ഞാൻ' എന്നു പറയുന്നതിലൂടെ ശരീരത്തിനോടുള്ള താദാത്മ്യത്തെ ഊട്ടിയുറപ്പിക്കുകയാണ് ചെയ്യുന്നത്. ആ അജ്ഞാനത്തെ നീക്കം ചെയ്യുമ്പോൾ എല്ലാ ഞാനുകളിലും സാരമായിരിക്കുന്ന ഏകമായ ആത്മസത്ത മാത്രമേ സത്യമായിട്ടുള്ളൂ എന്ന് ഏവർക്കും അനുഭവിച്ചറിയാൻ കഴിയും.

# 12

തൊലിയുമെലുമ്പുമലം ദുരന്തമന്തഃ-
കലകളുമേന്തുമഹന്തയൊന്നു കാൺക!
പൊലിയുമിതന്യ പൊലിഞ്ഞു പൂർണ്ണമാകും
വലിയൊരഹന്ത വരാ വരം തരേണം.

തൊലിയും - ചർമ്മവും

എലുമ്പ് - എല്ലുകളും

മലം - മാലിന്യങ്ങളും

ദുരന്തം അന്തഃകലകളും - ദുഃഖഹേതുകമായ വാസനകളും

ഏന്തും അഹന്ത - വഹിക്കുന്ന അഹന്തയെ

ഒന്നു കാൺക - ഒന്നു കാണുക.

പൊലിയും - നശിച്ചുപോകുന്ന

| | | |
|---|---|---|
| ഇത് അന്യ | - | ഇത് അവിദ്യയായ അന്യയാണ്. |
| പൊലിഞ്ഞുപൂർണ്ണമാകും | - | അവിദ്യാനാശത്തിലൂടെ പൂർണ്ണത കൈവരിക്കും. |
| വലിയൊരഹന്ത | - | താൻ വലിയവനാണെന്ന അഹന്ത |
| വരാവരം തരേണം | - | വരാതിരിക്കാനുള്ള വരം തരേണം. |

ശരീരത്തെ മുഴുവനും പൊതിഞ്ഞിരിക്കുന്നത് തൊലികൊണ്ടാണ്. ഈ തൊലിയുടെ അടിയിൽ മാംസമുണ്ട്. ശരീരം മാംസബദ്ധം മാത്രമല്ല. അതിനെ താങ്ങിനിറുത്തുന്ന ഒരു എല്ലിൻകൂടുണ്ട്. ശരീരത്തിന്റെ പുറംഭാഗം എത്ര വൃത്തിയാക്കിവച്ചാലും ഉള്ളിൽ ചീഞ്ഞുനാറുന്ന വസ്തുക്കളാണ് കിടക്കുന്നത്. നമ്മൾ കഴിക്കുന്ന ഭക്ഷണവും വെള്ളവും എല്ലാം മൂന്നു മണിക്കൂർ കഴിയുമ്പോൾ വളിച്ചുനാറാൻ തുടങ്ങും. അതുമാത്രമല്ല, മനസ്സിന്റെ ഉള്ളിൽ ഒളിഞ്ഞിരിക്കുന്ന വാസനകൾ അതിലും അഴുകിയതാണ്. അസൂയ, ഈർഷ്യ, കോപം, മദം, മാത്സര്യം, ദംഭം ഇവയെല്ലാം ജീവിതത്തെ സങ്കുചിതമാക്കുന്ന ദൂഷ്യവാസനകളാണ്. ഇവയെല്ലാം കൂടിയുള്ള നമ്മുടെ ജീവിതത്തെ ഒന്നു നോക്കിക്കാണണം.

ആത്മസ്വരൂപത്തിൽ ഇതൊന്നുമില്ല. ആത്മസ്വരൂപം സ്വച്ഛസുന്ദരമാണ്. അവിടെ സൗരഭ്യം മാത്രമേ ഉള്ളൂ. അതിരുകളില്ലാത്ത വിശാലതയാണ് ആത്മാവിന്റെ തലം. ആത്മാനുഭവം ഉണ്ടാകുന്നതിന് ഈ അഹന്ത പൊലിഞ്ഞുപോകണം. പൂർണ്ണമായ ആത്മാനുഭവം ഉണ്ടാകുന്നതുവരെ വാസനകൾ എരിഞ്ഞടങ്ങേണ്ടതുണ്ട്. അതിനിടയിൽ ചില ആളുകളിൽ വലിയൊരഹന്ത വന്ന് അവരുടെ നല്ലജീവിതത്തെ താറുമാറാക്കാറുണ്ട്. ഞാൻ ജ്ഞാനിയാണ്, ഞാൻ ഈശ്വരനാണ്, ഞാൻ മഹാനാണ് എന്നൊക്കെ സ്വയം വിചാരിക്കുമ്പോൾ അയാൾ വലിയ ഒരു അഹന്തയുള്ള ആളാണ്. ആ അഹന്തയും പൊലിഞ്ഞുപോകണം. അതു പെട്ടെന്നു പൊലിയുകയില്ല. അതിനു ഈശ്വരാനുഗ്രഹവും ഗുരുകാരുണ്യവും വേണം. അതുകൊണ്ട് പ്രാർത്ഥനാരൂപത്തിൽ വലിയൊരഹന്ത വരാതിരിക്കാൻ വരം തരേണം എന്നു അർത്ഥിക്കണം.

# 13

ത്രിഗുണമയം തിരുനീറണിഞ്ഞൊരീശ-
ന്നകമരലരിട്ടു വണങ്ങിയക്ഷമാറി
സകലമഴിഞ്ഞു തണിഞ്ഞു കേവലത്തിൻ-
മഹിമയുമറ്റു മഹസ്സിലാണിടേണം.

| | | |
|---|---|---|
| ത്രിഗുണമയം | - | സത്ത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളെ കരിച്ചെടുത്ത |
| തിരുനീർ അണിഞ്ഞ | - | ഭസ്മം പൂശിയിരിക്കുന്ന |

| | | |
|---|---|---|
| ഒരു ഈശന് | - | ഏകനായ ഈശ്വരന് |
| അകമലരിട്ട് | - | സങ്കല്പങ്ങളാകുന്ന പൂക്കൾ അർപ്പിച്ച് |
| വണങ്ങി | - | സമർപ്പണമനോഭാവത്തോടുകൂടി |
| അക്ഷം ആറി | - | ഇന്ദ്രിയങ്ങൾക്കുവിഷയങ്ങളോടുള്ള കൊതി ആറിത്തണുത്ത് |
| സകലം അഴിഞ്ഞ് | - | എല്ലാ ലൗകികബന്ധനങ്ങളിൽ നിന്നും മുക്തനായി |
| തണിഞ്ഞ് | - | ശാന്തചിത്തനായി |
| കേവലത്തിൻ | - | കേവലമായതിന്റെ |
| മഹിമയുമറ്റ് | - | അത്ഭുതാദരങ്ങളും ഇല്ലാതായി |
| മഹസ്സിൽ | - | ആത്മജ്യോതിസ്സിൽ |
| ആണിടേണം | - | ആണ്ടുപോയി അതായിത്തീർന്നിടേണം. |

പ്രകൃതി ത്രിഗുണാത്മികയാണ്. സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളാണ് മനുഷ്യനെ കർമ്മങ്ങളുടെ ഏടാകൂടത്തിലേക്ക് വലിച്ചിഴക്കുന്നത്. ഈ മൂന്നു ഗുണങ്ങളുടെ നീരാളിപ്പിടിത്തത്തിൽനിന്നും മുക്തനാകണമെങ്കിൽ ഈശ്വരനിൽ പൂർണ്ണമായും ശരണം ഗമിച്ചിരിക്കണം. ഈശ്വരനാകട്ടെ, ഈ മൂന്നു ഗുണങ്ങളേയും അതിജീവിച്ചു നിൽക്കുന്ന ഏകമായ പൊരുളാണ്. അക്കാര്യം പ്രതീകാത്മകമായി സൂചിപ്പിക്കുന്നതാണ് ഭസ്മം പൂശി നൃത്തം ചെയ്യുന്ന താണ്ഡവനടരാജൻ. അതിനെ പരോക്ഷമായി മാത്രമേ ഇവിടെ ധ്വനിപ്പിക്കുന്നുള്ളൂ. നമ്മളുടെ സങ്കല്പസൂനങ്ങളാണ് ഈശ്വരന് അർച്ചനയായി നൽകുന്നത്. എളിമയോടുകൂടിവേണം എല്ലാ സങ്കല്പങ്ങളേയും കർമ്മങ്ങളേയും ഈശ്വരനു സമർപ്പിക്കേണ്ടത്. അതിലൂടെ നമുക്ക് ഇന്ദ്രിയങ്ങളിൽ ചുറ്റിപറ്റിനിൽക്കുന്ന കാമനകളെ ഇല്ലാതാക്കാൻ കഴിയും. കാമനകളാണ് ലോകത്തിൽ നമ്മെ ബന്ധിപ്പിച്ചിരിക്കുന്നത്. ഈശ്വരാർപ്പണത്താൽ സകല ബന്ധനങ്ങളും അഴിഞ്ഞുമാറും. അന്തക്കരണത്തിൽ പിരിമുറുക്കങ്ങൾ സൃഷ്ടിച്ചിരുന്ന ചൂടെല്ലാം തണുത്തുറഞ്ഞ് ശാന്തിദായകമായ ഒരനുഭവത്തെ ഉള്ളിലുണ്ടാക്കും. ഇത് ഈശ്വരാനുഭവമാണ്. ഈശ്വരാനുഭവം ഉണ്ടാകുമ്പോൾ അറിയാതെ നമ്മൾ ആ ആശ്ചര്യപരതയിൽ മതിമറന്ന് ഒരു ഭ്രാന്തനെപ്പോലെ ജീവിച്ചെന്നു വരാം. അവിടെയും നാം നമ്മുടെ അന്വേഷണത്തെ നിറുത്തുവാൻ പാടില്ല. വീണ്ടും വീണ്ടും പൂർണ്ണമായ നില കൈവരിക്കുന്നതുവരെ ആഴങ്ങളിലേക്കു പോയ്കൊണ്ടിരിക്കണം. രണ്ടെന്നുള്ള ഭാവം ഇല്ലാതാകുന്നതുവരെ ആദിമഹസ്സിൽ ആണ്ടുകൊണ്ടിരിക്കണം.

# 14

ത്രിഭുവനസീമ കടന്നു തിങ്ങിവിങ്ങും
ത്രിപുടി മുടിഞ്ഞു തെളിഞ്ഞിടുന്ന ദീപം
കപടയതിക്കു കരസ്ഥമാകുവീലെ-
ന്നുപനിഷദുക്തി രഹസ്യമോർത്തിടേണം.

| | | |
|---|---|---|
| ത്രിഭുവനസീമ കടന്ന് | - | ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നുലോകങ്ങൾക്കുമപ്പുറത്ത് |
| തിങ്ങിവിങ്ങും | - | നിറഞ്ഞുപ്രകാശിക്കുന്നതായ |
| ത്രിപുടി മുടിഞ്ഞു | - | ത്രിപുടിയുടെ നാശത്തിലൂടെ മാത്രം |
| തെളിഞ്ഞിടുന്ന ദീപം | - | സാക്ഷാത്കരിക്കാവുന്ന ആത്മദീപം |
| കപടയതിക്ക് | - | കള്ളസന്ന്യാസിക്ക് |
| കരസ്ഥമാകുവീല | - | അനുഭവവേദ്യമാവുകയില്ല |
| എന്ന | - | എന്ന തരത്തിലുള്ള |
| ഉപനിഷദുക്തിരഹസ്യം | - | ഉപനിഷത്തിൽ പറഞ്ഞിരിക്കുന്ന രഹസ്യമായ ദർശനം |
| ഓർത്തിടേണം | - | എപ്പോഴും ഓർക്കണം. |

നമ്മുടെ അനുഭവങ്ങൾക്ക് മൂന്ന് അതിർത്തികൾ കല്പിക്കാം. ഒന്ന് ഉണർന്നിരിക്കുമ്പോൾ അനുഭവിക്കുന്ന ലോകമാണ്. ഈ അവസ്ഥയെ ജാഗ്രദവസ്ഥ എന്നാണ് പറയുക. ഇന്ദ്രിയങ്ങളും പ്രപഞ്ചവും തമ്മിൽ ബന്ധപ്പെട്ട് ഈ അവസ്ഥയിൽ പ്രവർത്തിക്കുന്നു. രണ്ടാമത്തെ അവസ്ഥ സ്വപ്നമാണ്. സ്വപ്നം കാണുന്ന സമയത്ത് ഇന്ദ്രിയങ്ങൾ പ്രവർത്തനനിരതമല്ല. എന്നാൽ നല്ല ഉറക്കവുമല്ല. സ്വപ്നം കാണുന്ന ആളുടെ ഉള്ളിലെ പൂർവസ്മരണകളാണ് സ്വപ്നങ്ങളായി അനുഭവിച്ചുകൊണ്ടിരിക്കുന്നത്. മൂന്നാമത്തെ അവസ്ഥയെ സുഷുപ്തി എന്നു പറയും. അതായത് ഉറക്കം. ഉറക്കത്തിൽ ഒന്നുംതന്നെ അറിയുകയില്ല. എന്നാൽ ഉറക്കത്തിൽനിന്നും ഉണർന്നാൽ നല്ല സുഖമായി ഉറങ്ങി എന്ന തോന്നൽ ഉണ്ടാകും. ഉണർന്നതിനു ശേഷമേ അങ്ങനെയുള്ള അറിവുണ്ടാകുന്നുള്ളൂ.

ഉറങ്ങുന്ന സമയത്ത് ഞാൻ സുഖമായി ഉറങ്ങുന്നു എന്ന് ആരും അറിയുന്നില്ല. ഇത്രയും അനുഭവങ്ങൾ നമുക്കെല്ലാം പരിചിതമാണ്. എന്നാൽ ഒരു ജ്ഞാനിയുടെ ബോധം ഈ മൂന്നു ലോകങ്ങൾക്കും അപ്പുറത്തുള്ള ഒരനുഭവത്തിലാണ്. ആ ബോധത്തെ 'തുരീയബോധം' എന്നാണ് ഉപനിഷത്തിൽ പറയുക. ത്രിപുടി മുടിഞ്ഞ് തെളിഞ്ഞിടുന്ന ദീപം എന്ന് നാരായണഗുരു വിളിക്കുന്നത് തുരീയബോധത്തെയാണ്. സന്ന്യാസവേഷം കെട്ടി നടന്നാലൊന്നും തുരീയാനുഭവം ഉണ്ടാവുകയില്ല. തുരീയാനുഭവത്തിന് തപോനിരതമായ അന്വേഷണം വേണം. വയറ്റുപ്പിഴപ്പിനായി വേഷം കെട്ടി

നടക്കുന്ന സന്ന്യാസിമാരെ അതുകൊണ്ട് കപടയതികൾ എന്നാണ് പറയുന്നത്. ഉപനിഷത്തിന്റെ പശ്ചാത്തലത്തിൽനിന്നുകൊണ്ടാണ് ഗുരു ഇക്കാര്യം സ്ഥിരീകരിക്കുന്നത്.

# 15

പരയുടെ പാലുനുകർന്ന ഭാഗ്യവാന്മാർ-
ക്കൊരു പതിനായിരമാണ്ടൊരല്പനേരം
അറിവപരപ്രകൃതിക്കധീനമായാ-
ലരനൊടിയായിരമാണ്ടുപോലെ തോന്നും.

| | | |
|---|---|---|
| പരയുടെ പാല് | - | പരമാത്മജ്ഞാനത്തിൽനിന്നും ഊറിവരുന്ന ആനന്ദാനുഭവം |
| നുകർന്ന ഭാഗ്യവാന്മാർക്ക്- | | നുകർന്ന അനുഗൃഹീതർക്ക് |
| ഒരു പതിനായിരമാണ്ട് | - | ഒരു പതിനായിരം വർഷംപോലും |
| ഒരല്പനേരം | - | ഇത്തിരി നേരമായി അനുഭവപ്പെടും. |
| അറിവ് | - | ബോധം |
| അപരപ്രകൃതിക്ക് | - | തന്നിൽനിന്നും അന്യമായ പ്രകൃതിക്ക് |
| അധീനമായാൽ | - | വശപ്പെട്ടുപോയാൽ |
| അരനൊടി | - | അരനിമിഷം |
| ആയിരമാണ്ടുപോലെ | - | ഒരായിരം വർഷംപോലെ |
| തോന്നും | - | അനുഭവപ്പെടും. |

**പ**രമമായ അനുഭൂതിയിൽ അമർന്നിരിക്കുന്ന ജ്ഞാനികൾക്ക് കാലബോധം ഒരു പീഡനമായി അനുഭവപ്പെടാറില്ല. ആത്മാനുഭൂതി ആനന്ദത്തിന്റെ നിറഞ്ഞുകവിയലാണ്. ആത്മാനുഭൂതിയാണ് പരയുടെ പാല്. എല്ലാവർക്കും ഇത് അനായാസേന പ്രാപ്യമല്ല. ഭാഗ്യവാന്മാർക്കേ അതനുഭവിക്കുവാൻ കഴിയുന്നുള്ളൂ. ഒരു പതിനായിരം വർഷംപോലും ഇങ്ങനെയൊരു അനുഭൂതിദശയിൽ ഒരു നിമിഷംപോലെ തോന്നിപ്പോകും. എന്നാൽ അജ്ഞാനത്താൽ കാലബോധം ഒരുവനിൽ നിറഞ്ഞിരിക്കുമ്പോൾ ഒരു നിമിഷംതന്നെ ഒരായിരം വർഷങ്ങൾപോലെ ഭാരമുള്ളതായിത്തീരും. കാലം മനസ്സിന്റെ ഒരു സൃഷ്ടിയാണ്. മനസ്സിൽ സുഖം ഉണ്ടാകുമ്പോൾ കാലത്തിന് നീളം കുറയും. ദുഃഖമുണ്ടാകുമ്പോൾ കാലത്തിനു നീളം കൂടും. സമയം നീങ്ങാത്തതുപോലെ തോന്നും. ഈ സത്യം ആധുനികശാസ്ത്രം പറയുന്നതിനുമുമ്പേ ഗുരു പറഞ്ഞുകഴിഞ്ഞു.

ആൽബർട്ട് ഐൻസ്റ്റീൻ ഒരു ഉദാഹരണം പറയുന്നുണ്ട്. ചുട്ടുപഴുത്ത

ഒരു ലോഹത്തകിടിൽ ഒരാളെ പിടിച്ചിരുത്തിയാൽ അയാൾക്ക് ഒരു നിമിഷംപോലും ഒരായിരം വർഷംപോലെ തോന്നും. എന്നാൽ കാമുകിയുടെ സ്നേഹമസൃണമായ ചുംബനാലിംഗനാദികളിൽ നിൽവൃതികൊണ്ടിരിക്കുന്ന ഒരുവന് മണിക്കുറുകൾ കഴിഞ്ഞുപോയാലും ഒരു നിമിഷംപോലെയേ തോന്നുകയുള്ളൂ.

# 16

അധികവിശാലമരുപ്രദേശമൊന്നായ്
നദി പെരുകുന്നതുപോലെ വന്നു നാദം
ശ്രുതികളിൽ വീണു തുറക്കുമക്ഷിയെന്നും
യതമിയലും യതിവര്യനായിടേണം.

| | | |
|---|---|---|
| അധികവിശാലമരുപ്രദേശം | - | വളരെ വിശാലമായ മരുഭൂമിയിൽ |
| ഒന്നായ് | - | ആകവേ |
| നദിപെരുകുന്നതുപോലെ | - | നദി കരകവിഞ്ഞൊഴുകുന്നതുപോലെ |
| നാദംവന്ന് | - | പ്രണവധ്വനി ഉറവപൊട്ടി വന്ന് |
| ശ്രുതികളിൽ വീണ് | - | ഉൾക്കാതിൽവീണ് തുറക്കു |
| ം അക്ഷി | - | അകക്കണ്ണു തുറപ്പിക്കുന്നു. |
| എന്നും യതമിയലും | - | ഇതിന് എപ്പോഴും യമനം ശീലമാക്കിയ |
| യതിവര്യൻ ആയിടേണം | - | സന്ന്യാസിശ്രേഷ്ഠൻ ആയിരിക്കണം. |

**ആ**ത്മാനുഭവത്തെ കാവ്യാത്മകമായാണ് ഗുരു അവതരിപ്പിക്കുന്നത്. പരന്നു വിശാലമായി കിടക്കുന്ന മരുഭൂമി. ആ ഭൂമി ചൂടുകൊണ്ടു തപിച്ചിരിക്കുകയാണ്. പെട്ടെന്ന് ആ മരുഭൂമി മുഴുവൻ നിറഞ്ഞുകവിഞ്ഞൊഴുകുന്ന ജലപ്രവാഹം ഉറവപൊട്ടിവരികയാണെങ്കിൽ ആ അനുഭവം നമ്മുടെ സങ്കല്പത്തെപോലും അതിശയിപ്പിക്കുന്നതാണ്. മരുഭൂമിയുടെ തപ്തഹൃദയത്തിൽ നദിയുടെ നനവ് പടർന്ന് സുഖശീതളിമ പകരുന്ന അനുഭൂതി. അതുപോലെയാണ് അന്തരാത്മാവിൽ നാദം ഉതിർന്നുവന്ന് ഉൾക്കാതുകളിൽവീണ് ജ്ഞാനചക്ഷുസ്സിനെ തുറന്നുതരുന്നത്. അവാച്യസുന്ദരമായ അനുഭൂതിയാണ് ഗുരു ഈ ശ്ലോകത്തിലൂടെ പകർന്നുതരുവാൻ ശ്രമിക്കുന്നത്. നമ്മുടെ രണ്ടു കാതുകൾക്കുമപ്പുറത്ത് അറിവിന്റെ മാധുര്യമൂറുന്ന നാദം ശ്രവിക്കുന്ന ഒരു ശ്രോത്രമുണ്ട്. ആ ശ്രോത്രം ഉണരണമെങ്കിൽ ശ്രദ്ധ വേണം. ഇവിടെ പറയുന്ന കണ്ണ് ജ്ഞാനചക്ഷുസ്സാണ്. സമസ്തതയിലും ആത്മസാന്നിദ്ധ്യം ദർശിക്കുന്ന കണ്ണാണ് ജ്ഞാനചക്ഷുസ്സ്. ആത്മസംയമനം ശീലമാക്കിയ ഒരു സന്ന്യാസിവര്യന് മാത്രമേ ഈ അനുഭൂതി കൈവരികയുള്ളൂ.

# 17

അഴലെഴുമഞ്ചിതളാർന്നു രണ്ടു തട്ടായ്-
ച്ചുഴലുമനാദിവിളക്കു തൂക്കിയാത്മാ
നിഴലുരുവായെരിയുന്നു നെയ്യതോ മുൻ-
പഴകിയ വാസന വർത്തി വൃത്തിയത്രേ.

| | | |
|---|---|---|
| അഞ്ചിതളാർന്ന് | - | അഞ്ചു നാളങ്ങളോടു കൂടി |
| രണ്ടു തട്ടായ് | - | സ്ഥൂലം, സൂക്ഷ്മം എന്നീ രണ്ടു തട്ടുകളായി |
| അഴലെഴും | - | കത്തിക്കൊണ്ടിരിക്കുന്ന, |
| ചുഴലും | - | ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന |
| അനാദിവിളക്ക് | - | ആദിയില്ലാത്ത ഒരു ദീപം |
| തൂക്കി | - | തൂക്കിയിട്ടിരിക്കുന്നതുപോലെ |
| ആത്മാ | - | ആത്മാവ് |
| നിഴൽ ഉരുവായ് | - | നിഴലായ ശരീരം ഏന്തികൊണ്ട് |
| എരിയുന്നു | - | കത്തിക്കൊണ്ടിരിക്കുന്നു. |
| നെയ്യ് അതോ | - | വിളക്കെരിയാനുള്ള നെയ്യാണെങ്കിലോ |
| മുൻ പഴകിയ വാസന | - | മുമ്പേ നമ്മിൽ കുടികൊള്ളുന്ന പഴക്കംചെന്ന കർമ്മവാസനകളാണ്. |
| വർത്തി | - | ആ വിളക്കിലെ തിരികളാകട്ടെ, വൃത്തി |
| യത്രേ | - | ചിത്തവൃത്തികളാണ്. |

ഒരു തിരശ്ശീലയിൽ തെളിയുന്ന ചലച്ചിത്രംപോലെയാണ് ഗുരു ഈ ശ്ലോകം ചമച്ചിരിക്കുന്നത്. അനാദിയായ ആത്മാവ് ഒരു വിളക്കുപോലെ ഓരോരുത്തരിലും എരിഞ്ഞുകൊണ്ടിരിക്കുന്നുണ്ട്. ഒരേയൊരു ആത്മാവ് എരിയുമ്പോൾ ഒരു നാളമേ പാടുള്ളൂ. എന്നാൽ മായയുടെ ആവരണവും വിക്ഷേപവും നിമിത്തം ആത്മാവിന് അഞ്ചു നാളങ്ങൾ ഉള്ളതുപോലെ തോന്നിപ്പിക്കുന്നു. ഇവിടെ അഞ്ചു നാളങ്ങൾ എന്നു പറയുന്നത് മനുഷ്യശരീരത്തിലെ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളെയാണ്. ജ്ഞാനേന്ദ്രിയങ്ങളിലൂടെ ആത്മദീപം പ്രകാശിക്കുമ്പോഴാണ് നാം കാണുന്നതും കേൾക്കുന്നതും മണക്കുന്നതും ഒക്കെ. ഈ ദീപത്തിനാകട്ടെ, രണ്ടു തട്ടുകളുണ്ട്. ഒന്നു മാനസികം (conceptual) രണ്ടാമത്തേത് ഐന്ദ്രിയം (perceptual). ഐന്ദ്രിയമായത് സ്ഥൂലമായ തട്ടാണ്. ഇന്ദ്രിയത്തിന്റെ മുമ്പിൽ ഒരു വിഷയം വന്നുനിൽക്കുമ്പോൾ മനസ്സാണ് ആ വിഷയത്തെ നിർണ്ണയിച്ചു മനസ്സിലാക്കാനുള്ള സന്നാഹങ്ങളൊക്കെ ഒരുക്കിക്കൊടുക്കുന്നത്. മനസ്സിൽ പൂർവ്വാർജ്ജിതമായ വാസനകളാണ് ലോകനിർണ്ണയത്തിനുവേണ്ടി കരുക്കളായിരിക്കുന്നത്.

ആത്മദീപം പ്രകാശിക്കുന്നത് നിഴലുരുവേന്തിയാണ്. നിഴലുരു എന്നു പറഞ്ഞാൽ തിരശ്ശീലയിൽ മിന്നിമറഞ്ഞുപോകുന്ന ചിത്രങ്ങൾപോലെ എന്നേ അർത്ഥമുള്ളൂ. ഈ വിളക്കെരിയുവാൻ ഇന്ധനമായിരിക്കുന്ന നെയ്യ് വളരെ പഴക്കംചെന്ന വാസനകളാണ്. നെയ്യിൽ തിരിയെന്നപോലെ വാസനകളിൽ ചിത്തവൃത്തികളാണ് കത്തിക്കൊണ്ടിരിക്കുന്നത്. വിഷയസംഗം ഉണ്ടാകുമ്പോൾ ബോധം വിഷയത്തിന്റെ ആകാരം കൈക്കൊണ്ട് ജീവനിൽ വിക്ഷോഭങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കും, കടലിൽ തിരയടിക്കുംപോലെ. ഇതിനെയാണ് ചിത്തവൃത്തികൾ എന്നു പറയുന്നത്. ആത്മാവ് അഞ്ചിന്ദ്രിയങ്ങളിലൂടെ മനസ്സിന്റെ പശ്ചാത്തലത്തിൽ പ്രതിഫലിച്ചു പ്രകാശിക്കുന്ന ഒരു മനോഹരചിത്രം ഈ ശ്ലോകം നമുക്കു പകർന്നുതരുന്നു.

# 18

അഹമിരുളല്ലിരുളാകിലന്ധരായ് നാ-
മഹമഹമെന്നറിയാതിരുന്നിടേണം
അറിവതിനാലഹമന്ധകാരമല്ലെ-
ന്നറിവതിനിങ്ങനെയാർക്കുമോതിടേണം.

| | | |
|---|---|---|
| അഹം ഇരുളല്ല | - | ആത്മബോധം ഇരുളല്ല. |
| ഇരുളാകിൽ | - | ഇരുട്ടായിരുന്നെങ്കിൽ, |
| അന്ധരായ് നാം | - | ഉൾക്കാഴ്ചപോലും പോയി |
| അഹം അഹം എന്ന് | - | ഞാൻ ഉണ്ട് ഞാൻ ഉണ്ട് എന്നുകൂടി |
| അറിയാതിരുന്നിടേണം | - | അറിയാതിരിക്കണമായിരുന്നു. |
| അറിവതിനാൽ | - | എന്നാൽ ഞാനുണ്ട് എന്ന അറിവിനെ നിഷേധിക്കാനാവാത്തതിനാൽ |
| അഹം അന്ധകാരമല്ലെന്ന് | - | ആത്മാവായ ഞാൻ ഇരുട്ടല്ലെന്ന് |
| അറിവതിന് | - | ബോധ്യം വരുത്തുന്നതിനുവേണ്ടി |
| ഇങ്ങനെ | - | ഇപ്രകാരം |
| ആർക്കും | - | എല്ലാവരോടും |
| ഓതിടേണം | - | വെളിപ്പെടുത്തിക്കൊടുക്കണം. |

**ഞാ**ൻ ഉണ്ട് എന്ന സത്യം ആർക്കും നിഷേധിക്കാൻ കഴിയുന്നില്ല. ഞാൻ ഇല്ല എന്നു പറയണമെങ്കിൽപോലും ഞാൻ ഉണ്ടായിരിക്കണം. ഞാൻ ഉണ്ടെന്നറിയാനും ഇല്ലെന്നറിയാനും ഞാൻ ഉണ്ടായിരിക്കണം. അതുകൊണ്ടാണ് ഗുരു ഊന്നിപ്പറയുന്നത് ഞാൻ അജ്ഞാനമാകുന്ന കൂരിരുട്ടല്ലെന്ന്. ഞാൻ അറിവിന്റെ നിറഞ്ഞ വെളിച്ചമാണ്. ഞാൻ കൂരിരുട്ടാണെങ്കിൽ നമ്മൾ പറഞ്ഞുപോരാറുള്ള ഞാൻ, ഞാൻ എന്നുള്ള ബോധംപോലും ഉണ്ടാകുവാൻ പാടില്ലായിരുന്നു. എന്നാൽ അങ്ങനെ അല്ലല്ലോ?

ഞാൻ രസിക്കുന്നു, ഞാൻ ദുഃഖിക്കുന്നു എന്നെല്ലാം പറയുമ്പോഴൊക്കെയും ഞാൻ അവിടെ പ്രകാശിക്കുന്നുണ്ട്.

അതുകൊണ്ട് എല്ലാവർക്കും അറിഞ്ഞിരിക്കാൻവേണ്ടി പറഞ്ഞുകൊടുക്കേണ്ട ഒന്നാണ് നാം ആത്മാവാണെന്ന്. ആത്മാവ് സ്വയംപ്രകാശിതമാണ്. അതിന്റെ ഉണ്മയെ തള്ളിക്കളയാനാവില്ല; വെളിച്ചത്തിന്റെ ഉണ്മയെ ഇരുട്ടിന് നിരാകരിക്കാനാവാത്തതുപോലെ. അതുകൊണ്ട് നാം വീണ്ടും വീണ്ടും പറയണം: ഞാൻ അജ്ഞാനമല്ല, ഞാൻ ജ്ഞാനമാണ്. ഞാൻ ഇരുട്ടല്ല, ഞാൻ വെളിച്ചമാണ്. ഞാൻ ദുഃഖമല്ല, ഞാൻ ആനന്ദമാണ്. ഞാൻ ശൂന്യതയല്ല, ഞാൻ നിറവാണ് എന്ന്. "സർവ്വം ഹി സച്ചിദാന്ദം നേഹ നാനാസ്തി കിഞ്ചന." - ഇവിടെ സച്ചിദാന്ദം മാത്രമേയുള്ളൂ. നാനാത്വങ്ങൾ ഒന്നും തന്നെയില്ല എന്നു നാരായണഗുരു ദർശനമാലയിൽ പറയുന്നു.

# 19

അടിമുടിയറ്റമതുണ്ടിതുണ്ടതുണ്ടെ-
ന്നടിയിടുമാദിമസത്തയുള്ളതെല്ലാം
ജഡമിതു സർവമനിത്യമാം ജലത്തിൻ-
വടിവിനെ വിട്ടു തരംഗമന്യമാമോ?

| | | |
|---|---|---|
| അടി | - | അടിയിലുള്ളതാണ് സത്യം |
| മുടി | - | ഉന്നതിയിലുള്ളതാണ് സത്യം |
| അറ്റം | - | അറ്റത്തുള്ളതാണ് സത്യം |
| അതുണ്ട് | - | അതു ഉള്ളതുതന്നെയാണ് |
| ഇതുണ്ട് | - | ഇതു ഉള്ളതുതന്നെയാണ് |
| അതുണ്ട് | - | അതല്ല, മറ്റൊന്നാണ് ഉള്ളത് |
| എന്ന് അടിയിടും | - | ഇങ്ങനെ മനുഷ്യർ വെറുതെ സത്യത്തെച്ചൊല്ലി വാദിക്കുന്നു. |
| ആദിമസത്ത | - | എല്ലാറ്റിന്റെയും ആദിയായിരിക്കുന്ന ആത്മസത്തതന്നെയാണ് |
| ഉള്ളതെല്ലാം | - | ബഹുവിധമായി ഇവിടെ കാണുന്ന നാമരൂപങ്ങളെല്ലാം. |
| ഇതു സർവ്വം | - | ഇക്കാണാവുന്നതെല്ലാം |
| അനിത്യമാം | - | നാശമുള്ളതായ |
| ജഡം | - | ജഡമാണ്. |
| ജലത്തിൻ വടിവിനെ വിട്ട് | - | ജലത്തിന്റെ സത്തയിൽനിന്നും |
| തരംഗം | - | തിര |
| അന്യമാമോ? | - | വേറിട്ടിരിക്കുന്നതെങ്ങനെയാണ്? |

ഈ പ്രപഞ്ചം മുഴുവനും ഒരേയൊരു സത്തയുടെ നാനാവിധമായിട്ടുള്ള ആവിഷ്കാരങ്ങളാണ്. ഇന്ദ്രിയങ്ങൾകൊണ്ട് ആകാശത്തിലും ഭൂമിയിലും അന്തരിക്ഷത്തിലുമായി എണ്ണമറ്റ വസ്തുക്കളെ നമ്മൾ കാണുന്നുണ്ട്. ആകാശത്തിലെ നക്ഷത്രങ്ങളും ഭൂമിയിലെ കല്ലും മണ്ണും വൃക്ഷലതാദികളും സാഗരവും മരുഭൂമിയും മൃഗങ്ങളും മനുഷ്യരും എല്ലാം ഈ ആദിമസത്തയുടെ ആവിഷ്കാരങ്ങളാണ്. ആവിഷ്കൃതമായ എല്ലാറ്റിനും ഓരോ രൂപമുണ്ട്. രൂപത്തെ നാം അറിയുന്നത് നാമകരണം ചെയ്താണ്. അങ്ങനെയാണ് എണ്ണമറ്റ നാമങ്ങളും എണ്ണമറ്റ രൂപങ്ങളും ചേർന്ന വ്യാവഹാരികപ്രപഞ്ചം സംജാതമാകുന്നത്. നാമരൂപങ്ങളുടെ ബാഹുല്യത്താൽ ആദിമസത്തയെ വിസ്മരിച്ചുപോകുന്നു. എന്നിട്ട് വാക്കുകളുടെ മായാജാലത്തിൽപെട്ടിട്ടെന്നതുപോലെ സത്യത്തെച്ചൊല്ലി തർക്കിക്കാൻ തുടങ്ങുന്നു.

കണ്ണുകൊണ്ടു കാണുന്ന ഒന്നിനെ മാത്രമേ ഞാൻ സത്യമായി വിശ്വസിക്കുകയുള്ളൂ എന്നൊരാൾ ശഠിക്കുന്നു. അപ്പോൾ വേറൊരാൾ പറയുന്നു, ദൈവം ഉന്നതങ്ങളിൽ മറഞ്ഞിരിക്കുന്നു എന്ന്. ഇനിയൊരാൾ പറയുന്നു, അതുള്ളതല്ല, ഇതാണ് ഉള്ളത് എന്ന്. ആ മതം ശരിയല്ല, ഈ മതം ശരിയെന്ന് വേറൊരു കൂട്ടർ. അങ്ങനെ പറഞ്ഞുപറഞ്ഞ് തർക്കത്തിലേക്കും അടിപിടിയിലേക്കും അവസാനം യുദ്ധത്തിലേക്കും രക്തച്ചൊരിച്ചിലിലേക്കും നയിക്കുന്ന വാദപ്രതിവാദങ്ങളുടെ അർത്ഥശൂന്യത ഗുരു എടുത്തുകാണിക്കുകയാണ്. ഉള്ളത് ആദിമസത്ത മാത്രം. അടി-മുടി, അവിടെ-ഇവിടെ, അതുണ്ട്-ഇതുണ്ട് എന്നതൊക്കെ വെറും ശബ്ദജാലങ്ങൾ മാത്രം. അതുകൊണ്ടാണവയെ ജഡം എന്നു പറയുന്നത്. ജഡവസ്തുക്കൾ അല്പായുസ്സുകളാണ്.

ഒരു തിരയ്ക്ക് എത്രനേരം ജലത്തിൽ പൊങ്ങിനിൽക്കാൻ കഴിയും? അല്പനേരം മാത്രം. കുറച്ചു കഴിഞ്ഞാൽ തിര, വന്നിടത്തേക്കുതന്നെ തിരിച്ചുപോകും. തിര എവിടെനിന്നാണ് വന്നത്? ജലത്തിൽനിന്ന്. ജലമാണ് തിരയുടെ ആദിമസത്ത. ജലത്തിൽനിന്ന് വേറിട്ടൊരു അസ്തിത തിരയ്ക്കില്ല. തിര അനിത്യമാണ്. ജലം നിത്യമാണ്. ഇതൊരു ഉദാഹരണം മാത്രമാണ്. ഈ ഉദാഹരണത്തിലൂടെ ആത്മസത്തയുടെ നിത്യത്വവും നാമരൂപങ്ങളുടെ അനിത്യത്വവും ഗുരു വ്യക്തമാക്കുന്നു. എല്ലാ തർക്കങ്ങളും അജ്ഞാനത്തിൽനിന്നും ജനിക്കുന്നതാണ്. ജ്ഞാനത്തിൽ തർക്കം ഒഴിഞ്ഞുപോകുന്നു. ബോധം തെളിവുറ്റ സത്യത്തെ ദർശിക്കുന്നു.

# 20

ഉലകിനു വേറൊരു സത്തയില്ലതുണ്ടെ-
ന്നുലകരുരപ്പതു സർവ്വമൂഹഹീനം
ജളനു വിലേശയമെന്നു തോന്നിയാലും
നലമിയലും മലർമാല നാഗമാമോ?

| | | |
|---|---|---|
| ഉലകിന് | - | നാമരൂപാത്മകമായ പ്രപഞ്ചത്തിന് |
| വേറൊരു സത്തയില്ല | - | ആത്മസത്തയിൽനിന്നും ഭിന്നമായി വേറൊരു സത്തയില്ല. |
| അതുണ്ടെന്ന് | - | ഇവിടെകാണുന്ന ഓരോന്നിനും വേറെവേറെ ഉണ്മയുണ്ടെന്ന് |
| ഉലകർ ഉരപ്പത് | - | ജനങ്ങൾ പറഞ്ഞുപോരുന്നത് |
| സർവം | - | എല്ലാം |
| ഊഹഹീനം | - | യുക്തിയുക്തമല്ല. |
| ജളന് | - | അജ്ഞാനിക്ക് |
| വിലേശയം | - | പാമ്പ് |
| എന്നു തോന്നിയാലും | - | ഉണ്ടെന്നു തോന്നിയാലും |
| നലം ഇയലും | - | ചേതോഹരമായ |
| മലർമാല | - | പൂമാല |
| നാഗമാമോ? | - | പാമ്പായി മാറുമോ? |

എല്ലാ മനുഷ്യരും യുക്തിയുക്തമായി ചിന്തിക്കുന്നവരല്ല. യുക്തിയുക്തം എന്നു പറയുമ്പോൾ ആദിമസത്തക്ക് യോജിക്കുന്ന രീതിയിൽ എന്നാണ് മനസ്സിലാക്കേണ്ടത്. പരമകാരണമായിരിക്കുന്ന ആത്മസത്തയിൽ എല്ലാറ്റിനേയും യോജിപ്പിച്ചു മനസ്സിലാക്കുമ്പോൾ ആ ചിന്ത യുക്തിയുക്തമാണ്. കാരണത്തിൽനിന്നും അന്യമായി ഒരു കാര്യത്തിനും നിലനിൽക്കാനാവുകയില്ല. കളിമണ്ണിനെക്കൂടാതെ കുടത്തിനെങ്ങനെ നിലനിൽക്കാൻ കഴിയും? അതുകൊണ്ട് ഗുരു ഉറപ്പിച്ചുതന്നെ പറയുന്നു: ഉലകിനു വേറൊരു സത്തയില്ല എന്ന്. ഇതു കേൾക്കുമ്പോൾ ഈ ലോകം ശൂന്യമാണെന്നല്ല മനസ്സിലാക്കേണ്ടത്; ലോകത്തിലുള്ള എല്ലാറ്റിനും അർത്ഥമായിരിക്കുന്നത് ഒരേയൊരു ആദിമസത്തതന്നെയാണ് എന്നാണ്.

വെളിച്ചക്കുറവുമൂലം പൂമാല കാണുമ്പോൾ ഭീരുവിന് അത് പാമ്പാണെന്ന ഭ്രമം ഉണ്ടാകാം. വിലേശയം പാമ്പാണ്. പൂമാലയുടെ ആകാരവും പാമ്പിന്റെ ആകാരവും സമാനമാണ്. അതുകൊണ്ട് മൂഢന് ഉണ്ടാകുന്ന തെറ്റിദ്ധാരണയെ, അറിവുള്ള ഒരാൾ വന്ന് തിരുത്തിക്കൊടുക്കുന്നു. പാമ്പാണെന്നു വിചാരിച്ച് ഭയപ്പെട്ട അയാളുടെ മനസ്സിൽ പൂമാല കാണുമ്പോൾ ഉണ്ടാകുന്ന ആശ്ചര്യനിർഭരമായ സന്തോഷം ഗുരു എടുത്തുകാണിക്കുന്നു. വേദാന്തത്തിലെ കയറും പാമ്പും എന്ന ദൃഷ്ടാന്തത്തിന് ഒരു മാറ്റം വരുത്തി കയറിന്റെ സ്ഥാനത്ത് പൂമാലയെ പ്രതിഷ്ഠിക്കുകയാണ് ചെയ്യുന്നത്. ആദിമസത്ത വെറും പ്രയോജനരഹിതമായിട്ടുള്ള ഒന്നല്ല. അതിൽ നിഹിതമായിരിക്കുന്ന ആനന്ദമാണ് അതിന്റെ മൂല്യം. പൂമാലയാണെന്നു തിരിച്ചറിയുമ്പാൾ അത് കൂടുതൽ പ്രിയം ജനിപ്പിക്കുന്നു. അതുകൊണ്ടാണ് വേദാന്തത്തിലെ സ്ഥിരം ദൃഷ്ടാന്തമായ കയറിനെമാറ്റി പൂമാലയെ ഗുരു പ്രതിഷ്ഠിച്ചത്. പ്രയോജനമൂല്യത്തെയാണ് ഇവിടെ കൂടുതൽ ഊന്നിപ്പറയുന്നത്.

# 21

പ്രിയമൊരുജാതിയിതെൻപ്രിയം ത്വദീയ-
പ്രിയമപരപ്രിയമെന്നനേകമായി
പ്രിയവിഷയംപ്രതി വന്നിടും ഭ്രമം തൻ-
പ്രിയമപരപ്രിയമെന്നറിഞ്ഞിടേണം.

| | | |
|---|---|---|
| പ്രിയം ഒരു ജാതി | - | ഒരേയൊരുതരം പ്രിയമേയുള്ളൂ. |
| ഇത് എൻ പ്രിയം | - | ഇത് എന്റെ ഇഷ്ടം, |
| ത്വദീയപ്രിയം | - | നിന്റെ ഇഷ്ടം, |
| അപരപ്രിയം | - | വേറൊരുവന്റെ ഇഷ്ടം |
| എന്ന് അനേകമായി | - | എന്ന തരത്തിൽ ഒരേ പ്രിയംതന്നെ അനേകപ്രിയങ്ങളായിത്തീരുന്നത്. |
| പ്രിയവിഷയം പ്രതി | - | ഇഷ്ടവിഷയങ്ങളിൽ |
| വന്നിടും ഭ്രമം | - | ഉണ്ടാകുന്ന ഭ്രമം നിമിത്തമാണ്. |
| തൻപ്രിയം | - | തന്റെ പ്രിയമാണ് |
| അപരപ്രിയം | - | വേറൊരുവന്റെയും പ്രിയം |
| എന്ന് അറിഞ്ഞിടേണം | - | എന്നുള്ള സത്യം മനസ്സിലാക്കണം. |

പ്രിയം ഒന്നേയുള്ളൂ. അനേകമില്ല. ആ പ്രിയം ആത്മപ്രിയമാണ്. ആത്മാവിൽ സഹജമായി കുടികൊള്ളുന്ന ആനന്ദനിർഭരതയാലാണ് ആത്മാവിൽ എല്ലാ ജീവികൾക്കും പ്രിയം ജനിക്കുന്നത്. ആത്മാവാകട്ടെ ഏകവും സർവ്വവ്യാപിയുമാണ്. എന്നാൽ ജീവനിലെ അഹന്താമമതാദികൾ കാരണം ഒരുവൻ വിഷയലോലുപനായിത്തീരുന്നു. വിഷയത്തിലാണ് ആനന്ദമിരിക്കുന്നത് എന്ന ഭ്രമം നിമിത്തമാണ് വിഷയത്തിൽ ഒരുവന് പ്രിയം ജനിക്കുന്നത്. അങ്ങനെ വരുമ്പോൾ ഓരോരുത്തർക്ക് ഇഷ്ടമുള്ള വിഷയങ്ങളും വ്യത്യസ്തങ്ങളായിരിക്കും. ആത്മപ്രിയം മറന്നുപോയി ആ സ്ഥാനത്ത് വിഷയപ്രിയം വന്നുകൂടുന്നത് അജ്ഞാനം നിമിത്തമാണ്. അങ്ങനെയാണ് എന്റെ ഇഷ്ടം, നിന്റെ ഇഷ്ടം, അവരുടെ ഇഷ്ടം എന്നിങ്ങനെയുള്ള ഇഷ്ടാനിഷ്ടങ്ങൾ വന്ന് ആത്മപ്രിയത്തിന് വിഭജനം സംഭവിക്കുന്നത്. ഇതു മാറ്റിയെടുക്കണമെങ്കിൽ നമുക്ക് പ്രിയപ്പെട്ടതായി തോന്നുന്ന ഒരു കാര്യം വേറൊരാൾക്കും പ്രിയം ഉളവാക്കുന്ന രീതിയിൽ സമഞ്ജസമായി ചേർക്കണം. കാരണം ആത്യന്തികമായി പ്രിയവസ്തു ആയിരിക്കുന്നത് ആത്മാവാണ്. ഇക്കാര്യം എപ്പോഴും ഓർമ്മവേണം.

# 22

പ്രിയമപരന്റെയതെൻപ്രിയം, സ്വകീയ-
പ്രിയമപരപ്രിയമിപ്രകാരമാകും
നയമതിനാലെ നരന്നു നന്മ നല്കും
ക്രിയയപരപ്രിയഹേതുവായ് വരേണം.

| | | |
|---|---|---|
| പ്രിയമപരന്റെ | - | വേറൊരുവന്റെ പ്രിയം ഏതാണോ |
| അതെൻപ്രിയം | - | അതെന്റെയും പ്രിയമാണ്. |
| സ്വകീയപ്രിയം | - | എനിക്കു പ്രിയപ്പെട്ടതുതന്നെയാണ് |
| അപരപ്രിയം | - | മറ്റൊരുവനും പ്രിയമായിരിക്കുന്നത്. |
| ഇപ്രകാരമാകും നയം | - | ഇതാണ് ജീവിതത്തെ സമരസപ്പെ ടുത്തുന്ന ഒരു പോംവഴി. |
| അതിനാലെ | - | പ്രിയം ഏകമായിരിക്കുന്നതുകാരണം |
| നരന്നു നന്മനൽകുംക്രിയ | - | ഒരുവന് നന്മയുണ്ടാക്കുന്ന പ്രവൃത്തി |
| അപരപ്രിയഹേതുവായ് | - | വേറൊരുവന്റെയും സുഖത്തിന് |
| വരേണം | - | ഇടയാക്കണം. |

**ജീ**വിതത്തിന് നല്ലൊരു പെരുമാറ്റച്ചിട്ട വേണം. നമുക്കു തോന്നിയതുപോലെയെല്ലാം ചെയ്യുകയാണെങ്കിൽ എവിടേയും സംഘർഷം മാത്രമേ മുറ്റിനിൽക്കുകയുള്ളൂ. പ്രിയത്തിന്റെ തലത്തിൽ വരുന്ന പിടിവാശികൾകൊണ്ടാണ് സംഘർഷങ്ങൾ ഉണ്ടാകുന്നത്. മനുഷ്യജീവിതത്തിൽ ഒരു സമന്വയം കൊണ്ടുവരണമെങ്കിൽ നാം ചില നീക്കുപോക്കുകളൊക്കെ നടത്തണം. അതിനു ദാർശനികമായ ഒരു അടിത്തറയും ഉണ്ടായിരിക്കണം. ഒന്നാമതായി, പ്രിയത്തിന്റെ അടിസ്ഥാനം ആത്മസത്തയാണെന്നറിയുക. ആത്മാവിന്റെ പ്രിയം എല്ലാവരുടേയും പ്രിയമാണ്. അതുകൊണ്ട് ആത്മാവിന്റെ പ്രിയത്തിലേക്ക് ചേരുന്നതിന്റെ ഭാഗമായി നാം പ്രാഥമികമായി ചെയ്യേണ്ടത് വേറൊരാളുടെ ഇഷ്ടത്തേയും നമ്മുടെ ഇഷ്ടത്തിന്റെ പരിഗണനയിലേക്ക് കൊണ്ടുവരിക എന്നതാണ്.

വേറൊരാൾക്ക് ഇഷ്ടപ്പെട്ട കാര്യം നമുക്കുംകൂടി ഇഷ്ടപ്പെട്ടുവരുമ്പോൾ നാം അല്പംകൂടി വിശാലഹൃദയനായിത്തീരുന്നു. അങ്ങനെ വരുമ്പോൾ നമുക്ക് പ്രിയങ്കരമായിരിക്കുന്ന ഒന്ന് വേറൊരാൾക്കും പ്രിയങ്കരമായിത്തീരും. നാം ലോകത്തിനുവേണ്ടി ജീവിക്കുകയാണെങ്കിൽ ലോകം നമുക്കുവേണ്ടിയും ജീവിക്കും. നാം ഈശ്വരനുവേണ്ടി ജീവിക്കുകയാണെങ്കിൽ ഈശ്വരൻ നമുക്കുവേണ്ടിയും ജീവിക്കും. അതു

കൊണ്ട് എനിക്ക് നന്മയുണ്ടാക്കുന്ന പ്രവൃത്തി വേറൊരാളുടെ ജീവിതത്തിനു തിന്മയായി വരാൻ പാടില്ല. അത്രമാത്രം കരുതലോടും ഉൾവെളിവോടുംകൂടി ജീവിച്ചാൽ മാത്രമേ പ്രിയങ്ങളിലെ സ്വരലയത്തെ കാത്തുസൂക്ഷിക്കാൻ നമുക്ക് കഴിയുകയുള്ളൂ.

# 23

അപരനുവേണ്ടിയഹർനിശം പ്രയത്നം
കൃപണത വിട്ടു കൃപാലു ചെയ്തിടുന്നു
കൃപണനധോമുഖനായ് കിടന്നുചെയ്യു-
ന്നപജയകർമ്മമവന്നുവേണ്ടി മാത്രം.

| | | |
|---|---|---|
| അപരനുവേണ്ടി | - | വേറൊരാൾക്കുവേണ്ടി |
| അഹർനിശം | - | രാപ്പകൽഭേദമില്ലാതെ |
| കൃപണത വിട്ട് | - | സ്വാർത്ഥത കൂടാതെ |
| പ്രയത്നം | - | കർമ്മങ്ങൾ |
| കൃപാലു ചെയ്തിടുന്നു | - | കൃപയുള്ളവൻ ചെയ്യുന്നു. |
| കൃപണൻ | - | സ്വാർത്ഥൻ |
| അധോമുഖനായ് കിടന്ന് | - | അധമമായ സുഖഭോഗങ്ങളിൽ മുഴുകി |
| അപജയകർമ്മം | - | ധർമ്മവിരോധിയായ കർമ്മം |
| അവന്നുവേണ്ടിമാത്രം | - | തന്റെ മാത്രം സുഖത്തിനുവേണ്ടി |
| ചെയ്യുന്നു | - | ചെയ്യുന്നു. |

**കൃ**പ തികച്ചും ദൈവികമായ ഒരു ഗുണമാണ്. സഹജീവികളിലും തന്റെ ജീവന്റെ തുടിപ്പുകൾ തൊട്ടറിയുന്നവനാണ് കൃപാലു. കൃപാലു എന്തു ചെയ്യുമ്പോഴും അത് സർവ്വത്തിന്റെയും ഹിതം മാനിച്ചാണ് ചെയ്യുക. എവിടെയെങ്കിലും വേദനയും യാതനയും കാണുമ്പോൾ കൃപാലുവിന്റെ മനം അലിയും. അവരുടെ ദുഃഖനിവാരണത്തിനുവേണ്ടി കൃപാലു തനിക്കാവുന്നതെല്ലാം ചെയ്യുന്നു. മിക്ക മനുഷ്യരും സ്വന്തം ഭാര്യ, കുട്ടികൾ എന്ന കുടുസ്സായ താത്പര്യങ്ങളിൽമാത്രം ഒതുങ്ങിക്കൂടുന്നവരാണ്. അതിനപ്പുറത്തൊരു ലോകമുണ്ടെന്ന് അവർ ചിന്തിക്കാൻപോലും മെനക്കെടാറില്ല. അങ്ങനെയുള്ള മനോഭാവത്തെയാണ് കൃപണത എന്ന് ഗുരു വിശേഷിപ്പിക്കുന്നത്.

എന്നത്തേക്കാളും കൃപണത ഇന്നു ജനങ്ങളിൽ ആവേശിച്ചിരിക്കുകയാണ്. ഒരു ഭൂതാവേശംപോലെ ജനം സ്വാർത്ഥതയുടെ കുടുംബപശ്ചാത്തലത്തിലേക്ക് ഉൾവലിഞ്ഞുകൊണ്ടിരിക്കുന്നതാണ് നാം കാണുന്നത്. ഈ ഉൾവലിയവിനെ അണുകുടുംബം (nuclear family) എന്നാണ് പറയുന്നത്. അച്ഛനും അമ്മയും മകനും മകളും മാത്രം അടങ്ങുന്ന ഒരു കുടുംബം.

അവരുടെ സുഖം മാത്രമാണ് അവർ അന്വേഷിക്കുന്നത്. അവർ സുഖം കണ്ടെത്തുവാനുള്ള പ്രയാണത്തിൽ എത്ര ആളുകളെ വേണമെങ്കിലും ദുഃഖിപ്പിക്കുവാൻ മടി കാണിക്കുന്നില്ല. ഇതാണ് കൃപണന്റെ ജീവിതരീതി. കൃപണൻ തന്റെ നേട്ടത്തിനുവേണ്ടി സഹജീവികളെയെല്ലാം ചവിട്ടിമെതിച്ച് കടന്നുപോകും. ആകെ മനുഷ്യരുടെ ആകെ നന്മയെക്കുറിച്ച് അവനൊരു വിചാരവും ഉണ്ടായിരിക്കുകയില്ല. അങ്ങനെയുള്ള വിചാരമില്ലാത്തവന്റെ കർമ്മം ദൂഷിതമായ കർമ്മമാണ്. അതിനെയാണ് അപജയകർമ്മം എന്നു വിളിക്കുന്നത്. അതുകൊണ്ട് നമ്മളിലെ കൃപണത കളയുക. കൃപാലുത്വത്തെ ഉണർത്തി വികസിപ്പിച്ചെടുക്കുക. ലോകത്തിനു സ്വസ്തി ഭവിക്കട്ടെ.

# 24

അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം
അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു സുഖത്തിനായ് വരേണം.

| | | |
|---|---|---|
| അവൻ ഇവൻ എന്ന് | - | അവൻ എന്നും ഇവൻ എന്നും നാം |
| അറിയുന്നതൊക്കെ | - | പറഞ്ഞുപോരാറുള്ള കാര്യങ്ങളൊക്കെ |
| ഓർത്താൽ | - | വിചിന്തനം ചെയ്താൽ |
| അവനിയിൽ | - | ലോകത്തിൽ |
| ആദിമമായ | - | സൃഷ്ടിക്കും നിദാനമായിരിക്കുന്ന |
| ഒരു ആത്മരൂപം | - | ഒരേയൊരു ആത്മസത്യമേ ഉള്ളൂ. |
| അവനവൻ | - | ഓരോരുത്തരും |
| ആത്മസുഖത്തിന് | - | സ്വന്തം സുഖത്തിനുവേണ്ടി |
| ആചരിക്കുന്നവ | - | ചെയ്യുന്ന പ്രവൃത്തികൾ |
| അപരന്ന് | - | മറ്റുള്ളവർക്കുംകൂടി |
| സുഖത്തിനായ് വരേണം | - | സുഖം നൽകണം. |

**ലോ**കത്തിൽ ഒരേയൊരു ആത്മസത്തയേ ഉള്ളൂ. ആ ആത്മസത്തയാണ് എന്നിലും നിന്നിലും അവനിലും ഇവനിലും ഒക്കെ അന്തർധാരയായി വർത്തിക്കുന്നത്. സാധാരണയായി ഒരു മനുഷ്യൻ കർമ്മം ചെയ്യുമ്പോഴോ സംസാരത്തിൽ ഏർപ്പെടുമ്പോഴോ ഇക്കാര്യമൊന്നും ഓർക്കാറില്ല. അതുകൊണ്ട് 'അവൻ' എന്നു നമ്മൾ പറയുമ്പോൾ നമ്മളിൽനിന്നും അന്യമായ ഏതോ ഒരു വ്യക്തിയാണ് അവൻ എന്ന തോന്നലാണ് ഉളവാകുന്നത്. ഒരു ഹിന്ദു പറയും: അവൻ ക്രിസ്ത്യാനിയാണ്, അവൻ മുസ്ലീമാണ് എന്നൊക്കെ. ക്രിസ്ത്യാനിയും മുസ്ലീമും ഇതേപോലെതന്നെ ഹിന്ദുവിനെപറ്റിയും പറയും. രാഷ്ട്രീയത്തിലും കാണാം ഇങ്ങനെയുള്ള ചേരിതി

രിവുകൾ. അവൻ കമ്മ്യൂണിസ്റ്റാണ്, അവൻ കോൺഗ്രസ്സാണ് എന്ന രീതിയിൽ. എങ്ങനെയാണ് ഈ അന്യത്വം നമ്മളിലേക്ക് കടന്നുവരുന്നത്? നാം നമ്മുടെ ശാരീരികസത്തയെയാണ് ഞാനായി കരുതുന്നത്. ആ ശാരീരിക സത്തയുടെ അസ്തിത്വത്തെ മാനദണ്ഡമാക്കി വച്ചുകൊണ്ടാണ് തന്റെ ലോകത്തിന്റെ അതിർത്തി നിർണ്ണയിക്കുന്നത്. ഈ പ്രാഥമികമായ തെറ്റിനെ തിരുത്താതെ ലോകത്തിൽ സമന്വയവും സമാധാനവും കൊണ്ടുവരാനാവുകയില്ല.

നമ്മളുടെ വിദ്യാഭ്യാസത്തിലും മതബോധനത്തിലുമെല്ലാം ഈ തെറ്റ് ആവർത്തിച്ച് ഉറപ്പിച്ചുകൊണ്ടിരിക്കുന്നു. ഒരേയൊരു ആത്മസത്തയാണ് സർവ്വചരാചരങ്ങളിലും സത്യമായിരിക്കുന്നതെന്ന അനുഭവബോധമായിരിക്കണം ഒരു മനുഷ്യനെ ഉദാത്തമാക്കേണ്ടത്. അങ്ങനെ ഒരുവൻ തന്റെ സുഖത്തിനായി പ്രവർത്തിക്കുന്നത് എല്ലാവരുടേയും സുഖത്തിന് കാരണമായി ഭവിക്കുന്നു. ഇവിടെയാരും നമ്മിൽനിന്ന് അന്യരല്ല. വ്യാവഹാരികനിർണ്ണയത്തിനുവേണ്ടി മാത്രം അവൻ, ഇവൻ എന്നൊക്കെ പറയാം. അതുകൊണ്ടാണ് ഗുരു അപരൻ എന്ന വാക്ക് ഉപയോഗിച്ചിരിക്കുന്നത്. അപരൻ എന്നാൽ പരൻ അല്ലാത്തവൻ. പ്രത്യക്ഷത്തിൽ വേറെയാണെങ്കിലും പരമാർത്ഥത്തിൽ തന്നിൽനിന്നും വേറെയല്ലാത്തവൻ. ഇക്കാര്യം നല്ലവണ്ണം മനനം ചെയ്തുറപ്പിച്ച് കർമ്മം ചെയ്യുകയാണെങ്കിൽ ലോകത്തിൽ ശാന്തിക്കുവേണ്ടി മുറവിളി കൂട്ടേണ്ട ആവശ്യമില്ല. ശാന്തി സ്വാഭാവികമായി വന്നുചേർന്നുകൊള്ളും.

# 25

ഒരുവനുനല്ലതുമന്യനല്ലലും ചേർ-
പ്പൊരു തൊഴിലാത്മവിരോധിയോർത്തിടേണം.
പരനു പരം പരിതാപമേകിടുന്നോ-
രെരിനരകാബ്ധിയിൽ വീണെരിഞ്ഞിടുന്നു.

| | | |
|---|---|---|
| ഒരുവനു നല്ലതും- | ഒരാൾക്ക് നന്മ വരുത്തുന്നതും | |
| അന്യന് അല്ലലും- | വേറൊരാൾക്ക് ദുഃഖവും | |
| ചേർപ്പൊരു തൊഴിൽ | - | വരുത്തിവയ്ക്കുന്നതായ പ്രവൃത്തി |
| ആത്മവിരോധി | - | ആത്മാവിലെ സഹജമായ ഐക്യത്തിന് നിരക്കുന്നതല്ല. |
| ഓർത്തിടേണം | - | ഇക്കാര്യം മറന്നുപോകാൻ പാടില്ല. |
| പരന് | - | വേറൊരാൾക്ക് |
| പരം പരിതാപം | - | പരമമായ വേദനയെ |
| ഏകിടുന്നോർ | - | ഏല്പിക്കുന്നവർ |
| എരിനരകാബ്ധിയിൽ | - | കത്തിയെരിയുന്ന നരകസമാനമായ ദുഃഖക്കടലിൽ |

| | | |
|---|---|---|
| വീണ് എരിഞ്ഞിടുന്നു | - | വീണ് തീവ്രമായി നോവനുഭവി ക്കേണ്ടി വരുന്നു. |

ആത്മാവിൽ എല്ലാം സ്വരലയപ്പെട്ടിരിക്കുകയാണ്. സഹജമായ ഒരു ഐക്യം ആത്മാവിനുണ്ട്. ആത്മാവിൽ ഒന്നുംതന്നെ പരസ്പരം കലഹിക്കുന്നില്ല. അതുകൊണ്ട് ആത്മബോധിയായ ഒരാൾ കർമ്മം ചെയ്യുമ്പോൾ അതു സമസ്തതക്കും ഹിതകരമായി ഭവിക്കുന്നു. ഒരു തടാകത്തിലെ നിശ്ചലജലരാശിയിലേക്ക് ചെറിയൊരു കല്ലെടുത്തെറിഞ്ഞാൽ മതി, അതിൽ ആന്ദോളനം ഉണ്ടാകാൻ. അലമാലകൾ ഉണ്ടാകുന്നത്, അതിന്റെ സ്വാഭാവികമായ സ്വച്ഛതയിലേക്ക് തിരിച്ചുവരുവാനാണ്. അതുപോലെ ആത്മാവ് അതിന്റെ സ്വച്ഛതയിലേക്ക് തിരിച്ചുവരുവാൻ ശ്രമം നടത്തിക്കൊണ്ടിരിക്കുന്നു. എന്നാൽ പലരിലും ശാരീരികവും മാനസികവുമായ താദാത്മ്യബോധത്താൽ ആത്മൈക്യം നഷ്ടപ്പെടാറുണ്ട്. ഒരാൾക്ക് നന്മ വരുത്തുന്ന പ്രവൃത്തി വേറൊരാൾക്ക് തിന്മ വരുത്താറുണ്ട്. ഇങ്ങനെയുള്ള കർമ്മങ്ങൾ ആത്മാവിന്റെ ഐക്യത്തിനു നിരക്കുന്നതല്ല. അതുകൊണ്ട് അതിനെ ഗുരു ആത്മവിരോധി എന്നു പറയുന്നു. ബോധപൂർവ്വം ചിലർ മറ്റുള്ളവർക്ക് ഉപദ്രവം ഏല്പിക്കാറുണ്ട്, പീഡിപ്പിക്കാറുണ്ട്. തന്റെ സുഖത്തിനുവേണ്ടി വേറൊരുവന്റെ ജീവനെപ്പോലും ഹനിക്കുവാൻ ചിലർ ഉദ്യമിക്കുന്നു. അങ്ങനെയുള്ളവർ കൊടുംപാതകികളാണ്.

ഒരുവന്റെ കർമ്മം നല്ലതാണെങ്കിൽ നല്ല ഫലത്തെ അവന് കിട്ടും. ചീത്ത കർമ്മം ചെയ്യുന്നവന് സന്താപത്തെ ഉണ്ടാക്കുന്ന ഫലമാണ് ലഭിക്കുക. നാമിന്നു ദുഃഖം അനുഭവിക്കുന്നുണ്ടെങ്കിൽ ആ ദുഃഖത്തിനു ഹേതുകമായ കർമ്മങ്ങൾ നാം എപ്പോഴോ ചെയ്തിട്ടുണ്ട്. അതുകൊണ്ട് വേറൊരാൾക്ക് കരുതിക്കൂട്ടി പരിതാപം ഏല്പിക്കുന്നവർ നരകാഗ്നിക്ക് സമാനമായ ദുഃഖക്കടലിൽ വീണ് കത്തിയെരിയും. ആത്മാവ് സ്വയമേ അതിന്റെ ഏകതാനതയിൽ വർത്തിക്കുമെങ്കിലും കർമ്മം ചെയ്യുന്നവന് കർതൃത്വബോധം ഉള്ളതിനാൽ കർമ്മങ്ങളുടെ ഫലങ്ങളും അവൻതന്നെ ഏറ്റുവാങ്ങും. മരിച്ചതിനു ശേഷമൊന്നും ആകണമെന്നില്ല. നരകം എന്ന വാക്ക് ദുഃഖത്തിന്റെ തീവ്രാവസ്ഥയെ കാണിക്കുവാനാണ്. അതെപ്പോൾ വേണമെങ്കിലും സംഭവിക്കാം. അതുകൊണ്ട് ആത്മാവിന്റെ ഏകതാനതക്ക് നിരക്കുന്ന കർമ്മങ്ങൾ മാത്രം അനുഷ്ഠിക്കുക.

# 26

അവയവമൊക്കെയമർത്തിയാണിയായ് നി-
ന്നവയവിയാവിയെയാവരിച്ചിടുന്നു
അവനിവനെന്നതിനാലവൻ നിനയ്ക്കു-
ന്നവശതയാമവിവേകമൊന്നിനാലേ

| | | |
|---|---|---|
| അവയവം ഒക്കെ | - | എല്ലാ അവയവങ്ങളേയും |
| അമർത്തി | - | സ്വവശഗമാക്കി |
| ആണിയായ് നിന്ന് | - | ഒരു കേന്ദ്രബിന്ദുവായി വർത്തിക്കുന്ന |
| അവയവി | - | ജീവൻ |
| ആവിയെ | - | ആത്മാവിനെ |
| ആവരിച്ചിടുന്നു | - | മറച്ചുകളയുന്നു. |
| അതിനാൽ | - | അതിനാൽ |
| അവശതയാം | - | സ്വാത്മസത്തയായ ആത്മാവിനു വശപ്പെടാത്ത |
| അവിവേകം | - | ബോധശൂന്യത |
| ഒന്നിനാലേ | - | ഒന്നു നിമിത്തമായി |
| അവൻ ഇവൻ എന്ന് | - | അവൻ വേറെ ഇവൻ വേറെ എന്ന തരത്തിൽ |
| അവൻ നിനയ്ക്കുന്നു | - | അവശനായ അവിവേകി നിനയ്ക്കുന്നു. |

ഇംഗ്ലീഷുഭാഷയിൽ അവയവത്തിന് organ എന്നാണ് പറയുന്നത്. നിരവധി അവയവങ്ങൾ ഒന്നിച്ചുചേർന്ന് സ്വയമേ പ്രവർത്തിച്ചുതുടങ്ങുമ്പോൾ അതൊരു 'ഓർഗാനി'സമായി (organism). നമ്മളുടെ ശരീരത്തിലും കുറേയേറെ അവയവങ്ങളുണ്ട്. ഈ അവയവങ്ങളൊക്കെ തോന്നിയതുപോലെയല്ല പ്രവർത്തിക്കുന്നത്. കൈ ഉയർത്തണമെന്ന് ഇച്ഛിക്കുന്നതും കാൽ വലിക്കണമെന്ന് ഇച്ഛിക്കുന്നതും ഈ അവയവങ്ങളെയൊക്കെ ഇണക്കിനിർത്തുന്ന അവയവിയാണ്. അവയവി എന്നു പറഞ്ഞാൽ 'ഓർഗനൈസർ' (organizer). ആ ഓർഗനൈസറെയാണ് ജീവൻ എന്നു പറയുന്നത്. ജീവൻ ഒരു ആണിയെപ്പോലെ എല്ലാ പ്രവർത്തനങ്ങൾക്കും കേന്ദ്രീകൃതനേതൃത്വം നൽകുന്നു. പക്ഷേ, ഈ ജീവനാകട്ടെ ശാരീരികതാദാത്മ്യത്താൽ വ്യാമോഹിതനാണ്. തന്റെ ശരീരമാണ് തന്റെ സത്ത എന്ന് ജീവൻ തെറ്റിദ്ധരിച്ചിരിക്കുന്നു.

ആത്മാവിനെ 'ആവി' എന്നാണ് ഗുരു വിളിച്ചിരിക്കുന്നത്. ഒന്നാം പദ്യത്തിൽ പറയുന്ന കരുവും ഇവിടെ പറയുന്ന ആവിയും ഒന്നുതന്നെ. എന്നാൽ ഈ ആത്മാവ് ജീവത്വം കാരണം മറഞ്ഞുപോയിരിക്കുന്നു. ഇതാണ് അവശത. ആത്മവശത്തു നിൽക്കുവാൻ വിവേകം വേണം. അതിനാകണമെങ്കിൽ അനാത്മവശത്തു നമുക്കു വന്നിട്ടുള്ള കെട്ടുപാടുകൾ അഴിഞ്ഞുപോകണം. അവശത അവസാനിക്കണം. അവശതയും അവിവേകവും കാരണമാണ് ഒരാൾ അവൻവേറെ ഇവൻവേറെ എന്നുള്ള തുച്ഛബുദ്ധിയാൽ പ്രവർത്തിക്കുന്നത്. ആത്മസാക്ഷാത്കാരദശയിൽ മാത്രമേ ഒരുവന് ഏകത്വബോധം അനുഭവമായി വരികയുള്ളൂ.

# 27

ഇരുളിലിരുന്നറിയുന്നതാകുമാത്മാ-
വറിവതുതാനഥ നാമരൂപമായും
കരണമൊടിന്ദ്രിയകർത്തൃകർമ്മമായും
വരുവതു കാൺക! മഹേന്ദ്രജാലമെല്ലാം!

| | | |
|---|---|---|
| ഇരുളിലിരുന്ന് | - | ഇരുണ്ട അവസ്ഥയിൽ ഇരുന്ന് |
| അറിയുന്നതാകും ആത്മാ- | | അറിഞ്ഞുകൊണ്ടിരിക്കുന്നതാണ് ആത്മാവ്. |
| അറിവ് അതു താൻ | - | അതു അറിവു തന്നെയാണ്. |
| അഥ | - | പിന്നീട് ആ അറിവുതന്നെ |
| നാമരൂപമായും | - | നാമമായും രൂപമായും |
| കരണമൊട് | - | അന്തക്കരണം മുതൽ |
| ഇന്ദ്രിയകർതൃകർമ്മമായും | - | ഇന്ദ്രിയങ്ങൾ, കർത്താവ്, കർമ്മം വരെ |
| വരുവത് | - | പ്രതീതമാകുന്നത്. |
| കാൺക | - | നോക്കൂ. |
| എല്ലാം മഹേന്ദ്രജാലം! | - | എല്ലാം മഹത്തായ ഇന്ദ്രജാലംതന്നെ! |

ആത്മാവിനെ കാണാതിരിക്കാൻ കാരണമെന്താണ്? അത് ഇരുളിലാണ് ഇരിക്കുന്നത്. അതുകൊണ്ട് ഇരുളിലിരിക്കുന്ന പൊരുളാണ് ആത്മാവ്. ഇരുളാകുന്ന മറയിലാണ് ഈ പ്രപഞ്ചം മുഴുവനും സഞ്ചയിച്ചുവച്ചിരിക്കുന്നത്. അതുകൊണ്ട് ഇരുളിനപ്പുറത്തുള്ള പൊരുളിനെ കാണാൻ ശ്രമിക്കുമ്പോഴൊക്കെ പ്രപഞ്ചപ്രതീതികളാണ് കാണുന്നത്. ഉറക്കത്തിൽ നാം ഒന്നും അറിയാറില്ലല്ലോ? എന്നാൽ ആ ഒന്നും അറിയാതിരിക്കുന്ന അറിവില്ലായ്മക്കുള്ളിലും ലോകവിഷയങ്ങൾ പറ്റിക്കൂടി മറഞ്ഞിരിക്കുന്നുണ്ട്. ചിലപ്പോൾ സ്വപ്നത്തിൽ അവ തള്ളിക്കയറി വരും. ജാഗരിതത്തിൽ അതു കുറേക്കൂടി വ്യക്തമായി തോന്നും. ജാഗരിതവും സ്വപ്നവും പരംപൊരുളിന്റെ ദൃഷ്ടിയിൽ വലിയൊരു സ്വപ്നം മാത്രമാണ്. ഉറക്കത്തിലും ഉണർന്നിരിക്കുന്ന ആത്മാവിലേക്ക് നാം ഉണരണം. ഉറങ്ങുന്ന വേളയിൽ സുഖം അനുഭവിച്ചുക്കൊണ്ടിരിക്കുന്ന നാം ആത്മാനുഭവത്തിലാണ്. പക്ഷേ, ഉണർന്നതിനുശേഷം മാത്രമേ ആ സുഖത്തെ അറിയുവാൻ കഴിയുന്നുള്ളൂ. ഉറങ്ങുമ്പോഴും ഞാൻ ഉണർന്നിരിക്കുന്നുവെന്ന ഉൾബോധം തെളിഞ്ഞവൻ ജ്ഞാനിയായി.

നല്ല ഇരുട്ടുമുറിയിൽ ഇരിക്കുമ്പോഴും ഞാൻ, ഞാൻ എന്ന ആ ഉണ്മ യാതൊരു ഉപാധിയുമില്ലാതെ നമുക്കനുഭവിക്കാനാകും. ആ ഏകമായ ആത്മാവാണ് പിന്നീട് നാമരൂപാത്മകമായ ഈ വിശ്വമായി നമ്മുടെ മുമ്പിൽ പ്രതിഭാസിക്കുന്നത്. ആ ആത്മാവുതന്നെയാണ് അന്തക്കരണങ്ങളായും ഇന്ദ്രിയങ്ങളായും കർത്താവായും കർമ്മമായും മാറിമറയുന്നത്. ആത്മാ

വിൽതന്നെയിരിക്കുന്ന ഒരു പ്രത്യേക ശക്തിചാലനംകൊണ്ടാണ് ഇതെല്ലാം സംഭവിക്കുന്നത്. ഈ അത്ഭുതകരമായ ഇന്ദ്രജാലത്തെ ധ്യാനാത്മകമായി ഒന്നു നിരീക്ഷിക്കുക. അപ്പോൾ ശാന്തി താനേ ഊറിക്കൂടും.

# 28

അടിമുടിയറ്റടിതൊട്ടു മൗലിയന്തം
സ്ഫുടമറിയുന്നതു തുര്യബോധമാകും
ജഡമറിവീലതു ചിന്ത ചെയ്തു ചൊല്ലു-
ന്നിടയിലിരുന്നറിവല്ലറിഞ്ഞിടേണം.

| | | |
|---|---|---|
| അടി മുടി അറ്റ് | - | അടിയെന്നോ മുടിയെന്നോ ഉള്ള ഭേദചിന്ത ഇല്ലാതായി |
| അടിതൊട്ടു മൗലിയന്തം | - | എന്നാൽ അടി മുതൽ മുടി വരെ |
| സ്ഫുടം അറിയുന്നത് | - | തെളിമയോടെ അറിയുന്നത് |
| തുര്യബോധമാകും | - | തുര്യബോധമാണ്. |
| ജഡമറിവീല | - | ജഡവസ്തുക്കൾ തുര്യബോധത്തെ അറിയുന്നില്ല. |
| അത് | - | ആ തുര്യബോധം |
| ചിന്തചെയ്ത് ചൊല്ലുന്ന | - | ചിന്തിച്ച് എത്തിച്ചേരാവുന്ന |
| ഇടയിയിലിരുന്ന അറിവല്ല | - | തലത്തിൽ വരുന്ന അറിവല്ല. |
| അറിഞ്ഞിടേണം | - | ഇക്കാര്യം മനസ്സിലാക്കണം. |

ആത്മബോധം ജാഗരിതത്തിലോ സ്വപ്നത്തിലോ സുഷുപ്തിയിലോ അനുഭവിച്ചറിയുന്ന അറിവല്ല. ഈ മൂന്നവസ്ഥകളേയും ഉല്ലംഘിച്ചുനിൽക്കുന്ന അതീതബോധമാണ് ആത്മബോധം. അതുകൊണ്ട് അതിനെ നാലാമത്തേത് എന്ന അർത്ഥത്തിൽ 'തുരീയം' എന്നും പറയാറുണ്ട്. തുരീയം വാസ്തവത്തിൽ ഒരവസ്ഥയല്ല; അവസ്ഥാത്രയസാക്ഷിയാണ്. തുര്യബോധം സാക്ഷിചൈതന്യമാണ്. സാധാരണബുദ്ധികൊണ്ടു ചിന്തിക്കുമ്പോഴാണ് അടി, മുടി എന്നൊക്കെയുള്ള മാനങ്ങൾ ഉണ്ടായിവരുന്നത്. സാധാരണ ബുദ്ധി ഭൗതികവിഷയങ്ങളുമായി ബന്ധപ്പെട്ടാണ് പ്രവർത്തിച്ചു ശീലിച്ചിട്ടുള്ളത്. അതുകൊണ്ട് മനസ്സിൽ വരുന്ന ചോദ്യങ്ങൾക്കെല്ലാം ബുദ്ധി ഉത്തരം പറയുന്നത് നീളം, വീതി, ഉയരം, കനം എന്നീ അളവുകളുടെ മാനദണ്ഡങ്ങൾ ഉപയോഗിച്ചുകൊണ്ടാണ്. എന്നാൽ തുര്യബോധമാകട്ടെ അളവറ്റതാണ്. ഒരു തരത്തിലുള്ള അളവുകോൽകൊണ്ടും അളക്കാൻ കഴിയാത്തത്ര വ്യാപ്തിയാണ് തുര്യബോധത്തിനുള്ളത്.

തുര്യബോധം അനന്തമാണ്. അതുകൊണ്ട് അടിയെന്നോ മുടിയെന്നോ ഉള്ള വിഭജനം തുര്യബോധത്തിൽ വരുന്നില്ല. എന്നാൽ ആ തുര്യബോധത്തിൽ ഭൂമിയും ആകാശവും ഉൾച്ചേർന്നിരിക്കുന്നു. തുരീയാനുഭവത്തിൽ ജ്ഞാനം സ്ഫടികസങ്കാശമായ തെളിമയിൽ എത്തിച്ചേരുന്നു. സംശയം ലേശംപോലുമില്ല. ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമെല്ലാം ജഡവസ്തുക്കളാണ്. അതിനു സ്വയമേ ഗ്രഹിക്കുവാനുള്ള ശക്തിയില്ല. ആത്മാവിന്റെ പ്രകാശത്തിലാണ് അതെല്ലാം പ്രകാശിക്കുന്നത്. അതുകൊണ്ട് ജഡവസ്തുക്കൾക്ക് തുര്യബോധം ഉണ്ടാകുന്നില്ല. ചിന്തിച്ചോ അനുമാനിച്ചോ എടുക്കാവുന്ന ഒന്നല്ല തുര്യബോധം. എല്ലാ ചിന്തകളും അനുഭവങ്ങളുടെ മുദ്രണങ്ങളായ സ്മരണകളുമായി ബന്ധപ്പെട്ടാണ് പ്രവർത്തിക്കുന്നത്. എന്നാൽ തുര്യബോധമാകട്ടെ അങ്ങനെയൊരു സ്മരണയുമല്ല. അതിനാൽ അതിനെ ചിന്തിച്ചറിയാനാകുമെന്നു കരുതുന്നത് അബദ്ധമാണ്. എല്ലാ ഉപാധികളും ഉപേക്ഷിച്ച്, അറിവിനെ സ്വയം പ്രകാശിക്കുവാൻ ഇടയാക്കുമ്പോൾ തുര്യബോധം സൂര്യതുല്യം നമ്മിൽ പ്രകാശിക്കും. ഇതാണ് ആത്മസാക്ഷാത്കാരം.

# 29

മനമലർ കൊയ്തു മഹേശ പൂജ ചെയ്യും
മനുജനു മറ്റൊരു വേല ചെയ്തിടേണ്ട.
വനമലർ കൊയ്തുമതല്ലയായ്കിൽ മായാ-
മനുവുരുവിട്ടുമിരിക്കിൽ മായ മാറും.

| | | |
|---|---|---|
| മനമലർ കൊയ്ത് | - | മനസ്സിലെ സങ്കല്പവികല്പങ്ങളാകുന്ന പൂക്കൾ നുള്ളിയെടുത്ത് |
| മഹേശപൂജ ചെയ്യും | - | മഹേശന് അർച്ചിക്കുന്ന |
| മനുജന് | - | മനുഷ്യന് |
| മറ്റൊരു വേല | - | വേറൊരു സാധന |
| ചെയ്തിടേണ്ട | - | ചെയ്യേണ്ട ആവശ്യമില്ല. |
| വനമലർ കൊയ്തും | - | അല്ലെങ്കിൽ പൂച്ചെടികളിൽനിന്നും പൂക്കൾ പൊട്ടിച്ച് അർച്ചിച്ചും |
| അതല്ലയായ്കിൽ | - | ഇനി അതുമല്ലെങ്കിൽ |
| മായാമനു ഉരുവിട്ടും | - | മായാമന്ത്രം ഉരുവിട്ട് |
| ഇരിക്കിൽ | - | സാധന ചെയ്യുകയാണെങ്കിൽ |
| മായ മാറും | - | തുര്യബോധത്തെ മറച്ചുപിടിക്കുന്ന മായ മാറിപ്പോകും. |

മനുഷ്യർ എല്ലാവരും ബോധവികാസത്തിന്റെ കാര്യത്തിൽ ഒരേതരത്തിലുള്ളവരല്ല. ചിലർ ആത്മതത്ത്വത്തെ പെട്ടെന്നു ഗ്രഹിക്കുന്നു. ചില

രാകട്ടെ ഗ്രഹിക്കാൻ കഴിയാതെ കുഴഞ്ഞുപോകുന്നു. ഓരോരുത്തരിലും ഇരിക്കുന്ന വാസനയാണ് അവന്റെ ഇഷ്ടാനിഷ്ടങ്ങളെ നിർണ്ണയിക്കുന്നത്. വാസനയുടെ ശക്തിയെ ക്ഷയിപ്പിക്കേണ്ടത് ആത്മതത്ത്വഗ്രഹണത്തിന് അത്യന്താപേക്ഷിതമാണ്. അതിനായി മൂന്നു ഉപായങ്ങൾ ഗുരു ഇവിടെ പറഞ്ഞുതരുന്നു. ഇതു നമ്മെ സഹായിക്കുവാനാണ്. ഓരോരുത്തർക്കും ഇണങ്ങുന്നതു മാത്രം സ്വീകരിക്കുക. പക്ഷേ, ഏതു സാധന ചെയ്യുമ്പോഴും ലക്ഷ്യം ആത്മസാക്ഷാത്കാരമാണെന്ന കാര്യം മറക്കാൻ പാടില്ല.

ഒന്നാമതായി, പൂക്കൾ വിരിയുന്നതുപോലെയാണ് മനസ്സിൽ സങ്കല്പങ്ങളും വികല്പങ്ങളും അങ്കുരിക്കുന്നത്. ഈ സങ്കല്പവികല്പങ്ങളെ പൂജാപുഷ്പങ്ങളായി കരുതി അന്തരാത്മാവാകുന്ന മഹേശ്വരന് അർച്ചന നടത്തുന്ന പ്രക്രിയ തികച്ചും ധ്യാനാത്മകമാണ്. വളരെ ഏകാഗ്രത കൈവരിച്ച ഒരാൾക്കു മാത്രമേ ഇങ്ങനെയൊരു നിഷ്ഠ കിട്ടുകയുള്ളൂ. അങ്ങനെയുള്ള ഒരാൾക്ക് വേറെ ഒരു സാധനയുടെ ആവശ്യമില്ല. അയാൾ ക്ഷേത്രത്തിലോ പള്ളിയിലോ പോകേണ്ടതില്ല. അത്രയും ആദ്ധ്യാത്മികമായ ഔന്നത്യം ആർജ്ജിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ കുറച്ചു കാട്ടുപൂക്കൾ ഇറുത്ത് മഹേശ്വരന് അർച്ചനയായി നൽകാം. അതുമല്ലെങ്കിൽ, മനസ്സിലെ മാലിന്യങ്ങൾ നീങ്ങുവാനായി മന്ത്രങ്ങൾ ഉരുവിടാം. വിശുദ്ധമായ എല്ലാ ഗ്രന്ഥങ്ങളും ഗുരൂപദേശങ്ങളും മന്ത്രങ്ങളാണ്. അവ നിരന്തരം സ്വാദ്ധ്യായം ചെയ്യണം. സംശയിക്കേണ്ട. മായാമോഹത്തിന്റെ പിടിയിൽനിന്നും പുറത്തുകടക്കാൻ കഴിയും. വിശ്വാസ്യതയോടെ അനുഷ്ഠിക്കുക.

# 30

ജഡമറിവീലറിവിന്നു ചിന്തയില്ലോ-
തിടുകയുമില്ലറിവെന്നറിഞ്ഞു സർവ്വം
വിടുകിലവൻ വിശദാന്തരംഗനായ് മേ-
ലുടലിലമർന്നുഴലുന്നതില്ല നൂനം

| | | |
|---|---|---|
| ജഡം അറിവീല | - | ജഡത്തിന് അറിയാൻ കഴിയുകയില്ല. |
| അറിവിന്നു ചിന്തയില്ല | - | തുര്യബോധത്തിൽ ചിന്തകളില്ല. |
| ഓതിടുകയുമില്ല | - | ആ അനുഭവം വാക്കുകളിലേക്ക് പകർത്തുവാനും ആവുകയില്ല. |
| അറിവെന്നറിഞ്ഞു | - | തുര്യബോധത്തെ അറിയാൻ ഉപാധിയുടെ ആവശ്യമില്ല എന്നറിഞ്ഞ് |
| സർവ്വം വിടുകിൽ | - | ജഡസംബന്ധമായ എല്ലാ കെട്ടുപാടുകളും ഉപേക്ഷിക്കുകയാണെങ്കിൽ |

| | | |
|---|---|---|
| അവൻ | - | ഒരുവൻ |
| വിശദ അന്തരംഗനായ് | - | അതിരുകളില്ലാത്ത ചിദാകാശത്തിൽ നിറഞ്ഞിരിക്കുന്നവനായിത്തീരുന്നു. |
| മേൽ | - | പിന്നീട് |
| ഉടലിൽ അമർന്ന് | - | ഞാൻ ശരീരമാണെന്നുള്ള അജ്ഞാനത്തിന് വശഗനായി |
| ഉഴലുന്നതില്ല | - | ദുഃഖിക്കുന്നില്ല. |
| നൂനം | - | ഇതു തീർച്ചയാണ്. |

നാം എന്തറിയുമ്പോഴും ചിന്തിക്കാറുണ്ട്. ചിന്തിക്കാതെ ഒന്നും നമുക്ക് അറിയാൻ കഴിയില്ല. ചിന്തിച്ചറിയുന്ന അറിവുകളും അനുഭവങ്ങളും മാത്രമേ നമുക്ക് പരിചയമുള്ളൂ. എന്നാൽ എപ്പോഴാണോ ചിന്തകളെല്ലാം നിവൃത്തമാകുന്നത്, വിരമിക്കുന്നത് അപ്പോഴാണ് തുര്യബോധം പ്രകാശിക്കുന്നത്. ഈ തുര്യബോധം മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ ഇന്ദ്രിയങ്ങൾകൊണ്ടോ ഒന്നും ഗ്രാഹ്യമായ തരത്തിലുള്ളതല്ല. കാരണം ഇവയെല്ലാം ജഡവസ്തുക്കളാണ്. തുര്യബോധം ഏകാത്മപ്രത്യയസാരമായതിനാൽ, വേറെ ഒന്നിന്റെയും സഹായമില്ലാതെ സ്വയമേ അറിയുന്നു. അതായത് നാം നമ്മെത്തന്നെ വേറ്റുമയില്ലാതെ അറിയുന്നു.

പാശ്ചാത്യതത്ത്വചിന്തകരിൽ അദ്വിതീയനായ ബെർഗ്സൺ ആ അറിവിനെ അന്തർജ്ഞാനം (intuition) എന്നു വിളിച്ചു. അതുകൊണ്ട്, ജഡവസ്തുക്കൾകൊണ്ട് നാം കണ്ടു ശീലിച്ച ഇന്ദ്രിയാനുഭവങ്ങളും തുര്യബോധമല്ലെന്നു നിശ്ചയിക്കണം. തുര്യബോധാനുഭവത്തെ ഇന്നേവരെ ആരും വാക്കുകളിൽ പകർന്നുവച്ചിട്ടില്ല. അനുഭവിക്കുന്നവന് ഭോക്തൃത്വമില്ലാത്തതിനാൽ മൊഴിയാനാകുന്നില്ല. കടലിന്റെ ആഴമളക്കാൻ പോയ ഉപ്പുപാവ തിരിച്ചുവന്ന് നമ്മളോട് കടലിന്റെ അഗാധതയെക്കുറിച്ച് പറഞ്ഞുതരികയില്ലെന്ന് നമുക്കറിയാം. കടലും പാവയും ഒന്നായിത്തീർന്നാൽ പിന്നെ ആരു പറയും? അറിവിലമർന്നാൽ പിന്നെ നാനാത്വങ്ങളില്ല. അപ്പോൾ അവന്റെ അന്തരംഗം സാഗരംപോലെ അനന്തമായിത്തീരും. പിന്നീടൊരിക്കലും അവന് ശാരീരികബോധത്താൽ ദുഃഖിച്ചുഴലുവാൻ ഇടവരുന്നില്ല. ദുഃഖം ശരീരത്തിന്റേതാണ്. ആത്മാവിന്റേതല്ല. ആത്മാവിൽ നാം ആനന്ദതുന്ദിലരാണ്. അവിടെ ദുഃഖത്തിന്റെ പശിമ അശേഷമില്ല.

# 31

അനുഭവമാദിയിലൊന്നിരിക്കിലല്ലാ-
തനുമിതിയില്ലിതു മുന്നമക്ഷിയാലേ
അനുഭവിയാതതുകൊണ്ടു ധർമ്മിയുണ്ടെ-
ന്നനുമിതിയാലറിവീലറിഞ്ഞിടേണം.

| | | |
|---|---|---|
| അനുഭവം | - | ഇന്ദ്രിയപ്രത്യക്ഷമായ അനുഭവം |
| ആദിയിൽ | - | ആദ്യമേതന്നെ |
| ഒന്നിരിക്കിൽ അല്ലാതെ | - | ഒന്നുണ്ടാകാതെ |
| അനുമിതി ഇല്ല | - | അനുമാനിച്ചറിയുവാൻ നമുക്കു കഴിയുകയില്ല. |
| ഇത് | - | ഈ തുര്യബോധം |
| മുന്നം | - | മുമ്പ് |
| അക്ഷിയാലേ | - | ഇന്ദ്രിയപ്രത്യക്ഷമായി |
| അനുഭവിയായതുകൊണ്ട് | - | അനുഭവിച്ചിട്ടില്ലാത്തതുകൊണ്ട് |
| ധർമ്മിയുണ്ടെന്ന് | - | ധർമ്മങ്ങൾക്കെല്ലാം അധിഷ്ഠാനമായ ധർമ്മി ഉണ്ടെന്നുള്ളത് |
| അനുമിതിയാൽ | - | അനുമാനത്തിലൂടെ |
| അറിവീല | - | അറിയാൻ പറ്റുകയില്ല. |
| അറിഞ്ഞിടേണം | - | ഇക്കാര്യം നിശ്ചയം വരുത്തണം. |

**അ**നുഭവം എന്നു നാം സാധാരണ പറയുന്നത് ഒരു വസ്തുവിനെ നേരിട്ടു കാണുമ്പോഴാണ്. നാം ഒരാളോടു പറയുന്നു: 'ഞാൻ കടൽപ്പശുവിനെ കണ്ടു.' അപ്പോൾ അയാൾ തിരിച്ചു ചോദിക്കും: 'കടൽപ്പശുവോ? അതെന്താണ്?' ഇതിന്റെ അർത്ഥം അയാൾക്ക് കടൽപ്പശുവിന്റെ പ്രത്യക്ഷാനുഭവം ഉണ്ടായിട്ടില്ല എന്നാണ്. അയാൾ കടൽപ്പശുവിനെ നേരിട്ടു കണ്ടിട്ടില്ല. അതുകൊണ്ടാണ് അയാളിൽ സംശയം ജനിച്ചത്. എന്നാൽ കടൽപ്പശുവിനെ അയാൾക്കറിയാമായിരുന്നെങ്കിൽ അയാളുടെ പ്രതികരണം വേറെ രീതിയിൽ ആകുമായിരുന്നു: 'ഉവ്വോ. നീ കണ്ടോ? അതെവിടെയാണ്?' എന്നായിരിക്കും. അയാൾക്ക് കടൽപ്പശുവിന്റെ രൂപത്തെ അനുമാനിച്ചെടുക്കാൻ കഴിഞ്ഞു. ഈ ലോകത്തിൽ പ്രത്യക്ഷത്തിൽ എന്തു കണ്ടാലും നാം അതിനൊരു പേരു കൊടുക്കും. പേര് അന്തഃകരണത്തിലെ ഒരവയവമായ ചിത്തത്തിൽ പോയി മറഞ്ഞിരിക്കും. പേരു മാത്രമല്ല ചിത്തത്തിലിരിക്കുന്നത്. പ്രത്യക്ഷത്തിൽ കണ്ട വസ്തുവിന്റെ രൂപവും പേരിന്റെകൂടെ മറഞ്ഞിരിക്കും. പിന്നെ, ആ പേരു കേൾക്കുമ്പോൾ നമ്മുടെ മനോമുകുരത്തിൽ തെളിയുന്നത് വസ്തുവല്ല; വസ്തുവിന്റെ ഒരു കാല്പനികരൂപമാണ്. ഇതിനെ പ്രതിഭ എന്നു പറയും.

തുരീയാനുഭവം നമുക്ക് മുമ്പുണ്ടായിട്ടില്ല. അതുകൊണ്ട് നമുക്കതിനെ അനുമാനിച്ചെടുക്കുവാൻ കഴിയില്ല. മാത്രമല്ല തുരീയാനുഭവം ഒരു പ്രതിഭയുമല്ല. ഈ ലോകത്തിന്റെ കാര്യവും അങ്ങനെത്തന്നെയാണ്. കാണുന്ന ലോകം നിറം, മണം, രുചി, സ്പർശം, ശബ്ദം എന്നീ ധർമ്മങ്ങളാണ്. എന്നാൽ ഈ ലോകത്തിന്റെ അധിഷ്ഠാനമായിരിക്കുന്ന ധർമ്മിയെ പ്രത്യക്ഷമായി അറിയാത്തതുകൊണ്ട് അനുമാനിച്ചറിയുവാനും കഴിയുന്നില്ല. അനുമാനിക്കണമെങ്കിൽ അതു മുമ്പേ അനുഭവിച്ചിരിക്കണം. ആത്മാനുഭവം നമുക്കില്ലാത്തതുകൊണ്ട് നാം അനുമാനിക്കുന്നതും ഊഹിക്കുന്നതും വെറും സങ്കല്പവികല്പങ്ങൾ മാത്രമാണ്. ഇക്കാര്യം മനസ്സിലാക്കണം.

# 32

അറിവതു ധർമ്മിയെയല്ല ധർമ്മമാമീ-
യരുളിയ ധർമ്മിയദൃശ്യമാകയാലേ
ധര മുതലായവയൊന്നുമില്ല താങ്ങു-
ന്നൊരു വടിവാമറിവുള്ളതോർത്തിടേണം.

| | | |
|---|---|---|
| അറിവതു | - | നാം അറിയുന്നതു |
| ധർമ്മിയെയല്ല | - | അറിവിന്റെ അധിഷ്ഠാനമായ ധർമ്മിയെയല്ല. |
| ധർമ്മമാം | - | ധർമ്മങ്ങളെയാണ്. |
| ഈ അരുളിയ ധർമ്മി | - | ഇവിടെ പറയുന്ന ധർമ്മി |
| അദൃശ്യം ആകയാലേ | - | ഇന്ദ്രിയഗോചരമോ മനോഗോചരമോ അല്ലാത്തതിനാൽ |
| ധര മുതലായവ | - | പൃഥിവി, ജലം, അഗ്നി, വായു, ആകാശം മുതലായവ |
| ഒന്നും ഇല്ല | - | ധർമ്മങ്ങൾ ആയതുകൊണ്ട് പരമാർത്ഥത്തിൽ ഇല്ലാത്തതാണ്. |
| താങ്ങുന്ന | - | പ്രാപഞ്ചികധർമ്മങ്ങൾക്കെല്ലാം താങ്ങായിരിക്കുന്ന |
| ഒരു വടിവാം | - | ഒരേയൊരു ആധാരം മാത്രമായ |
| അറിവ് ഉള്ളത് | - | അറിവു മാത്രമാണ് ഉള്ളത്. |
| ഓർത്തിടേണം | - | ഈ രഹസ്യം ഓർത്തിടേണം. |

ധർമ്മങ്ങൾക്കെല്ലാം ഇടം കൊടുക്കുന്ന ധർമ്മി കാണാമറയത്താണ് വർത്തിക്കുന്നത്. ധർമ്മിയെ കാണാൻ കഴിയുന്നില്ല എന്നു പറയുന്നത് ഒരു മതവിശ്വാസത്തിന്റെ അടിസ്ഥാനത്തിലല്ല. ഒരു കൈലേസുകഷണം എടുത്താൽ, അതു നിർമ്മിച്ചിരിക്കുന്നതു നൂലു കൊണ്ടാണെങ്കിലും നാം അത് കൈലേസാണെന്നേ പറയുകയുള്ളൂ. എന്തുകൊണ്ടെന്നാൽ, നൂലുകൾ നിരവധി ചേർന്ന് ഒരു പുതിയ രൂപത്തെ കൈകൊണ്ടപ്പോൾ അത് കൈലേസായി മാറി. ഉദാഹരണത്തിന് ഒരു പൂവെടുത്താൽ, ആ പൂവിന്റെ നിറം, മണം, ആകാരം ഇതൊക്കെ നമുക്ക് ഇന്ദ്രിയഗ്രാഹ്യമാണ്. എന്നാൽ നിറം പൂവാണോ? അല്ല എന്നു പറയേണ്ടി വരും. മണം പൂവാണോ? അല്ല എന്നുതന്നെ ഉത്തരം. അതിന്റെ മാർദ്ദവം പൂവാണോ? അതും പൂവല്ല. പിന്നെ, ഇവയെല്ലാം എന്താണ്? ഇവയാണ് ധർമ്മങ്ങൾ. എല്ലാ ധർമ്മങ്ങളും ചേർന്നിണങ്ങി വരുമ്പോൾ അതു പൂവായി മാറുന്നു. പിന്നെ, എന്താണ് പൂവെന്ന് ചോദിച്ചാൽ, ഈ ധർമ്മങ്ങളെയൊക്കെയേ നമുക്ക് ചൂണ്ടിക്കാണിക്കാൻ കഴിയൂ. ഇവിടെ ധർമ്മിയായിരിക്കുന്ന പൂവ് അദൃശ്യമായിരിക്കുന്നു.

നല്ലതുപോലെ വിചാരം ചെയ്യുന്നവനു മാത്രമേ ഇതു മനസ്സിലാകൂ. അല്ലാത്തവൻ ധർമ്മങ്ങളുടെ കെട്ടുപാടിൽപെട്ട് ഊരിപ്പോരാനാകാതെ വിഷമിച്ചുകൊണ്ടിരിക്കും. ലോകത്തിന്റെ സ്ഥിതിയും അങ്ങനെതന്നെയാണ്. അറിവിന്റെ ഒരേയൊരു വടിവു മാത്രമേ ഉള്ളൂ. ആ വടിവിനെ മറച്ചുവച്ചുകൊണ്ടാണ് ഭൂമിയും വെള്ളവും കാറ്റും തീയും ആകാശവുമെല്ലാം നമ്മളുടെ കാഴ്ചവട്ടത്തിലേക്കു വരുന്നത്. ഇവയെല്ലാം ധർമ്മങ്ങളുടെ സ്ഥാനത്ത് നിൽക്കുന്നവയാണ്. അറിവ് ഒന്നുമാത്രമാണ് ധർമ്മിയായിരിക്കുന്നത്. വടിവ് എന്ന വാക്ക് ഗുരുവിന്റെ കൃതികളിൽ സവിശേഷാർത്ഥത്തിൽ പ്രയോഗിക്കുന്നതാണ്. വടിവിന് ഇംഗ്ലീഷിൽ subsratum എന്നു പറയും. ഈ വടിവാണ് എല്ലാറ്റിന്റെയും ആധാരമായിരിക്കുന്നത് എന്നു മനസ്സിലാക്കണം.

# 33

അറിവു നിജസ്ഥിതിയിങ്ങറിഞ്ഞിടാനായ്-
ദ്ധര മുതലായ വിഭൂതിയായി താനേ
മറിയുമവസ്ഥയിലേറിമാറി വട്ടം-
തിരിയുമലാതസമം തിരിഞ്ഞിടുന്നു.

| | | |
|---|---|---|
| അറിവ് | - | ധർമ്മിയായ അറിവ് |
| നിജസ്ഥിതി | - | സ്വന്തം നിലയെ |
| ഇങ്ങറിഞ്ഞിടാനായ് | - | സ്വയമേ അനുഭവിച്ചറിയാനായി |
| ധര മുതലായ | - | ഭൂമി മുതലായ |
| വിഭൂതിയായി താനേ | - | പഞ്ചഭൂതങ്ങളാകുന്ന ധർമ്മങ്ങളെ സ്വയം കൈക്കൊണ്ടുകൊണ്ട് |
| മറിയും അവസ്ഥയിൽ | - | ചലനാത്മകമായ ഒരവസ്ഥയിൽ |
| ഏറി മാറി വട്ടം തിരിയും | - | ഏറിയും മാറിയും ചുറ്റിത്തിരിയുന്ന |
| അലാതസമം | - | തീക്കൊള്ളി കറക്കുമ്പോൾ ഉണ്ടാകുന്ന തീവലയപ്രതീതിപോലെ |
| തിരിഞ്ഞിടുന്നു | - | അറിവിൽ കറങ്ങിക്കൊണ്ടിരിക്കുന്നതിനാൽ പ്രപഞ്ചപ്രതീതി തോന്നിക്കുന്നു. |

**അ**റിവ് ഒരേസമയം സ്ഥൈതികവും ചലനാത്മകവുമാണ്. അതിന്റെ ബാഹ്യവശത്തുനിന്നു നോക്കുമ്പോൾ അറിവിനു പലതരത്തിലുള്ള രൂപഭേദങ്ങളും ഭാവഭേദങ്ങളും സംഭവിച്ചുകൊണ്ടിരിക്കുന്നതായി കാണാം. അറിവിനെ ആഴത്തിൽ പോയി അറിഞ്ഞാൽ സ്ഥൈതികമായ ഒരു സാക്ഷിയുടെ നിലയായിരിക്കും. സൃഷ്ടി എന്നു പറയുന്നത് അറിവിന്റെതന്നെ

ചാലനപ്രക്രിയയുടെ തുടക്കമാണ്. അറിവിൽ അന്തർഗതമായിരിക്കുന്ന ഇച്ഛാശക്തി മൂലമാണ് സൃഷ്ടിപ്രക്രിയക്ക് തുടക്കം കുറിക്കുന്നത്. സൃഷ്ടിക്കപ്പെട്ട സൃഷ്ടിജാലങ്ങൾക്കെല്ലാം അറിവിൽനിന്നും അന്യഥാകരിച്ച ഒരു തോന്നലിന് ഇടവരുത്തുന്നു.

അതിനെയാണ് ജീവന്റെ അസ്വാസ്ഥ്യം എന്നു പറയുന്നത്. സകല ജീവജാലങ്ങളിലും ഈ അസ്വാസ്ഥ്യം കാണാം. നിജസ്ഥിതി അറിയുവോളം ഈ അസ്വാസ്ഥ്യം നിലനില്ക്കും. നിജസ്ഥിതി അറിഞ്ഞാൽ എല്ലാം സ്വസ്ഥമാകും. പ്രപഞ്ചചലനം ഉണ്ടാകുന്നതോടുകൂടി ജീവജാലങ്ങൾ വിഭ്രാന്തിയിൽ അകപ്പെടുന്നു. ഒരു തീക്കൊള്ളി എടുത്ത് ചുഴറ്റിയാൽ തീക്കൊള്ളി സഞ്ചരിക്കുന്ന വൃത്താകാരത്തിൽ മുഴുവനും തീ കത്തിക്കൊണ്ടിരിക്കുന്നതുപോലെ തോന്നും. കൊള്ളിയുടെ തെല്ലത്തുമാത്രമേ തീയുള്ളൂ എന്നു നമുക്കറിയാം. എന്നാലും നമ്മുടെ കണ്ണിനെ എന്തോ ഒന്ന് ചതിക്കുന്നുണ്ട്. ശാസ്ത്രം ഈ തെറ്റിനെ optical illusion എന്നാണ് പറയാറ്. ശ്രദ്ധാന്വിതമായി വിവേചനനാപൂർവ്വം മനനം ചെയ്താലേ അറിവിന്റെ നിജസ്ഥിതിയെ പ്രാപിക്കാൻ കഴിയുകയുള്ളൂ. അതുവരെ പ്രപഞ്ചത്തിന്റെ ഭ്രമാത്മകതയിൽ നമ്മളും കുരുങ്ങിപ്പോകും.

# 34

അരനൊടിയാദിയരാളിയാർന്നിടും തേ-
രുരുളതിലേറിയുരുണ്ടിടുന്നു ലോകം
അറിവിലനാദിയതായ് നടന്നിടും തൻ-
തിരുവിളയാടലിതെന്നറിഞ്ഞിടേണം.

| | | |
|---|---|---|
| അരനൊടി ആദി | - | സമയത്തിന്റെ ഏറ്റവും ചെറിയ മാത്രകളായ |
| അരാളി ആർന്നിടും | - | ആരക്കാലുകളോടു കൂടിയ |
| തേരുരുളതിൽ ഏറി | - | രഥചക്രത്തിൽ കയറി |
| ഉരുണ്ടിടുന്നു | - | ഉരുണ്ടുകൊണ്ടിരിക്കുന്നതാണ് ലോകം |
| - | ലോകം. | |
| അറിവിൽ | - | ആത്മസത്തയിൽ |
| അനാദി അതായ് | - | കാലാതീതമായി |
| നടന്നിടും | - | നടന്നുകൊണ്ടിരിക്കുന്ന |
| തൻ തിരുവിളയാടൽ | - | ആത്മാവിന്റെ ദിവ്യനടനം മാത്രമാണ്. |
| ഇതെന്ന് | - | ഈ ലോകം എന്നു |
| അറിഞ്ഞിടേണം | - | ബോധ്യപ്പെട്ടുകൊള്ളണം. |

**ലോ**കം നമ്മളിലേക്ക് കടന്നുവരുന്നത് അനുഭവങ്ങളുടെ നുറുങ്ങുകളായാണ്. എത്രയെത്ര ദൃശ്യങ്ങളാണ് മാറിമാറി മനസ്സിലൂടെ കടന്നുപോകുന്ന

ത്. ഒരനുഭവം ഉള്ളിലും വെളിയിലും ഒരേപോലെ തങ്ങിനിൽക്കുമ്പോൾ അതിനെ അരനൊടി എന്നു പറയും. എന്നു പറഞ്ഞാൽ വർത്തമാനകാലത്തിൽ മാത്രമേ അനുഭവത്തിന് നിലനിൽപ്പുള്ളൂ. അടുത്തക്ഷണം വേറൊരനുഭവം വർത്തമാനകാലത്തിലേക്കു കടന്നുവരുന്നു. അപ്പോൾ തൊട്ടുമുമ്പുണ്ടായിരുന്ന അനുഭവം ഭൂതകാലത്തിന്റെ ചെപ്പിലേക്ക് പിൻവാങ്ങുന്നു. ഒരനുഭവം വർത്തമാനകാലത്തിൽ നിലനിൽക്കുമ്പോൾതന്നെ ഭാവിയിൽ ഇനി വാരാനിരിക്കുന്ന അനുഭവത്തിന്റെ സാധ്യത തയ്യാറായിരിക്കുന്നുണ്ട്. ഇതിനെയൊക്കെ നിയന്ത്രിക്കുന്ന നിയമം എന്താണെന്നു ചോദിച്ചാൽ തികച്ചും അജ്ഞേയമായ ഒരു തലത്തിൽ നമ്മുടെ മനസ്സുചെന്ന് ഉടക്കിനിൽക്കും.

ലോകത്തിന്റെ ഈ ചാക്രികമായ ചലനാത്മകതയെ ഒരു രഥചക്രത്തിനോടാണ് ഗുരു ഉപമിച്ചിരിക്കുന്നത്. ഇവിടെ ലോകത്തെ (space) കാലത്തിൽ (time) നിന്നും ഭിന്നിപ്പിക്കാതെയാണ് ഗുരു പറയുന്നത്. രഥചക്രത്തിന്റെ ആരക്കാലുകളെ കാലത്തിന്റെ മാത്രകളായി എണ്ണുന്നു. ഓരോ ആരക്കാലും ഭൂമിയെ സ്പർശിക്കുമ്പോൾ അതൊരു വർത്തമാനകാലാനുഭവമായി. ആ ആരക്കാൽ പിന്നാമ്പുറത്തേക്കു പോകുമ്പോൾ അതു ഭൂതകാലമായി. വരാനിരിക്കുന്ന ആരക്കാലുകൾ ഭാവികാലത്തിന്റെ സൂചനകളാണ്. ഇത്രയും മനോഹരമായ ഒരു ഉപമ വേറെയെവിടെയും കണ്ടെത്താൻ കഴിയുന്നില്ല. ഉപനിഷത്തുക്കളിൽ ചില അവ്യക്ത പരാമർശങ്ങൾ ഉണ്ടെന്ന കാര്യം മറക്കുന്നില്ല. അറിവിൽ നടന്നുകൊണ്ടിരിക്കുന്ന ഈ രഥചക്രസമാനമായ തിരിച്ചിലിനെ ആത്മാവിന്റെ തിരുവിളയാട്ടമായിട്ടാണ് വിശേഷിപ്പിച്ചിരിക്കുന്നത്. പ്രപഞ്ചം എന്നത് ശിവന്റെ നടനമാണെന്ന് ശൈവസിദ്ധാന്തികൾ കരുതുന്നു. ഈ പ്രപഞ്ചനടനം എന്നു തുടങ്ങിയെന്നു ഊഹിച്ചെടുക്കാൻ കഴിയുകയില്ല. അനാദിയാണെന്ന് നിഗമിക്കാനേ ഒക്കൂ. ജീവിതത്തിന്റെ ഈ നടനോത്സവത്തിൽ നമുക്കും പങ്കുചേർന്നു നൃത്തമാടാൻ കഴിയണം. നമ്മുടെ കൃത്രിമഗൗരവങ്ങളുടെ പൊള്ളത്തരങ്ങൾ അപ്പോൾ തകർന്നുവീഴും. ആത്മാനുഭവി അതുകൊണ്ട് നടനഭൈരവൻതന്നെയാണ്.

# 35

ഒരു പതിനായിരമാദിതേയരൊന്നായ്
വരുവതുപോലെ വരും വിവേകവൃത്തി
അറിവിനെ മൂടുമനിത്യമായയാമീ-
യിരുളിനെയീർന്നെഴുമാദിസൂര്യനത്രേ.

| | | |
|---|---|---|
| ഒരു പതിനായിരം | – | ഒരു പതിനായിരം |
| ആദിതേയർ | – | സൂര്യന്മാർ |
| ഒന്നായ് വരുവതുപോലെ | – | ഒന്നിച്ചുദിച്ചാൽ എന്നതുപോലെ |

| | | |
|---|---|---|
| വരും | - | സംഭവിക്കുന്നതാണ് |
| വിവേകവൃത്തി | - | ആത്മബോധം. |
| അറിവിനെ മൂടും | - | അറിവിന്റെ പൂർണ്ണതയെ പൊതിഞ്ഞുനിൽക്കുന്ന |
| അനിത്യമായയാം | - | നിത്യമല്ലാത്ത മായ ആകുന്ന |
| ഈ ഇരുളിനെ | - | ഈ അജ്ഞാനമാകുന്ന ഇരുട്ടിനെ |
| ഈർന്നെഴും | - | പിളർന്നുമാറ്റി ഉദിച്ചുയരുന്ന |
| ആദിസൂര്യനത്രേ | - | ആദിസൂര്യനാണ് ആത്മബോധം. |

**ആ**ത്മാനുഭവത്തെ ഭാഷയിലൂടെ വ്യവഹരിച്ചുതരാൻ ആവുകയില്ല. വ്യാവഹാരികഭാഷയിൽ ആത്മാവിനു തത്തുല്യമായി ഒന്നുംതന്നെ ഇല്ല. മൂകനായ ഒരാൾ ആദ്യമായി പഞ്ചസാര തിന്നുകയാണെങ്കിൽ ആ അനുഭവം എങ്ങനെ വേറൊരാൾക്ക് പറഞ്ഞുകൊടുക്കാൻ കഴിയും? അതേപോലെയുള്ള ഒരവസ്ഥയാണ് ആത്മ ജ്ഞാനിയുടേത്. എന്നാലും നാരായണഗുരു മനുഷ്യമേധയെ ഭാവോജ്ജ്വലമാക്കുന്ന ഒരുദാഹരണം എടുത്തു കാണിക്കുന്നു.

അറിവ് വെളിച്ചമാണ്. ഒരു സൂര്യന്റെ വെളിച്ചംകൊണ്ടുതന്നെ ഈ ഭൂമണ്ഡലം മുഴുവൻ പ്രകാശപൂരിതമാകുന്നു. എന്നാൽ ഒരു പതിനായിരം സൂര്യന്മാർ ഒന്നിച്ചുദിക്കുകയാണെങ്കിൽ ഇരുട്ടിന്റെ ഒരു ചെറുകണികക്കുപോലും ഇവിടെ നിൽക്കക്കള്ളിയില്ലാതാകും. അതുപോലെയാണ് ആത്മസൂര്യനുദിച്ചാൽ അജ്ഞാനത്തിന്റേതായ അന്ധകാരത്തിന് നമ്മുടെയുള്ളിൽ നിലയുറപ്പിക്കാൻ കഴിയാതെ പോകുന്നത്. അറിവിനെ മൂടിയിരിക്കുന്ന മായാമൂടുപടം തുരന്ന് ആദിമമായ ആത്മസൂര്യന്റെ പ്രകാശം വെളിവാകുന്ന ചിത്രം കാവ്യസുന്ദരമാണ്. ഈ ഭാവുകത്വമൂറുന്ന ചിത്രം നമ്മുടെ ഓരോരുത്തരുടേയും ഉള്ളിൽ ഒളിഞ്ഞിരിക്കുന്ന അനന്തസാധ്യതകളെ ദീപ്തമാക്കാൻ പോരുന്നതാണ്. ഗുരുവിന്റെ അന്തരാനുഭൂതിയാണ് ഈ ശ്ലോകത്തിലെ പ്രമേയം.

# 36

അറിവിനു ശക്തിയനന്തമുണ്ടിതെല്ലാ-
മറുതിയിടാം സമയന്യയെന്നിവണ്ണം
ഇരുപിരിവായിതിലന്യസാമ്യമാർന്നു-
ള്ളുരുവിലമർന്നു തെളിഞ്ഞുണർന്നിടേണം.

| | | |
|---|---|---|
| അറിവിനു | - | കേവലമായ അറിവിന് |
| ശക്തി അനന്തമുണ്ട് | - | അനന്തമായ ശക്തികളുണ്ട്. |

| | | |
|---|---|---|
| ഇതെല്ലാം | - | ഈ ശക്തികളെയെല്ലാം |
| സമ അന്യ എന്നിവണ്ണം | - | സമ എന്നും അന്യ എന്നുമുള്ള |
| ഇരുപിരിവായ് | - | രണ്ടു ഭാഗങ്ങളായി |
| അറുതിയിടാം | - | തരംതിരിച്ചു മനസ്സിലാക്കാം. |
| ഇതിൽ | - | ഈ പിരിവിൽ |
| അന്യസാമ്യമാർന്നുള്ള | - | അന്യയും സമയും ഒരുപോലെ സമന്വയിച്ചിരിക്കുന്ന |
| ഉരുവിൽ | - | സ്വരൂപത്തിൽ |
| അമർന്ന് | - | അനുഭവസായുജ്യം കണ്ടെത്തി |
| തെളിഞ്ഞ് | - | സംശയങ്ങളെല്ലാം പാടേ പോയി |
| ഉണർന്നിടേണം | - | ഉണർന്നിരിക്കണം. |

**അ**റിവിന്റെ ചലനാത്മകത അവധിയില്ലാത്തതാണ്. അതിന്റെ സാധ്യതകൾ എത്രമാത്രമുണ്ടെന്ന് നമുക്ക് എണ്ണിത്തിട്ടപ്പെടുത്താനാവില്ല. അതുകൊണ്ട് അറിവിനു ശക്തി അനന്തമുണ്ട്. എന്നാലും സത്യാന്വേഷകനായ ഒരാളുടെ അവധാരണത്തിനായി ഗുരു പറഞ്ഞുകൊടുക്കുന്നു. ഈ ശക്തികൾക്ക് പൊതുവേ രണ്ടു തരത്തിലുള്ള സ്വഭാവങ്ങളാണുള്ളത്. ഇങ്ങനെ വകതിരിച്ചു മനസ്സിലാക്കുമ്പോൾ ആദ്യത്തെ ശക്തി ഛിദ്രശക്തിയാണ്. രണ്ടാമത്തേത് ഏകീകരണശക്തിയാണ്. ഛിദ്രശക്തി സർവ്വഥാ കലഹിച്ചുകൊണ്ടിരിക്കും. ആധുനികമനഃശാസ്ത്രത്തിൽ ഇതിനെ negative mind എന്നാണ് പറയുന്നത്. ബോധത്തിൽതന്നെ ഇരിക്കുന്ന ഐക്യപ്പെടാനുള്ള ഊർജ്ജചാലനമാണ് positive mind.

ഈ ശ്ലോകത്തിൽ ഗുരു സ്വീകരിച്ചിരിക്കുന്ന സംജ്ഞകൾ 'അന്യ' എന്നും 'സമ' എന്നുമാണ്. ലോകവുമായി താദാത്മ്യപ്പെട്ടിരിക്കുന്ന നാനാത്വഭ്രമം ഉളവാക്കുന്ന ബുദ്ധിയാണ് അന്യ. അതുകൊണ്ടാണത് കലഹിക്കുന്നത്. എന്നാൽ, ആത്മനിഷ്ഠമായ ബുദ്ധിയാണ് സമ. അത് കൂടുതൽ സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും സമന്വയത്തിന്റെയും വഴിയാണ്. ഈ രണ്ടു ശക്തികളും അറിഞ്ഞും അറിയാതേയും നമ്മളിലൊക്കെ പ്രവർത്തിക്കുന്നുണ്ട്. പക്ഷേ, ഇവ രണ്ടും പ്രാകൃതികമായ ശക്തികളാണ്. അതുകൊണ്ട് അന്യയും സമയും ബന്ധഹേതുകമാണ്. ഗുരു പറയുന്നത് ആത്മസാക്ഷാത്കാരത്തിലേക്ക് അണയണമെങ്കിൽ ഒരു ഘട്ടം കൂടി മുന്നേറേണ്ടതുണ്ട്. അന്യക്കും സമക്കും ഇടം കൊടുക്കുന്ന ഒരു അധിഷ്ഠാനമുണ്ട്. ആ അധിഷ്ഠാനം അറിവിന്റെ കേവലതയാണ്. ആ അധിഷ്ഠാനത്തെ ഗുരു ഇവിടെ നാമകരണം ചെയ്തിരിക്കുന്നത് 'അന്യസാമ്യ' എന്നാണ്. ആ അന്യസാമ്യയിൽ അമരുന്നതിലൂടെ നാം അമരനായിത്തീരുന്നു. അതിനായി നമ്മിലെ തൃഷ്ണകളെല്ലാം ഒടുങ്ങേണ്ടതായിട്ടുണ്ട്. അബോധത്തിൽ ഒളിഞ്ഞുകിടക്കുന്ന കാമ-ക്രോധ-ലോഭ പ്രേരണകൾ എല്ലാം ഒഴിഞ്ഞുതീരണം. അപ്പോൾ ഉള്ളം തെളിവുള്ളതായിത്തീരും. ആ തെളിവിൽ എപ്പോഴും ഉണർന്നിരിക്കണം.

# 37

വിഷമതയാർന്നെഴുമന്യ വെന്നുകൊൾവാൻ
വിഷമമഖണ്ഡവിവേകശക്തിയെന്യേ
വിഷമയെ വെന്നതിനാൽ വിവേകമാകും
വിഷയവിരോധിനിയോടണഞ്ഞിടേണം.

| | |
|---|---|
| വിഷമതയാർന്നെഴും അന്യ | - അന്യ എന്ന ശക്തി വിഷമതകൾ ഉണ്ടാക്കുന്നതാണ്. |
| വെന്നുകൊൾവാൻ വിഷമം | - ഇതിനെ മറികടക്കുവാൻ വളരെ പ്രയാസമാണ്. |
| അഖണ്ഡവിവേകശക്തിയെന്യേ | - എന്നാൽ അഖണ്ഡവിവേകശക്തി യുണ്ടെങ്കിൽ സാധിക്കും. |
| അതിനാൽ | - അതുകൊണ്ട് |
| വിഷമയെ വെന്ന് | - അന്യയാകുന്ന വിഷമയെ അതി വർത്തിച്ച് |
| വിവേകമാകും | - അഖണ്ഡവിവേകമാകുന്ന |
| വിഷയവിരോധിനിയോട് | - വിഷയത്തിന്റെ പറ്റലില്ലാത്ത ആത്മബോധത്തോട് |
| അണഞ്ഞിടേണം | - ചേർന്നിരുന്നിടേണം. |

**അ**ന്യയെ ജയിക്കുവാൻ വിഷമമാണ്. തന്നിൽനിന്ന് എല്ലാറ്റിനേയും അന്യമായി അറിയുന്നതാണ് അന്യഥാഗ്രഹണം. ഈ പ്രപഞ്ചം മുഴുവനും തന്നിൽനിന്ന് അന്യമാണെന്നറിയുമ്പോൾ അയാളിൽ ഉണ്ടാകുന്ന ആദ്യത്തെ അവസ്ഥ ദാരിദ്ര്യമാണ്. അന്നത്തിന്റെ അഭാവം മാത്രമല്ല ദാരിദ്ര്യം. ഇല്ലായ്മ മനസ്സിനെ ബാധിച്ചുതുടങ്ങുന്നിടത്തുനിന്നാണ് ദാരിദ്ര്യം തുടങ്ങുന്നത്. അപ്പോൾ ലോകം മുഴുവൻ തന്റേതാക്കണമെന്ന ആഗ്രഹം അയാളിൽ ജനിക്കും. അതാണ് അയാളെ ദരിദ്രനാക്കുന്നത്. അങ്ങനെ അയാൾ ലോകജീവിതത്തിൽ നടത്തുന്ന പരിശ്രമങ്ങൾ മുഴുവൻ, എന്തൊക്കെയാണോ തന്നിൽനിന്ന് അന്യമായിരിക്കുന്നത് അതിനെയെല്ലാം തന്റേതാക്കുന്നതിനുവേണ്ടിയാണ്. ഈ മുഴുവൻ നാഗരികതയുടേയും വികസനം അങ്ങനെയൊരു ദാരിദ്ര്യത്തിൽനിന്നാണ് നടന്നുകൊണ്ടിരിക്കുന്നത്. സുഖം തിരയുന്നതുപോലും ലോകവിഷയങ്ങളിലാണ്. അതിന്റെ കാരണം, ആദ്യമേതന്നെ നാം ലോകത്തെ നമ്മിൽനിന്നും അന്യമാക്കിയതുകൊണ്ടാണ്.

ഈ അന്യത്വമുള്ള ബുദ്ധിയെ ജയിക്കുവാൻ ഒരേയൊരു വഴിയേയുള്ളൂ. ഞാൻ അഖണ്ഡബോധസ്വരൂപനാണെന്നറിയുക. ഞാൻ പൂർണ്ണനാണെന്നറിയുക. ഞാൻ നാശമില്ലാത്തവനാണെന്നറിയുക. ഇതിനെയാണ് വിവേകം

എന്നു പറയുന്നത്. വിവേകോദയം ഉണ്ടായാൽ വിഷയവൈഷമ്യത്തിൽനിന്നുള്ള മുക്തി താനേ സംഭവിച്ചുകൊള്ളും. വൈരാഗ്യം ബലം പിടിച്ചു ഉണ്ടാക്കിയെടുക്കേണ്ട ഒന്നല്ല. സുഖവസ്തുവിലേക്ക് മനസ്സ് ചഞ്ചലിച്ചുപോകുന്നത് സ്വാഭാവികമാണ്. എന്നാൽ വിവേകം ഉണ്ടാകുമ്പോൾ എല്ലാ സുഖങ്ങളുടേയും നികേതനം ആത്മാവുതന്നെയാണെന്ന് അവൻ അറിയുന്നു. അപ്പോൾ സ്വാഭാവികമായിതന്നെ അവൻ വിഷയവിരോധിയായി ഭവിക്കുന്നു. വിരോധമില്ലാത്ത വിരോധി എന്നു മനസ്സിലാക്കണം.

# 38

പലവിധമായറിയുന്നതന്യയൊന്നായ്
വിലസുവതാം സമയെന്നു മേലിലോതും
നിലയെയറിഞ്ഞു നിവർന്നു സാമ്യമേലും
കലയിലലിഞ്ഞു കലർന്നിരുന്നിടേണം.

| | | |
|---|---|---|
| പല വിധമായ് അറിയുന്നത് | - | അറിവിന്റെ ഏകതയെ പലതായി അറിയുന്നത് |
| അന്യ | - | അന്യയാണ്. |
| ഒന്നായ് വിലസുവതാം | - | സകലതിനേയും ഒന്നായി അറിയുന്നത് |
| സമ | - | സമയാണ് |
| എന്ന് മേലിലോതും | - | ഇതിന്റെ അടിസ്ഥാനത്തിൽ ഇനി വിശദീകരിക്കാൻ പോകുന്ന |
| നിലയെ അറിഞ്ഞ് | - | എവിടെയാണ് നിലയുറപ്പിക്കേണ്ടതെന്നു മനസ്സിലാക്കി |
| നിവർന്ന് | - | ബോധത്തെ ഇരുശക്തികളിൽ നിന്നും നിവർത്തിപ്പിച്ച് |
| സാമ്യമേലും കലയിൽ | - | അന്യയും സമയും ഒത്തുചേരുന്ന നടുനിലയിൽ |
| അലിഞ്ഞ് | - | സ്വയം അലിഞ്ഞുചേർന്ന് |
| കലർന്നിരുന്നിടേണം | - | ആ അനുഭൂതിയിൽ എപ്പോഴും ജീവിച്ചുകൊള്ളണം. |

അന്യ എന്താണെന്നും സമ എന്താണെന്നും നിർവചിക്കുന്നതാണ് ഈ പദ്യം. അറിവ് നാനാത്വത്തിലേക്കും ഏകത്വത്തിലേക്കും ചലിക്കുന്ന സ്വഭാവത്തോടുകൂടിയതാണ്. അറിവിന്റെ ഈ ഗതീയതയെ (dynamism) ഒരു ഉദാഹരണത്തിലൂടെ മനസ്സിലാക്കാം. ഒരു സൂര്യരശ്മിയെ ഒരു പ്രിസത്തിലൂടെ കടത്തിവിടുകയാണെങ്കിൽ അത് സപ്തവർണ്ണമായി ചിതറിപ്പിരിയുന്നതു കാണാം. എന്നാൽ അനേകസൂര്യരശ്മികളെ ഒരു ലെൻസിലൂടെ കടത്തിവി

ട്ടാൽ അതൊരു ബിന്ദുവിൽ വന്നു കേന്ദ്രീകരിക്കുന്നതും കാണാം. ഇതേ പോലെയാണ് അറിവ് ഏകതാനമാകുന്നതും ബഹുസ്വരിതമാകുന്നതും.

പാശ്ചാത്യചിന്തകളിൽ കേട്ടുപോരുന്ന വിശ്ലേഷണം (analysis) അറിവിന്റെ അന്യ എന്ന തലവുമായി ബന്ധപ്പെട്ടതാണ്. എന്നാൽ സംശ്ലേഷണം (synthesis) അറിവിന്റെ സമ എന്ന ശക്തിയാണ്. ഇവ രണ്ടിൽ ഏതെങ്കിലും ഒന്നിനു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ഒരു ജീവിതവീക്ഷണത്തെയല്ല ഗുരു വികസിപ്പിച്ചെടുക്കുന്നത്. ഇവയ്ക്കു രണ്ടിനും അവയുടേതായ സാംഗത്യങ്ങളുണ്ട്. പ്രസക്തിയുണ്ട്. സമയെ ഉപയോഗിക്കേണ്ടിടത്ത് സമയെ ഉപയോഗിക്കുവാനും അന്യയെ ഉപയോഗിക്കേണ്ടിടത്ത് അന്യയെ ഉപയോഗിക്കുവാനും അറിയുന്നവനാണ് യോഗി. അങ്ങനെ രണ്ടു ധ്രുവങ്ങളേയും കുശലതയോടുകൂടി ഉപയോഗിക്കണമെങ്കിൽ നാം നമ്മുടെ ഉണ്മയെ ഒരു നടുനിലയിൽ നിറുത്തേണ്ടതായിട്ടുണ്ട്. ആ നടുനിലയാണ് സാമ്യമേലും കല. ആ കലയിൽ അലിഞ്ഞു ചേർന്ന് അതായിതന്നെയിരിക്കണം. ഇവിടെ ദ്വന്ദ്വാതീതനായിത്തീരുന്ന യോഗി കർതൃത്വ-ജ്ഞാതൃത്വ-ഭോക്തൃത്വ ദോഷങ്ങളിൽനിന്നെല്ലാം വിമുക്തനായിരിക്കും.

# 39

അരുളിയ ശക്തികളെത്തുടർന്നു രണ്ടാം
പിരിവിവയിൽ സമതൻവിശേഷമേകം
വിരതി വരാ വിഷമാവിശേഷമൊന്നി-
ത്തരമിവ രണ്ടു തരത്തിലായിടുന്നു

| | | |
|---|---|---|
| അരുളിയ | - | മുകളിൽ പറഞ്ഞ |
| ശക്തികളെ തുടർന്ന് | - | രണ്ടു ശക്തികളെ തുടർന്നുവരുന്ന |
| രണ്ടാം പിരിവ് | - | രണ്ടു പിരിവുകൾകൂടി ഉണ്ട്. |
| ഇവയിൽ | - | ഈ പിരിവുകളിൽ |
| ഏകം | - | ഒന്ന് |
| സമതൻ വിശേഷം | - | സമയുടെ വിശേഷമാണ് |
| ഒന്ന് | - | വേറൊന്ന് |
| വിരതി വരാ | - | അന്തമില്ലാത്ത |
| വിഷമാവിശേഷം | - | അന്യയുടെ വിശേഷമാണ്. |
| ഇത്തരം | - | ഇങ്ങനെ |
| രണ്ടു തരത്തിൽ | - | രണ്ടു തരത്തിലാണ് |
| ഇവ | - | പിരിവുകൾ |
| ആയിടുന്നു | - | ആയിരിക്കുന്നത്. |

സമ എന്ന ശക്തിയെക്കുറിച്ചും അന്യ എന്ന ശക്തിയെക്കുറിച്ചും ഒരു ഏകദേശ വിവരണം കഴിഞ്ഞ മൂന്നു പദ്യങ്ങളിലൂടെ നൽകിക്കഴിഞ്ഞു.

എന്നാൽ കുറച്ചുകൂടി വ്യാപ്തിയിൽ അറിവിന്റെ ഈ ശക്തികളെക്കുറിച്ച് മനസ്സിലാക്കേണ്ടതുണ്ട്. സമക്കും അന്യക്കും സാമാന്യം (general) വിശേഷം (particular) എന്ന തരത്തിൽ വീണ്ടും ഒരു ഉപവിഭജനം ആവശ്യമായി വന്നിരിക്കുന്നു. സാമാന്യം എന്നാൽ എല്ലാറ്റിനേയും ഒന്നിച്ചെടുത്ത് പറയുന്നതിനെയാണ് വിശേഷം എന്നാൽ അതിലേതെങ്കിലും ഒന്നിനെ പ്രത്യേകിച്ചെടുത്തു പറയുന്നതിനെയാണ്. വാഴ എന്നത് ഒരു സാമാന്യപദമാണ്. പൂവൻവാഴ, കദളിവാഴ, കണ്ണൻവാഴ എന്നിവ വിശേഷപദങ്ങളാണ്. വിശേഷങ്ങൾ ചേർന്നാണ് സാമാന്യം ഉണ്ടാകുന്നത്. എന്നാൽ ചിലപ്പോൾ സാമാന്യവും വിശേഷമായിത്തീരാനിടയുണ്ട്. വൃക്ഷം എന്ന സാമാന്യത്തെ എടുക്കുകയാണെങ്കിൽ അനേകവൃക്ഷങ്ങളിൽ ഒന്നാണ് വാഴ. അപ്പോൾ വാഴ വിശേഷമായിത്തീരുന്നു. എല്ലാ സാമാന്യങ്ങളുടെയും സമാനാധികരണമായിരിക്കുന്ന (common basis) ഒന്നാണ് അറിവ് എന്ന വിവക്ഷ. അപ്പോൾ സമയെതന്നെ സാമാന്യസമ, വിശേഷസമ എന്നും, അന്യയെതന്നെ സാമാന്യ അന്യ, വിശേഷ അന്യ എന്നും പിരിച്ചുപറയേണ്ടിവരും. ഇനി വരുന്ന ശ്ലോകങ്ങളിൽ ഇക്കാര്യം ഉദാഹരണസഹിതം വ്യക്തമാക്കുന്നുണ്ട്.

# 40

സമയിലുമന്യയിലും സദാപി വന്നി-
ങ്ങമരുവതുണ്ടതതിൻ വിശേഷശക്തി
അമിതയതാകിലുമാകെ രണ്ടിവറ്റിൻ-
ഭ്രമകലയാലഖിലം പ്രമേയമാകും.

| | | |
|---|---|---|
| സമയിലും അന്യയിലും | - | സമീകരിക്കുന്ന അറിവിലും അന്യഥാകരിക്കുന്ന അറിവിലും |
| സദാപി | - | എപ്പോഴും |
| അതതിൻ വിശേഷശക്തി | - | സമക്ക് സമയുടെ വിശേഷശക്തിയും അന്യക്ക് അന്യയുടെ വിശേഷശക്തിയും |
| വന്നിങ്ങ് അമരുവതുണ്ട് | - | ഒത്തുചേർന്നു നിൽക്കാറുണ്ട്. |
| അമിതയതാകിലും | - | വിശേഷശക്തികൾ എണ്ണിയാലൊടുങ്ങാത്തവയാണെങ്കിലും |
| ആകെ രണ്ടിവറ്റിൻ | - | ആകെകൂടി നോക്കിയാൽ ഈ രണ്ടു പിരിവുകളുടേയും |
| ഭ്രമകലയാൽ | - | ദ്രുതചലനം കാരണമാണ് |
| അഖിലം | - | സകല ലോകവും |
| പ്രമേയമാകും | - | അറിവിനു വിഷയീഭവിക്കുന്നത്. |

ഒരു വസ്തുവിനെക്കുറിച്ചു സാമാന്യമായും വിശേഷമായും നമുക്കറിയാൻ കഴിയും. സാമാന്യജ്ഞാനത്തിൽ ഒരു ഏകദേശധാരണയേ കിട്ടുകയുള്ളൂ. വിശേഷജ്ഞാനത്തിൽ വസ്തുവിനെ സംബന്ധിച്ച കൃത്യമായ അറിവുകൾ ലഭിക്കുന്നു. ഒരാൾ നമ്മോട് ചെടി കണ്ടിട്ടുണ്ടോ എന്നു ചോദിക്കുകയാണെങ്കിൽ നാം ഉടനെതന്നെ ഒരു മറുചോദ്യം അങ്ങോട്ടു ചോദിക്കും: 'ഏതു ചെടി?' ചെടി ഒരു സാമാന്യജ്ഞാനമാണ്. ആ സാമാന്യത്തിൽ അനേകം വിശേഷനാമങ്ങൾ ഉള്ളടങ്ങിയിരിക്കുന്നുണ്ട്. അപ്പോൾ 'സൂര്യകാന്തിച്ചെടി കണ്ടിട്ടുണ്ടോ?' എന്നു പ്രത്യേകിച്ചെടുത്തു ചോദിച്ചാൽ അയാൾക്ക് മനസ്സിലാകും. കൃത്യമായ അറിവ് അയാൾക്ക് ലഭിക്കുന്നു. ഇതുപോലെ ഒരു കുഞ്ഞു വളർന്നുവരുമ്പോൾ ലോകത്തെ സംബന്ധിച്ച വിശേഷാനുഭവങ്ങളെ സ്വായത്തമാക്കുവാൻവേണ്ടിയാണ് അച്ഛനോടും അമ്മയോടും ചോദ്യങ്ങൾ ചോദിക്കുന്നത്.

സമ എന്ന അറിവിലും അന്യ എന്ന അറിവിലും ഇങ്ങനെ സാമാന്യം എന്നും വിശേഷം എന്നും ഉള്ള രണ്ടു പിരിവുകളെപ്പറ്റി കഴിഞ്ഞ പദ്യത്തിൽ സൂചിപ്പിച്ചുവല്ലോ? ഈ വിശേഷശക്തികൾ എപ്പോഴും സാമാന്യത്തോടുചേർന്ന് വർത്തിക്കാറുണ്ട്. എണ്ണിയാലൊടുങ്ങാത്ത തരത്തിലുള്ള വിശേഷങ്ങളാണ് ഓരോ വസ്തുജ്ഞാനത്തിലും ഇരിക്കുന്നത്. ഒരു പൂവിനെതന്നെ എടുത്തു പരിശോധിച്ചുനോക്കുമ്പോൾ ഒരായിരം ചോദ്യങ്ങൾ ആ പൂവിനെ സംബന്ധിച്ചു നമുക്കറിയാൻ ആഗ്രഹമുണ്ടാകും. ആ പൂവിന്റെ നിറം, മണം, ആകൃതി, ജാതി എത്രകാലം ആ പൂവ് ജീവിക്കും? അതെങ്ങനെയാണ് പരാഗണം നടത്തുന്നത്? ഇങ്ങനെ തുടങ്ങുന്ന ചോദ്യങ്ങൾ എണ്ണിയാലൊടുങ്ങാത്തതാണ്. സാമാന്യത്തിനും വിശേഷത്തിനും ഇടയിൽ അറിവ് ഏറിമാറിത്തിരിയുന്നുണ്ട്. നാം അതറിയാറില്ലെന്നു മാത്രം. ഒരു വണ്ട് ചിറകടിക്കുന്നതിനേക്കാൾ ദ്രുതഗതിയിലാണ് അറിവിന്റെ ഈ പ്രക്രിയ നടക്കുന്നത്. അറിവിൽ നടക്കുന്ന ഈ ഭാനവൃത്തി മുഖാന്തരമാണ് ലോകത്തിലുള്ളതെല്ലാം നമുക്ക് ഗ്രാഹ്യമായിത്തീരുന്നത്. അടുത്ത രണ്ടു ശ്ലോകത്തിൽ ഇക്കാര്യം ഉദാഹരണസഹിതം ഗുരു വ്യക്തമാക്കുന്നു.

# 41

'ഇതു കുട'മെന്നതിലാദ്യ മാ'മിതെ'ന്നു-
ള്ളതു വിഷമാ 'കുട'മോ വിശേഷമാകും
മതി മുതലായ മഹേന്ദ്രജാലമുണ്ടാ-
വതിനിതുതാൻ കരുവെന്നു കണ്ടിടേണം.

ഇതു കുടം എന്നതിൽ - ഇതു കുടമാകുന്നു എന്നു പറയുമ്പോൾ

| | | |
|---|---|---|
| ആദ്യമാം | - | ആദ്യം പറഞ്ഞ |
| ഇത് എന്നുള്ളത് | - | ഇത് എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് |
| വിഷമാ | - | സാമാന്യമായ അന്യയെയാണ്. |
| കുടമോ | - | കുടം എന്ന വാക്കുകൊണ്ട് അർത്ഥമാക്കുന്നത് |
| വിശേഷമാകും | - | അന്യയുടെ വിശേഷരൂപത്തിലുള്ള അറിവാണ്. |
| മതി മുതലായ | - | അന്തക്കരണവൃത്തികളുടെ |
| മഹേന്ദ്രജാലം | - | ഇന്ദ്രജാലം പോലെയുള്ള പ്രതീതികൾ |
| ഉണ്ടാവതിന് | - | ഉണ്ടാകുന്നതിന് |
| ഇതു താൻ | - | ഇത് എന്ന അന്യയുടെ സാമാന്യ ശക്തിയാണ് |
| കരുവെന്ന് | - | കാരണമായിരിക്കുന്നത് എന്നു |
| കണ്ടിടേണം | - | മനസ്സിലാക്കിക്കൊള്ളണം. |

ഇതുവരെ പറഞ്ഞ അന്യയുടെ സാമാന്യം, വിശേഷം എന്ന തരത്തിലുള്ള പ്രവർത്തനത്തെ നമ്മളുടെ നിത്യജീവിതത്തിലെ ഒരു ഉദാഹരണത്തിലൂടെ ഗുരു വ്യക്തമാക്കിത്തരികയാണ്. ഇതു കുടം, ഇതു പടം എന്നൊക്കെ നാം പറയാറുണ്ടല്ലോ. ഈ വാക്യത്തെ നാം ശരിയായി അപഗ്രഥിച്ചു നോക്കിയിട്ടുണ്ടോ? ഒരാൾ നിങ്ങളോട് ' ഇത് 'എന്ന വാക്കു പറഞ്ഞു നിറുത്തുകയാണെങ്കിൽ നമ്മുടെ ഉള്ളിൽ ഒരു ആകാംക്ഷ മുറ്റി നിൽക്കുന്നുണ്ടായിരിക്കും. അതു ചോദ്യമായി പുറത്തുവരും. നാം ചോദിക്കും ' ഇത് എന്താണ്?' എന്ന്. ഇത് എന്ന സാമാന്യജ്ഞാനത്തിൽ എണ്ണമറ്റ വിശേഷജ്ഞാനങ്ങൾ ഉള്ളടങ്ങിയിരിക്കുന്നുണ്ട്.

ഇതു കുടമാകാം. ഇതു മഠമാകാം, ഇതു പടമാകാം, ഇതു പുല്ലാകാം, ഇതു മലയാകാം...... ഇങ്ങനെ ഇത് എന്ന സാമാന്യത്തിൽനിന്ന് എണ്ണമറ്റ വിശേഷജ്ഞാനങ്ങൾ ഉണ്ടാകുന്നു. ഇത് എന്ന സാമാന്യബോധം ഈ ലോകത്തിലെ സകലവിധ നാമരൂപങ്ങളേയും ഗർഭം ധരിച്ചുവച്ചിരിക്കുന്നുണ്ട്. അപ്പോൾ ഇത് എന്നു പറയുന്നത് സർവ്വത്തിനും ജന്മം കൊടുക്കുന്ന ജനനിയാണ്. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഈ അന്തക്കരണവൃത്തികൾ ക്കെല്ലാം കരുവായിരിക്കുന്നതും ഇതാണ്. ഇക്കാര്യം വളരെ സൂക്ഷ്മതയോടുകൂടി മനസ്സിലാക്കേണ്ട ഒന്നാണ്.

## 42

'ഇദമറി' വെന്നതിലാദ്യമാ'മിതെ' ന്നു-
ള്ളതു സമ, തന്റെ വിശേഷമാണു ബോധം

മതി മുതലായവയൊക്കെ മാറി മേൽ സദ്-
ഗതി വരുവാനിതിനെഭജിച്ചിടേണം

| | | |
|---|---|---|
| ഇദം അറിവ് എന്നതിൽ | - | ഇത് അറിവാണ് എന്ന വാക്യത്തിൽ |
| ആദ്യമാം | - | ഇദം എന്നതുകൊണ്ടർത്ഥമാക്കുന്നത് |
| സമ | - | സമയുടെ സാമാന്യശക്തിയെയാണ് |
| തന്റെ | - | സാമാന്യശക്തിയായ സമയുടെ |
| വിശേഷമാണ് | - | വിശേഷജ്ഞാനമാണ് |
| ബോധം | - | അറിവ് എന്നുള്ളത്. |
| മതിമുതലായവയൊക്കെ | - | അന്തക്കരണവൃത്തികളൊക്കെ |
| മാറി | - | ഇല്ലാതായി |
| മേൽ | - | എല്ലാറ്റിനും ഉപരിയുള്ള |
| സദ്ഗതി വരുവാൻ | - | സത്യനിഷ്ഠ വരുവാൻ |
| ഇതിനെ | - | സമയുടെ സാമാന്യമായ അറിവിനെ |
| ഭജിച്ചിടേണം | - | ഇടവിടാതെ ധ്യാനിക്കണം. |

**ഈ** ശ്ലോകത്തിൽ സമ എന്ന അറിവിന്റെ ശക്തിയെ ഉദാഹരണസഹിതം വിശദീകരിക്കുകയാണ്. 'ഇത് അറിവ്' എന്ന വാക്യത്തിൽ ഇത് എന്ന സാമാന്യവും അറിവ് എന്ന വിശേഷവും പ്രകടീഭവിച്ചിട്ടുണ്ട്. കഴിഞ്ഞ ഉദാഹരണത്തെപ്പോലെ പെട്ടെന്നു മനസ്സിലാക്കാൻ കഴിയുന്ന ഒരു ഉദാഹരണമല്ല ഇത്. കാരണം ധ്യാനാത്മകമായ മനസ്സുകൊണ്ടു മാത്രമേ ഈ വാക്യത്തിന്റെ അർത്ഥത്തെ അതിന്റെ സ്പഷ്ടമായ അർത്ഥത്തിൽ ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ.

ഒന്നായി അറിയുന്നതാണ് സമ. അങ്ങനെയാണെങ്കിൽ ഇവിടെ പറയുന്ന അറിവ് ഒന്നേയുള്ളൂ. ഞാനൊരു വസ്തുവിനെ കാണുന്നു, ഒരു ശബ്ദത്തെ കേൾക്കുന്നു, ഒരു പ്രത്യേക മണത്തെ ഘ്രാണിക്കുന്നു, രസം രുചിക്കുന്നു, സ്പർശം സ്പർശിക്കുന്നു, ഇവയൊക്കെ അറിവുകളാണ്. ഞാൻ ഒരു റോസാപൂവിനെ കാണുന്നു എന്ന വാക്യത്തിൽ ഞാൻ കാണുന്നവൻ, കാണപ്പെടുന്ന വസ്തുവായ റോസാപുഷ്പം, എന്നെയും റോസാപുഷ്പത്തേയും ചേർക്കുന്ന കാണൽ എന്ന പ്രക്രിയ – ഇത്രയും കാര്യങ്ങളെ വ്യവച്ഛേദിച്ചറിയുവാൻ കഴിയണം. അപ്പോൾ കാണൽ, കേൾക്കൽ, സ്പർശിക്കൽ, രുചിക്കൽ, ചിന്തിക്കൽ ഇതെല്ലാം അറിവാണ്.

ഇതിലെ അറിവിനെ മാത്രം നമ്മൾ ഏകമായി അറിയണം. ഒരേയൊരു അറിവാണ് കാഴ്ചയായും സ്പർശമായും ഒക്കെ വരുന്നത്. അറിവിന്റെ ഐക്യത്തെ വിശേഷിപ്പിച്ചെടുത്ത് മനസ്സിലാക്കാൻ കഴിയുകയാണെങ്കിൽ ബുദ്ധിയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ഭ്രമാത്മകത പാടേ പോയ്പോകും. സത്തായിരിക്കുന്ന അറിവിൽ നിഷ്ഠ കൈവരും. അതുകൊണ്ട് എപ്പോഴും എന്തറിയുമ്പോഴും ഇതറിവ്...ഇതറിവ്...ഇതറിവ്... എന്ന് ഭജിച്ചുകൊണ്ടിരിക്കണം. എല്ലാം അറിവു മാത്രം. അറിവിൽ നിന്നന്യമായി ഒന്നുമില്ല. അപ്പോൾ നമുക്കും സദ്ഗതി വരും.

# 43

പ്രകൃതി പിടിച്ചു ചുഴറ്റിടും പ്രകാരം
സുകൃതികൾപോലുമഹോ! ചുഴന്നിടുന്നു!
വികൃതി വിടുന്നതിനായി വേല ചെയ്‌വീ–
ലകൃതി ഫലാഗ്രഹമറ്ററിഞ്ഞിടേണം.

| | | |
|---|---|---|
| പ്രകൃതി | - | പ്രകൃതിയുടെ |
| പിടിച്ചുചുഴറ്റിടും പ്രകാരം | - | ശക്തമായ ചുഴിയിൽപെട്ടു കരേറാനാകാതെ |
| സുകൃതികൾപോലും | - | ചില സന്മാർഗ്ഗസഞ്ചാരികൾപോലും |
| അഹോ! ചുഴന്നിടുന്നു! | - | നിലകിട്ടാതെ നട്ടംതിരിയുന്നു. ആശ്ചര്യംതന്നെ! |
| വികൃതി വിടുന്നതിനായ് | - | കർമ്മബന്ധം വിട്ടുകിട്ടുന്നതിനായി |
| വേല ചെയ്‌വീല അകൃതി | - | നിഷ്ക്രിയനായിരിക്കുന്നത് തമോഗുണവർദ്ധിനിയായ അകൃതിയാണ്. |
| ഫലാഗ്രഹമറ്റ് | - | വിഹിതകർമ്മങ്ങൾ ഫലേച്ഛകൂടാതെ ചെയ്യുകയും |
| അറിഞ്ഞിടേണം | - | സാക്ഷിരൂപത്തിൽ വർത്തിക്കുകയും വേണം. |

പ്രകൃതിയെ നമ്മൾ സംസാരഭാഷയിൽ പറയാറുള്ള അർത്ഥത്തിലല്ല ഇവിടെ മനസ്സിലാക്കേണ്ടത്. പ്രാപഞ്ചികസത്തയിൽ നടക്കുന്ന എല്ലാ ക്രിയകളുടേയും ചുക്കാൻ പിടിക്കുന്നത് പ്രകൃതിയാണ്. അതൊരു നിയമമാണ്. ആ നിയമത്തെ ലംഘിക്കുവാൻ കഴിയുകയില്ല. ലംഘിച്ചാൽ ഇരട്ടിശക്തിയോടെ അതു തിരിച്ചടിക്കും. ഈ പ്രകൃതി ഓരോ ജീവിയിലും വ്യത്യസ്തമാണെങ്കിലും എല്ലാറ്റിനേയും ഒരു വ്യവസ്ഥയിൽ കൊണ്ടുവരുന്ന അനുരണനാത്മകത പ്രകൃതിയിൽ ആകവേ നിറഞ്ഞിരിക്കുന്നുണ്ട്. അതിനെ ധർമ്മം എന്നാണ് വിളിക്കുന്നത്. പ്രകൃതിയിൽ തന്നെയുള്ള രണ്ടുതരം പിടിവലികളുണ്ട്. ഒന്ന് ചിതറിത്തെറിച്ചുപോകുന്ന ശക്തി. ആ ശക്തിയുമായി താദാത്മ്യപ്പെട്ട് മനുഷ്യനടക്കമുള്ള എല്ലാ ജീവികളും വലയുകയാണ് ചെയ്യുന്നത്. എന്നാൽ ധർമ്മത്തിന്റെ മാർഗ്ഗത്തിലൂടെ ധർമ്മിയെ അറിഞ്ഞുകൊണ്ടുള്ള ഏകാത്മകമായ ഒരു യാനമുണ്ട്. അതു ജീവിതത്തെ ഉദാത്തീകരിക്കുന്നതാണ്. ആ വഴിയിലൂടെ സഞ്ചരിക്കുമ്പോഴും വീണ്ടും നമ്മെ ഛിദ്രശക്തികൾ ആശ്ലേഷിച്ചുകൊണ്ടിരിക്കും. അതിനെ വികൃതി എന്നാണ് പറയുന്നത്. വികൃതിയുടെ പിടിയിൽപെട്ടാൽ അതിൽനിന്നും ഊരിപ്പോരാൻ നിഷ്ക്രിയത്വമോ അലസതയോ അവലംബിക്കുകയല്ല

വേണ്ടത്.

ചിലർക്ക് എന്തെങ്കിലും ദുഃഖമുണ്ടാവുകയാണെങ്കിൽ അവർ ശ്മശാനവൈരാഗികളെപ്പോലെ ഒന്നും ചെയ്യാതെ ഒരിടത്തു ചടഞ്ഞുകൂടി ഇരിക്കുന്നതു കാണാം. അവരുടെ ദുഃഖം നിഷ്ക്രിയത്വം പാലിച്ചതുകൊണ്ട് തീരുന്നില്ല. ശാരീരികമായുള്ള നിഷ്ക്രിയത്വം ഉണ്ടെങ്കിലും മാനസികമായി അവർക്ക് വികൃതിയിൽനിന്നും വിട്ടുപോരാൻ കഴിയാറില്ല. ഒന്നും ചെയ്യാതിരിക്കുന്നത് അകൃതിയാണ്. വളരെ ഫലവത്തായ ഒരു മാർഗ്ഗം ഗുരു ഉപദേശിച്ചുതരുന്നു. പ്രകൃതിയിലെ നിയമങ്ങൾ എല്ലാ ജീവികളും അനുസന്ധാനം ചെയ്യണം. അതിൽനിന്നും ഒഴിഞ്ഞുമാറാൻ കഴിയുകയില്ല. ദാഹിക്കുന്നവൻ വെള്ളം കുടിക്കണം. വിശക്കുന്നവൻ അന്നം കഴിക്കണം. ഇതെല്ലാം ആവശ്യങ്ങളാണ്. ജീവിക്കുന്ന ജീവികൾക്കെല്ലാം ഈ ആവശ്യങ്ങൾ നിറവേറുകയും വേണം. അതിനുവേണ്ടി കർമ്മം ചെയ്യണം. കർമ്മങ്ങൾ ഞാൻ ചെയ്യുന്നു എന്ന ഭാവം പാടില്ല. കർമ്മങ്ങളെല്ലാം പ്രകൃതിയുടേതാണ്. ഞാനാണ് കർമ്മം ചെയ്യുന്നതെന്നു ഭാവിക്കുകയാണെങ്കിൽ കർമ്മങ്ങളുടെ ഫലത്തിൽ എനിക്ക് ആകാംക്ഷയും സംഗവും ഉണ്ടാകും. അതു ബന്ധനമാണ്. അതുകൊണ്ടാണ് സുകൃതികൾപോലും ബന്ധനത്തിന് അടിപ്പെടുന്നത്.

നല്ല കർമ്മങ്ങൾ ചെയ്യുന്നവരാണ് സുകൃതികൾ. വീടില്ലാത്ത ഒരാൾക്ക് വീടുണ്ടാക്കിക്കൊടുക്കുന്നത് ഒരു നന്മയാണ്. പക്ഷേ 'ഞാൻ വീടുണ്ടാക്കി കൊടുത്തു' എന്ന ചിന്ത നമ്മെ അഹങ്കാരരൂപത്തിൽ ബന്ധിക്കും. അതുകൊണ്ട് പ്രകൃതിയിൽനിന്നും മോചിതരാകാൻ ആഗ്രഹിക്കുന്നവർ നല്ല കർമ്മങ്ങളുടെ കർതൃത്വത്തിൽനിന്നും ചീത്ത കർമ്മങ്ങളുടെ കർതൃത്വത്തിൽനിന്നും മോചിതരാകണം. എന്നിട്ടു ഫലേച്ഛയില്ലാതെ കർമ്മം ചെയ്യണം. അപ്പോൾ കർമ്മം ചെയ്യുക എന്നുപോലും പറയാൻ കഴിയുകയില്ല. പ്രകൃതിയുടെ കർമ്മം അതിന്റെ വഴിക്കു നടക്കുന്നു. നാം അതിനെല്ലാം സാക്ഷിയായിരിക്കുകയും ചെയ്യുന്നു. അതാണു ജീവിതത്തിനു മുക്തി നൽകുന്ന ഒരേയൊരു പ്രക്രിയ.

# 44

പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധയുക്തി പറഞ്ഞു പാമരന്മാ-
രലവതു കണ്ടലയാതമർന്നിടേണം.

| | | |
|---|---|---|
| പലമതസാരവും | - | പലതായ വ്യവസ്ഥാപിതമതങ്ങളുടെയെല്ലാം സാരം |

| | | |
|---|---|---|
| ഏകം | - | ഒന്നുതന്നെയാണ്. |
| എന്ന് പാരാതെ | - | ഇതു മനസ്സിലാക്കാതെ |
| ഉലകിൽ | - | ലോകത്തിൽ |
| ഒരാനയിൽ | - | ഒരു ആനയെപ്പറ്റി |
| അന്ധരെന്നപോലെ | - | അന്ധന്മാർ തർക്കിക്കുന്നതുപോലെ |
| പലവിധയുക്തി പറഞ്ഞ് | - | പലമാതിരിയുള്ള വാദങ്ങൾ ഉന്നയിച്ച് |
| പാമരന്മാർ | - | അറിവില്ലാത്ത ജനം |
| അലവതു കണ്ട് | - | ലക്ഷ്യബോധമില്ലാതെ ചുറ്റിത്തിരിയുന്നതുകണ്ട് |
| അലയാതെ | - | നാം അവരെപ്പോലെ അലയാതെ |
| അമർന്നിടേണം | - | ആത്മബോധത്തിന്റെ അഭിപ്രായഭിന്നതയില്ലാത്ത വ്യക്തതയിൽ നിലകൊണ്ടിടേണം. |

എത്രയെത്ര മതങ്ങളാണ് ഈ ഭൂമുഖത്തുള്ളത്. പേരെടുത്തു പറയാവുന്ന പ്രസിദ്ധമായ മതവിഭാഗങ്ങൾ ക്രിസ്തുമതം, ഇസ്ലാംമതം, ഹിന്ദുമതം, ജൂതമതം, ബുദ്ധമതം, ജൈനമതം, സിക്കുമതം, ഷിന്റോമതം, താവോമതം, കൺഫ്യൂഷിയൻ മതം, പാർസിമതം ഇവയെല്ലാമാണ്. ഇവ കൂടാതെതന്നെ ധാരാളം അവാന്തരമതവിഭാഗങ്ങളുണ്ട്. ഈ മതങ്ങളൊക്കെ എന്തിനുവേണ്ടിയാണ് ഇവിടെ സംസ്ഥാപിതമായിട്ടുള്ളത്? എല്ലാ മതങ്ങളും മുന്നോട്ടു വയ്ക്കുന്ന ലക്ഷ്യം ഒന്നുതന്നെയാണ്. ഈശ്വരൻ ഒന്നേയുള്ളൂ അല്ലെങ്കിൽ സത്യം ഒന്നേയുള്ളൂ എന്ന് എല്ലാവരും പറയുന്നു. അതോടൊപ്പംതന്നെ മതത്തിന്റെ ചട്ടക്കൂടുകൾക്കും അനുഷ്ഠാനങ്ങൾക്കും ആചാരങ്ങൾക്കും പ്രത്യക്ഷത്തിലുള്ള വ്യത്യാസങ്ങൾ കണ്ടുപോരുന്നുമുണ്ട്. അതുകൊണ്ട് സാമാന്യജനം അങ്കലാപ്പിലായിരിക്കുകയാണ്. അതു തീർക്കാനാണ് ഗുരു ഇവിടെ പറയുന്നത്, പലമതസാരവും ഏകം എന്ന്. എല്ലാ മതങ്ങളുടേയും സാരം ഒന്നാണെന്ന്.

ഏതൊരു ലക്ഷ്യത്തിലേക്കാണോ മതം ഊന്നുന്നത്, ആ ലക്ഷ്യം ഒന്നുതന്നെയാണ്. അതാണ് മതത്തിന്റെ സാരം. എല്ലാ നദികളും കടലിൽതന്നെയാണ് ചെന്നുചേരുന്നത്. ഏതു വഴികളിലൂടെ സഞ്ചരിച്ചാലും അവസാനം ഈശ്വരനിൽതന്നെ നമ്മൾ ലയിക്കും. പക്ഷേ, മനുഷ്യർ ഇതറിയാറില്ല. ആനയെ കാണാൻപോയ കുരുടന്മാരെപ്പോലെയാണ് ഇവിടെയുള്ള ആളുകൾ സംസാരിക്കുന്നത്. ഒരു കുരുടൻ പറയുന്നു, ആന ചൂലുപോലെയാണെന്ന്. വേറൊരു കുരുടൻ പറയുന്നു, ആന പനന്തടിപോലെയാണെന്ന്. ഇനിയൊരു കുരുടൻ പറയുന്നു, ആന മുറംപോലെയാണെന്ന്. കുരുടന് ആനയെ കാണാൻ കഴിയില്ലല്ലോ? അവർ ആനയുടെ ഓരോ അവയവത്തെയാണ് പിടിച്ചുനോക്കിയത്. അവർ എത്തിച്ചേർന്ന നിഗമനത്തെയാണ് അവർ പറയുന്നത്. എന്നാൽ ആനയെന്ന ജീവിയെ മുഴുവനായും അവർക്കു കാണാൻ കഴിയില്ല. അതുകൊണ്ട് ഓരോരോ യുക്തികൾ പറഞ്ഞ് അവർ തർക്കിക്കുന്നു.

മതങ്ങളുടെ കാര്യത്തിലും ഈ മാതിരി തർക്കങ്ങൾ നടക്കുന്നത് നമ്മൾ കേട്ടുപോരാറുള്ളതാണ്. ആയിരം വർഷമിരുന്നു തർക്കിച്ചാലും ഒരു പരിഹാരവും ഈ താർക്കികന്മാർക്കിടയിൽ ഉണ്ടാകുവാൻ പോകുന്നില്ല. നാം അതുകൊണ്ട് തർക്കമെല്ലാം അവസാനിപ്പിച്ച് മതത്തിന്റെ സാരം അന്തരാത്മാവിൽ അനുഭവിച്ചറിയണം. അപ്പോൾ അതു ശാന്തിയാണ്.... അത് സമാധാനമാണ്... അതു പൂർണ്ണതയാണ്...അത് സ്നേഹമാണ്... അത് ആനന്ദമാണ്.... അത് സ്വാതന്ത്ര്യമാണ്... അതു സാഹോദര്യമാണ്....

# 45

ഒരു മതമന്യനു നിന്ദ്യമൊന്നിലോതും
കരുവപരന്റെ കണക്കിനൂനമാകും
ധരയിലിതിന്റെ രഹസ്യമൊന്നുതാനെ-
ന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം.

| | | |
|---|---|---|
| ഒരു മതം അന്യനുനിന്ദ്യം | - | ഒരു മതവിശ്വാസിക്ക് വേറൊരു മത വിശ്വാസത്തെ നിന്ദ്യമായി തോന്നുന്നു. |
| ഒന്നിലോതും കരു | - | ഒരു മതത്തിൽ പറയുന്ന സത്യം |
| അപരന്റെ കണക്കിന് | - | മറ്റൊരു മതവിശ്വാസിയുടെ വീക്ഷണത്തിൽ |
| ഊനമാകും | - | വികലമാണ്. |
| ധരയിൽ | - | ലോകത്തിൽ |
| ഇതിന്റെ രഹസ്യം | - | മതങ്ങളുടെയെല്ലാം സാരമായിരിക്കുന്ന രഹസ്യം |
| ഒന്നുതാൻ | - | ഒന്നുതന്നെയാണ്. |
| എന്ന അറിവളവും | - | ഇക്കാര്യം അറിയുന്നതുവരെ, |
| ഭ്രമം | - | സ്വമതവിശ്വാസവും ഇതരമതനിന്ദയും വെറും ചിത്തഭ്രമം മാത്രമായിരിക്കും. |
| എന്ന് അറിഞ്ഞിടേണം | - | ഇതിൽ ബോധവാനായിരിക്കണം. |

എല്ലാ മതങ്ങളുടേയും സാരം ഏകമാണെന്നാണ് ഗുരു മുന്നോട്ടുവയ്ക്കുന്ന മതദർശനത്തിന്റെ അന്തസ്സാരം. ഇതു പറയുമ്പോഴും ഇവിടെ നിലവിലിരിക്കുന്ന മതവ്യവഹാരങ്ങളെ ഗുരു കണക്കിലെടുക്കാതിരിക്കുന്നില്ല. ഒരു മതവിശ്വാസിക്ക് വേറൊരു മതവിശ്വാസിയെ പുച്ഛമാണ്. തന്റെ വിശ്വാസമാണ് ശരി, അപരന്റെ വിശ്വാസം തെറ്റാണ് എന്നൊരു ധാരണയാണ് എല്ലാ മതകലഹങ്ങൾക്കും യുദ്ധങ്ങൾക്കും കാരണമായിരിക്കുന്നത്. വേറൊരുവന്റെ മതവിശ്വാസത്തിൽ അസഹിഷ്ണുത പുലർത്തുന്ന മനോഭാവം ആശാസ്യമല്ല. ക്രിസ്തുമതത്തിൽ സ്വർഗ്ഗസ്ഥനായ പിതാവിനെയാണ് സർവേശ്വരനായി കാണുന്നത്. ഇസ്ലാംമതത്തിൽ അല്ലാഹുവിനേയും ജൂത

മതത്തിൽ യഹോവയേയും പരമോന്നതനായ നാഥനായി പ്രകീർത്തിക്കുന്നു. ഭാരതത്തിൽ ശിവനേയും വിഷ്ണുവിനേയും ദേവിയേയും പൂജിക്കുന്ന മതവിശ്വാസങ്ങളുണ്ട്. ഇവർക്ക് പരസ്പരം ചേർന്നു ജീവിക്കാൻ എന്തോ ഒരു പ്രയാസംപോലെയാണ്. ഇസ്ലാംമതക്കാരൻ മസ്ജിദിൽപോയി നിസ്കരിക്കുന്നു. ക്രിസ്ത്യാനി പള്ളിയിൽ പോയി കുർബാന കൈക്കൊള്ളുന്നു. ഹിന്ദു ക്ഷേത്രത്തിൽ പോയി പ്രാർത്ഥിക്കുകയും പൂജകൾ നടത്തുകയും ചെയ്യുന്നു.

ഈ ബാഹ്യമായ ജീവിതക്രമത്തെ മതമായി തെറ്റിദ്ധരിച്ചുപോരുന്ന ഒരു ജനത വളരെ അസഹിഷ്ണുതാപൂർവ്വം ഇതരമതസ്ഥന്റെ ജീവിതക്രമങ്ങളോട് പ്രതികരിക്കുന്ന കാഴ്ചയാണ് നാം ഇവിടെ കാണുന്നത്. ഈ ശ്ലോകത്തിൽ മനുഷ്യമനസ്സിന്റെ ആ സ്വഭാവത്തെ എടുത്തുകാണിക്കുകയാണ് ഗുരു ചെയ്യുന്നത്. മതങ്ങളുടെയെല്ലാം സാരം ഒന്നാണെന്ന രഹസ്യം അറിയുന്നതുവരെ മനുഷ്യൻ കാട്ടിക്കൂട്ടുന്ന ഈ കോപ്രായങ്ങളെല്ലാം വെറും ഭ്രാന്താണെന്ന് തിരിച്ചറിയേണ്ടതായിട്ടുണ്ട്. മതരഹസ്യം അറിയുന്ന ഒരാൾ ഒരു സ്രഷ്ടാവിന്റെ എല്ലാ സൃഷ്ടികളേയും സമഭാവനയോടെ കാണും. സ്നേഹത്തോടേയും ഹൃദയാനുഭാവത്തോടേയും പെരുമാറും.

# 46

പൊരുതു ജയിപ്പതസാദ്ധ്യമൊന്നിനോടൊ-
ന്നൊരു മതവും പൊരുതാലൊടുങ്ങുവീല
പരമതവാദിയിതോർത്തിടാതെ പാഴേ
പൊരുതു പൊലിഞ്ഞിടുമെന്ന ബുദ്ധിവേണം.

| | | |
|---|---|---|
| പൊരുതു ജയിപ്പത് | - | യുദ്ധത്തിലൂടെ അന്യമതത്തെ തോല്പിക്കാമെന്നുള്ളത് |
| അസാദ്ധ്യം | - | അസാധ്യമാണ്. |
| ഒന്നിനോടൊന്ന് | - | അങ്ങോട്ടും ഇങ്ങോട്ടും |
| പൊരുതാൽ | - | പൊരുതികൊണ്ട് |
| ഒരു മതവും | - | ഒരു മതത്തേയും |
| ഒടുങ്ങുവീല | - | ഉന്മൂലനം ചെയ്യാൻ കഴിയുകയില്ല. |
| പരമതവാദി | - | തന്റെ മതമല്ലാത്ത മതങ്ങളോടൊക്കെ വിദ്വേഷമുള്ളവൻ |
| ഇത് ഓർത്തിടാതെപാഴേ | - | ഇതു മനസ്സിലാക്കാതെ വെറുതേ |
| പൊരുതു പൊലിഞ്ഞിടും | - | പൊരുതി തുലഞ്ഞുപോകും |
| എന്ന ബുദ്ധി വേണം | - | എന്ന വെളിവുണ്ടാകണം. |

മതം ജീവിതത്തിൽ സമാധാനവും സ്നേഹവും വെളിച്ചവും പകർന്നുകൊടുക്കേണ്ട ഒന്നാണ്. ഏകീകരണത്തിന്റെ വചനങ്ങളാണ് മതത്തിലുള്ളത്. ആ വചനം ദൈവത്തിന്റെ ഏകത്വത്തെ ഉറപ്പിക്കുന്നതും ലോകജീവിതം ദൈവേച്ഛാപ്രകാരം നടപ്പിലാക്കപ്പെടുന്നതാണെന്നും ബോധ്യപ്പെടുത്തുന്നതും ആയിരിക്കും. ഈശ്വരന്റെ ഇച്ഛ സമസ്തജീവ ജാലങ്ങളിലൂടേയും നിറവേറപ്പെടുമ്പോൾ ഭൂമിയിൽ സമാധാനം സ്വാഭാവികമായി വന്നണയും. എന്നാൽ മനുഷ്യൻ ദൈവേച്ഛയെ നിറവേറാൻ സമ്മതിക്കാറില്ല. അവൻ അവന്റേതായിട്ടുള്ള സ്വാർത്ഥമായ ലക്ഷ്യങ്ങളും കാഴ്ചപ്പാടുകളും മെനഞ്ഞെടുത്ത് അതിലൂടെ അവന്റെ ഒരു സാങ്കല്പിക ലോകം സൃഷ്ടിക്കാൻ ശ്രമിക്കുന്നു. അങ്ങനെയാണ് നിലനിൽക്കുന്ന യാഥാസ്ഥിതികമതങ്ങളിലും പിടിവാശികളും ശാഠ്യങ്ങളും കയറിക്കൂടാൻ ഇടയായത്. മാത്രമല്ല, മതാനുയായികളുടെ എണ്ണം വർദ്ധിക്കുന്നതിനനുസരിച്ച് മതത്തിന്റെ ശക്തി വർദ്ധിക്കുമെന്നുള്ള തെറ്റായ ഒരു ധാരണ സമൂഹമനസ്സിലുണ്ട്. അങ്ങനെയാണ് മതങ്ങൾ സംഘടിതമാകാൻ തുടങ്ങിയത്.

സംഘടിതമതം ഭൂമിയിൽ അധികാരത്തിനും അധീശത്വത്തിനും വേണ്ടി ഇതരമതസ്ഥരെ പാടേ ഉന്മൂലനം ചെയ്യാൻ ശ്രമിച്ചിട്ടുള്ളതും ശ്രമിക്കുന്നതുമായ ചരിത്രം നമുക്കു പരിചിതമാണ്. യൂറോപ്പിൽ ഉണ്ടായ കുരിശുയുദ്ധങ്ങളും ദക്ഷിണേന്ത്യയിൽ ശൈവരും വൈഷ്ണവരും തമ്മിലുള്ള പോരാട്ടങ്ങളും മതത്തിന്റെ അക്രമോത്സുകമനോഭാവത്തെ വെളിവാക്കുന്നതാണ്. ഇതരമതാനുയായികളെ കൊല്ലുന്നതിലൂടെ തങ്ങളുടെ മതത്തിനു ജയിക്കാം എന്നുള്ളതിൽ മതത്തിന്റെ തത്ത്വത്തിന് നിരക്കാത്ത ഒരു വൈരുദ്ധ്യമുണ്ട്.

ദൈവം സ്നേഹമാണെന്നു പറയുകയും, ആ സ്നേഹത്തെ നിഷേധിക്കുന്ന യുദ്ധങ്ങളിൽ മതം ഏർപ്പെടുകയും ചെയ്യുന്നത് മൂല്യവത്തായ ജീവിതം നയിക്കാനാഗ്രഹിക്കുന്ന മനുഷ്യർക്ക് സംഘടിതമതങ്ങളോടുതന്നെ പുച്ഛം തോന്നുവാൻ ഇടയാക്കിയിരിക്കുകയാണ്. യഥാർത്ഥമതം സംഘടിതമോ വ്യവസ്ഥാപിതമോ അല്ല. അത് മനുഷ്യനും ദൈവവും തമ്മിലുള്ള പ്രണയാന്വിതമായ ജീവിതമാണ്. അവിടെ അനുഭവസാന്ദ്രിമയുടെ ഒരു ഐക്യമുണ്ട്. ആ ഐക്യം പരമാഹ്ലാദകരമാണ്. ഇതൊന്നും അറിയാതെ പരസ്പരം മല്ലടിച്ചു ചാവുന്ന തെരുവുനായ്ക്കളെപ്പോലെ മതാനുയായികളും മതവക്താക്കളും ഈ ലോകത്തിൽ പെരുമാറുന്നത് ഏറെ കഷ്ടമാണ്! അല്പം ഉൾവെളിച്ചമുള്ളവർ ഇങ്ങനെയുള്ള പോരടിക്കുന്ന മതഗതീയതയെ പ്രോത്സാഹിപ്പിക്കുകയില്ല.

# 47

ഒരു മതമാകുവതിന്നുരപ്പതെല്ലാ-
വരുമിതു വാദികളാരുമോർക്കുവീല
പരമതവാദമൊഴിഞ്ഞ പണ്ഡിതന്മാ-
രറിയുമിതിന്റെ രഹസ്യമിങ്ങശേഷം.

| | | |
|---|---|---|
| ഒരു മതമാകുവതിന്ന് | - | ഇവിടെ ഒരു മതം മാത്രമേ വേണ്ടൂ. |
| എല്ലാവരും | - | എല്ലാ മതങ്ങളിലെ ആളുകളും |
| ഉരപ്പത് ഇത് | - | ഇതാണ് പറയുന്നത് |
| ഇത് | - | ആ മതം തങ്ങളുടെ മതമായിരിക്കണം എന്നുള്ള വാദം |
| വാദികളാരും | - | മതവാദികളാരുംതന്നെ |
| ഓർക്കുവീല | - | ഓർക്കുന്നതേയില്ല. |
| പരമതവാദമൊഴിഞ്ഞ | - | മറ്റു മതങ്ങൾക്കെതിരെ വാദവിവാദങ്ങളൊന്നും ഇല്ലാത്ത |
| പണ്ഡിതന്മാർ | - | ജ്ഞാനികൾ |
| ഇതിന്റെ രഹസ്യം | - | മതവാദങ്ങളുടെ പിന്നിലെ അന്തസ്സാര വിഹീനതയുടെ മിഥ്യാത്വം |
| ഇങ്ങ് അശേഷം | - | ഇവിടെ പൂർണ്ണമായി |
| അറിയും | - | അറിയുന്നു. |

'ലോകത്തിൽ ഒരേയൊരു മതം ഉണ്ടാകണം. അപ്പോൾ കലഹങ്ങളെല്ലാം തീരും.' ഇതു പറയുന്നവരെ സൂക്ഷിക്കണം. അവരുടെ മനസ്സിലിരിപ്പ് തങ്ങളുടെ മതമായിരിക്കണം ആ മതം എന്നാണ്. ഒരു ഹിന്ദുവിന്റെ ആഗ്രഹം, തന്റെ മതമാണ് ലോകത്തിൽ നിലനിൽക്കേണ്ടത് എന്നാണ്. എന്നാൽ ഒരു ക്രിസ്ത്യാനിയോ മുസൽമാനോ ചിന്തിക്കുമ്പോൾ അവരുടെ മതത്തിനാണ് ആ മഹിമ ചാർത്തികൊടുക്കുന്നത്. അതുകൊണ്ട് മതസൗഹാർദ്ദങ്ങളും മറ്റും, ആളുകൾ സംഘടിപ്പിക്കുമ്പോൾ അതിലൊക്കെ ഒളിഞ്ഞിരിക്കുന്ന കുറേ നിരർത്ഥകതകളുണ്ട്. സൗഹാർദം പറയുന്നവരാരുംതന്നെ അവരുടെ പിടിവാശിയുടെ ഉറച്ച ചുവട് മാറ്റിവയ്ക്കാൻ തയ്യാറല്ല. അവരവരുടെ മതം അവരവർക്ക് പ്രിയപ്പെട്ടത് തന്നെയായിരിക്കുന്നു. പക്ഷേ, ലോകജീവിതത്തിൽ മനുഷ്യർ പരസ്പരം ബന്ധപ്പെട്ടു ജീവിക്കേണ്ടിവരുമ്പോൾ മതജീവിതത്തിലെ വൈകാരികതകളുമായി അറിഞ്ഞോ അറിയാതെയോ ഉരസലുകൾ ഉണ്ടാകാറുണ്ട്. ചെറിയൊരു തീപ്പൊരി ആയിരിക്കും ആദ്യം പ്രകടമാവുക. പിന്നെ, അത് ആളിപ്പിടിക്കും. ഭീകരമായ നരമേധങ്ങളിലേക്കുവരെ മതസംഘർഷങ്ങൾ എത്തിപ്പെടുന്നത് നാം ദിവസേന കണ്ടുകൊണ്ടിരിക്കുന്ന നഗ്നസത്യങ്ങളാണ്. ദൈവം ഏക

മാണെന്നും ഈ പ്രപഞ്ചത്തിലുള്ള എല്ലാം ദൈവസൃഷ്ടികളാണെന്നും അന്തരാത്മാവിൽ അനുഭവിച്ചറിയുന്ന ജ്ഞാനികൾ മതവിദ്വേഷമില്ലാതെ മാനവരാശിയുടെ മുഴുവൻ ഐക്യത്തേയും പ്രബലപ്പെടുത്തുന്ന കർമ്മങ്ങളിലൂടെ മതജീവിതത്തെ ആവിഷ്കരിക്കാറുണ്ട്. അവരെയാണ് ഗുരു പണ്ഡിതന്മാർ എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. അവർ ദൈവത്തെ ശരിയായിഅറിയുകയും അതു വെളിപ്പെടുത്തുകയും ചെയ്യുന്നു.

# 48

തനുവിലമർന്ന ശരീരി, തന്റെ സത്താ-
തനുവിലതെന്റേതിതെന്റേതെന്നു സർവ്വം
തനുതയൊഴിഞ്ഞു ധരിച്ചിടുന്നു സാക്ഷാ-
ലനുഭവശാലികളാമിതോർക്കിലാരും.

| | | |
|---|---|---|
| തനുവിൽ അമർന്ന | - | ശാരീരികമായ സ്വത്വവുമായി താദാത്മ്യപ്പെട്ടു കഴിഞ്ഞിരുന്ന |
| ശരീരി | - | ജീവൻ |
| തന്റെ | - | തന്റെ |
| സത്താതനുവിൽ | - | ആത്മസത്തയിൽ |
| അതെന്റേത് | - | അതും എന്റേതാണ് |
| ഇത് എന്റേത് | - | ഇതും എന്റേതാണ് |
| എന്ന് | - | എന്നിങ്ങനെ |
| സർവ്വം | - | എല്ലാറ്റിനേയും |
| തനുതയൊഴിഞ്ഞ് | - | മമതയില്ലാതെ |
| ധരിച്ചിടുന്നു | - | അറിഞ്ഞിടുന്നു. |
| ഇതോർക്കിൽ | - | ഇക്കാര്യം മനസ്സിലാക്കിയാൽ |
| ആരും | - | ആരും |
| സാക്ഷാൽ | - | സാക്ഷാൽ |
| അനുഭവശാലികളാം | - | അനുഭവശാലികളായിത്തീരുന്നു. |

**'ഞാ**ൻ ശരീരമാണ്' എന്ന ബുദ്ധിയാണ് നമ്മെ എല്ലാം ബന്ധിപ്പിക്കുന്ന അഹംബുദ്ധി. അജ്ഞാനം നിമിത്തമാണ് നമ്മിൽ ആത്മബോധം പ്രകാശിക്കാതിരിക്കുന്നത്. ശരീരത്തിന്റെ പരിമിതമായ അസ്തിതയിൽ ഞാൻ എന്നെ മനസ്സിലാക്കുമ്പോൾ ഞാനല്ലാത്ത നിരവധി ശരീരങ്ങൾ ഇവിടെയുണ്ട്. അവയൊന്നും ഞാനല്ല. എന്നാൽ ഈ അജ്ഞാനത്തിൽനിന്നും നമുക്കു പുറത്തുകടക്കുവാൻ ഈ വിശ്വത്തിലുള്ള സകല ചരാചരങ്ങളേയും തന്റെ ഉണ്മയിൽ ചേർത്തറിയുകയാണെങ്കിൽ അയാൾ ആത്മജ്ഞാനി തന്നെയാണ്. എന്തെന്നാൽ ഒന്നുംതന്നെ തന്നിൽനിന്നും അന്യമായി അയാൾ അറിയുന്നില്ല.

ആകാശത്തിലും അന്തരിക്ഷത്തിലും ഭൂമിയിലുമെല്ലാം ഞാനുണ്ട്. എന്തൊക്കെയുണ്ടോ അതെല്ലാം എന്റേതാണ്. എന്റേതു മാത്രമല്ല അതെല്ലാം ഞാൻ തന്നെയാണ്. ഇങ്ങനെ ഒരറിവുണ്ടാകണമെങ്കിൽ എന്നിലെ മമതാബോധം ഒഴിഞ്ഞുപോകണം. തനുത ഒഴിയണം. ആത്മാനുഭവികളാകാൻ ഇത്രയും ചെയ്താൽ മതി. എല്ലാറ്റിനേയും ഹൃദയത്തിൽ പുൽകുക. അപ്പോൾ വിശ്വം മുഴുവനും നമ്മെ ആശ്ലേഷിക്കും. ആരും സാക്ഷാൽ അനുഭവശാലികൾതന്നെ. ഒരിക്കൽ ഒരു ഹൈക്കൂ കവി പ്രഭാതസവാരിക്കിറങ്ങിയപ്പോൾ മഞ്ഞു പെയ്യുന്നുണ്ടായിരുന്നു. കവിയുടെ മുളന്തൊപ്പിയിൽ മഞ്ഞുവീണ് കനം വച്ചു. അപ്പോൾ കവി തൊപ്പി ഊരി കയ്യിൽ പിടിച്ചുകൊണ്ട് ഒരു കുഞ്ഞുകവിത ചൊല്ലി.

When I think of it
As my snow, how light it is
On my bamboo hat.

എന്റെ മുളംതൊപ്പിയിലെ ഹിമവർഷത്തെ എന്റെ മഞ്ഞുപാളികൾ എന്നറിയുമ്പോൾ ഇതിനൊരു ഭാരവുമില്ലല്ലോ! ഇതാണ് തനുത ഒഴിഞ്ഞു ധരിച്ചിടുന്ന വഴി. എല്ലാം എന്റേതെന്നു കരുതുക. ഭേദബുദ്ധി ഇല്ലാതെ എല്ലാറ്റിലും സ്വന്തം ഉണ്മ ദർശിക്കുക.

# 49

അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു
ജഗതിയിലിമ്മതമേകമെന്നു ചിന്തി-
ച്ചഘമണയാതകതാരമർത്തിടേണം.

| | | |
|---|---|---|
| അഖിലരും | - | എല്ലാവരും |
| ആത്മസുഖത്തിനായ് | - | ആത്മസുഖത്തിനുവേണ്ടിയുള്ള |
| പ്രയത്നം | - | പ്രയത്നം |
| സകലവും ഇങ്ങു- | | എല്ലാവിധത്തിലും ഇവിടെ |
| സദാപി ചെയ്തിടുന്നു | - | എപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നു. |
| ജഗതിയിൽ | - | ലോകത്തിൽ |
| ഇമ്മതം | - | ഈ മതം |
| ഏകം | - | ഒന്നുതന്നെയാണ് |
| എന്നു ചിന്തിച്ച് | - | ഈ ചിന്തയെ ഊട്ടിയുറപ്പിച്ച് |
| അഘമണയാതെ- | | ദുഷ്യചിന്തകളിൽ അകപ്പെടാതെ |
| അകതാർ | - | അന്തരംഗത്തെ |
| അമർത്തിടേണം | - | ആത്മാവിലമർത്തി വയ്ക്കണം. |

എല്ലാവരും കർമ്മം ചെയ്തുകൊണ്ടിരിക്കുന്നത് സുഖത്തിനുവേണ്ടിയാണ്. സുഖം വേണമെന്ന കാര്യത്തിൽ ഒരു തർക്കവും ഇല്ലതന്നെ! ഹിന്ദുവായാലും ക്രിസ്ത്യാനിയായാലും മുസൽമാനായാലും സുഖം വേണം. കൊടിയ പീഡനങ്ങളും യാതനകളും അനുഭവിച്ച് ഒരുവനും ഒരു മതത്തിലും നിൽക്കുകയില്ല. അവൻ സുഖമുള്ള മതത്തിലേക്കു പോകും. ദേശാടനപക്ഷികൾ കാലാവസ്ഥാഭേദം ഉണ്ടാകുമ്പോൾ വിദൂരങ്ങളിലേക്കു പറന്നുപോകുന്നതുപോലെ.... എന്തിനാണവ പറന്നുപോകുന്നത്? സുഖം വേണം. മനുഷ്യൻ തർക്കമില്ലാതെ ഒന്നിക്കുന്ന ഒരു സത്യമാണിത്. അതുകൊണ്ട് നാരായണഗുരു പുതിയ മതത്തെ സ്ഥാപിച്ചില്ല. മതത്തിന്റെ കാതലായ തത്ത്വത്തെ ഏവർക്കും മനസ്സിലാകുന്ന രീതിയിൽ എഴുതിത്തരികയാണ് ചെയ്തത്. അല്പനേരം ശ്വാസതടസ്സം ഉണ്ടായാൽ മതി നമ്മൾ വിമ്മിട്ടപ്പെടും. ഇന്ത്യയിൽ മാത്രമല്ല, എല്ലാ രാഷ്ട്രങ്ങളിലുള്ള ജനങ്ങളും സുഖാന്വേഷികൾ തന്നെയാണ്. ഏതു തരത്തിലുള്ള സുഖമാണ് വേണ്ടത്? നിത്യമായ സുഖം. അതു കണ്ടെത്തുന്നതുവരെ അതിലും ഇതിലുമൊക്കെ നൊട്ടിനുണഞ്ഞ് നടക്കും. പക്ഷേ ആത്മസുഖം മാത്രമാണ് പൂർണ്ണസുഖമായിരിക്കുന്നത്. എല്ലാ യാത്രകളും എല്ലാ അന്വേഷണങ്ങളും എല്ലാ ചലനങ്ങളും എല്ലാ പ്രേരണകളും ആത്മാവിലേക്കുള്ളതാണ്. ലോകത്തിൽ ഈ മതം അല്ലെങ്കിൽ അഭിപ്രായം ഏകമാണെന്ന് മനസ്സിലാക്കണം. എന്നിട്ട് സ്വാർത്ഥതകൊണ്ട് ദൂഷിതമാകാതെ മനസ്സിനെ ആത്മാനന്ദത്തിൽ വിലയിപ്പിക്കണം. അപ്പോൾ ഒരാൾ ഹിന്ദുവോ ക്രിസ്ത്യാനിയോ മുസ്ലീമോ ആയിരിക്കുകയില്ല. ആദ്യന്തവിഹീനമായ സത്യസാഗരമാണ്, ജ്ഞാനസാഗരമാണ്, ആനന്ദസാഗരമാണ്.

# 50

നിലമൊടു നീരതുപോലെ കാറ്റു തീയും
വെളിയുമഹംകൃതി വിദ്യയും മനസ്സും
അലകളുമാഴിയുമെന്നുവേണ്ടയെല്ലാ-
വുലകുമുയർന്നറിവായി മാറിടുന്നു.

| | | |
|---|---|---|
| നിലമൊട് | – | ഭൂമി തുടങ്ങി |
| നീര് അതുപോലെ | – | അതുപോലെ ജലം |
| കാറ്റ് | – | വായു |
| തീയും | – | അഗ്നി |
| വെളിയും | – | ആകാശംവരെയുള്ള പഞ്ചഭൂതങ്ങളും |
| അഹംകൃതി | – | അഹംകാരവും |

| | | |
|---|---|---|
| വിദ്യയും | - | ബുദ്ധിയും |
| മനസ്സും | - | മനസ്സും |
| അലകളും | - | തിരകളും |
| ആഴിയും | - | കടലും |
| എന്നു വേണ്ട | - | എന്നു വേണ്ട |
| എല്ലാ ഉലകും | - | എല്ലാ ലോകവും |
| ഉയർന്ന് | - | വികാസംപ്രാപിച്ച് |
| അറിവായി | - | പരമാർത്ഥാനുഭൂതിയായി |
| മാറിടുന്നു | - | മാറുന്നു. |

ആത്മോപദേശശതകത്തിന്റെ നടുവിൽതന്നെയിരിക്കുന്ന ഈ ശ്ലോകത്തിൽ പ്രജ്ഞയുടെ പരിണാമത്തെ എടുത്തുകാണിക്കുകയാണ് ഗുരു ചെയ്യുന്നത്. സ്ഥൂലത്തിൽ അഭിരമിച്ചിരുന്ന മനുഷ്യൻ സ്ഥൂലത്തെ വിട്ട് സൂക്ഷ്മത്തിലേക്ക് പ്രവേശിക്കുന്നു. എന്തെന്നാൽ സ്ഥൂലത്തിലെ ആനന്ദം തുച്ഛവും നൈമിഷികവുമാണ് എന്നവൻ തിരിച്ചറിയുന്നു. മനുഷ്യന്റെ വിവേകോദയത്തിലൂടെയാണ് ഈ തരത്തിലുള്ളൊരു പരിണാമം ബോധത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നത്. മണ്ണിൽ പണിയെടുത്ത് മണ്ണിൽനിന്നും കിട്ടുന്നതുമാത്രം തിന്നു ജീവിക്കുന്ന മനുഷ്യർ അല്പംകൂടി സൂക്ഷ്മഭൂതമായ ജലതത്ത്വത്തെ അറിയുകയും കുറച്ചുകൂടി സൂക്ഷ്മഭൂതമായ അഗ്നിതത്ത്വത്തെ അറിയുകയും പിന്നെ വായുതത്ത്വത്തെ അറിയുകയും പിന്നെ സർവ്വവ്യാപിയായിരിക്കുന്ന ആകാശത്തോളം വികസിതമായിത്തീരുകയും ചെയ്യുന്നു.

തന്റെ സ്വത്വത്തെ അഹന്താമമതാദികളിൽ നിന്നും വിജ്ഞാനങ്ങളുടെ കുഴമറിച്ചിലിൽനിന്നും മനസ്സിന്റെ നൂലാമാലകളിൽനിന്നും ഒക്കെ വിമുക്തമാക്കുന്നു. കടൽതന്നെയാണ് തിര. ചെറുതും വലുതുമായി എണ്ണമറ്റ തിരകൾ കടൽപ്പരപ്പിൽ ആർത്തലച്ച് കളിച്ചേക്കാം. ആ തിരകളിലെല്ലാം ഉണ്മയായിരിക്കുന്ന കടൽ മാത്രമാണ് സത്യമായിരിക്കുന്നത്. നാമരൂപാത്മകമായ എല്ലാ ലോകങ്ങളും അറിവിന്റെ കേവലസ്വരൂപതയിൽ നിന്നും ഉറന്നു വരുന്ന അമൃതാനുഭവമാണ്. ഇതാണ് ജീവിതത്തിന്റെ പരമോന്നതമായ തലം.

# 51

അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്-
വരുമിതിനോടൊരിദന്ത വാമയായും
വരുമിവ രണ്ടുലപങ്ങൾപോലെ മായാ-
മരമഖിലം മറയെപ്പടർന്നിടുന്നു.

| | | |
|---|---|---|
| അറിവിലിരുന്ന് | - | അധിഷ്ഠാനമായ അറിവിൽനിന്ന് |
| ഒരു അഹന്ത | - | ഒരു അഹംബോധം |
| ആദ്യം ഉണ്ടായ് വരും | - | ആദ്യം മുളപൊട്ടും. |
| ഇതിനോട് | - | ഇതിന്റെകൂടെ |
| ഒരു ഇദന്ത | - | ഒരു പ്രാപഞ്ചികബോധവും |
| വാമയായും വരും | - | അഹന്തക്കു പരിപൂരകമായി ഉണ്ടാകും. |
| ഇവ | - | ഈ അഹന്തയും ഇദന്തയും |
| രണ്ടു ഉലപങ്ങൾപോലെ | - | രണ്ടു വള്ളിച്ചെടികൾപോലെ |
| മായാമരം | - | മായാമരം |
| അഖിലം മറയെ | - | അറിവിനെ പൂർണ്ണമായി മറച്ചു വയ്ക്കത്തക്കവണ്ണം |
| പടർന്നിടുന്നു | - | പടർന്നുപന്തലിക്കുന്നു |

നാം അറിവാണ്. അറിവു മാത്രമാണ്. അറിവല്ലാതെ വേറൊരു സത്ത നമുക്കില്ല. എന്നാൽ ഇക്കാര്യം നാം മറന്നുപോകുന്നു. വിസ്മരണപ്രക്രിയക്ക് കാരണമായേക്കാവുന്ന മായാതത്ത്വത്തിന്റെ സ്വഭാവത്തെ ഇവിടെ സുതരാം വ്യക്തമാക്കുന്നു. അധിഷ്ഠാനമായിരിക്കുന്ന അറിവാണ് സകലതിനേയും പ്രസവിക്കുന്ന അമ്മ. എണ്ണിയാലൊടുങ്ങാത്ത പ്രപഞ്ചജാലങ്ങളെ പ്രസവിക്കുന്നതിനുമുമ്പ് ആദ്യംതന്നെ കേവലമായിരിക്കുന്ന അറിവ് സ്വയം ഭിന്നിക്കുന്നു. ആദ്യം അഹന്തയാണ് പ്രത്യക്ഷപ്പെടുന്നത്. അഹന്തയിൽ ജ്ഞാതൃത്വവും കർതൃത്വവും ഭോക്തൃത്വവും അടങ്ങിയിട്ടുണ്ട്. ജീവന്റെ ആവശ്യങ്ങളെ പരിപൂരണം ചെയ്യാനായാണ് പ്രപഞ്ചം വിരചിതമായിരിക്കുന്നത്. പ്രപഞ്ചത്തെ ഇദന്ത എന്നു പറയുന്നു.

അഹന്തയും ഇദന്തയും പരസ്പരം വേഴ്ചയിൽ ഏർപ്പെടുന്നതാണ് വ്യാവഹാരികത. ഈ വ്യവഹാരത്തിൽനിന്നും മനസ്സ് വളരാൻ തുടങ്ങുന്നു. അത് പ്രാതിഭാസികലോകത്തെ ഉണ്ടാക്കുന്നു. ഇതോടെ അറിവിന്റെ നിരുപാധിക പ്രതലത്തിൽനിന്നും നാം അടർന്നുപോന്നു കഴിഞ്ഞു. രണ്ടു ചെടിവള്ളികൾ വന്ന് ഒരു മരത്തെ മറയ്ക്കുന്നതുപോലെയാണ് ഇവിടെ മായാമരത്തിലിരിക്കുന്ന അഹന്തയും ഇദന്തയും ആകുന്ന വള്ളികൾ ജ്ഞാനസ്വരൂപത്തെ മറച്ചുകൊണ്ടു തഴച്ചുവളരുന്നത്. ആത്മവിസ്മരണത്തിന്റെ മൂലകാരണം വേദിപ്പിക്കുന്ന ഈ ശ്ലോകം ധ്യാനിച്ചുറപ്പിച്ചാലേ നാരായണഗുരുവിന്റെ തത്ത്വാവതരണത്തിന്റെ രീതീവിധാനം (methodology) നമുക്കു മനസ്സിലാക്കാൻ കഴിയുകയുള്ളൂ.

# 52

ധ്വനിമയമായ്ഗഗനം ജ്വലിക്കുമന്നാ-
ളണയുമതിങ്കലശേഷദൃശ്യജാലം
പുനരവിടെ ത്രിപുടിക്കു പൂർത്തി നൽകും
സ്വനവുമടങ്ങുമിടം സ്വയംപ്രകാശം!

| | | |
|---|---|---|
| ധ്വനിമയമായ് | - | പ്രണവധ്വനി നിറഞ്ഞുതൂവി |
| ഗഗനം | - | ആത്മാകാശം |
| ജ്വലിക്കും | - | വെളിച്ചത്തിന്റെ നിറകടലായി ജ്വലിക്കും |
| അന്നാൾ അതിങ്കൽ | - | ഈ അനുഭവാമൃതലഹരിയിൽ |
| അശേഷദൃശ്യജാലം | - | മുഴുവൻ നാമരൂപാത്മകപ്രപഞ്ചവും |
| അണയും | - | കെട്ടുപോകും. |
| പുനർ അവിടെ | - | പിന്നെ അവിടെ |
| ത്രിപുടിക്ക് | - | അറിവ് മൂന്നായി പിരിഞ്ഞിരിക്കുന്ന അവസ്ഥക്ക് |
| പൂർത്തിനല്കും | - | കാരണമായേക്കാവുന്ന |
| സ്വനവും | - | ശബ്ദവും |
| അടങ്ങും | - | അടങ്ങും. |
| ഇടം | - | ആ ഇടം |
| സ്വയം പ്രകാശം | - | സ്വയമേ പ്രകാശിക്കുന്ന നമ്മുടെ ആത്മാകാശംതന്നെയാണ്. |

പ്രത്യക്ഷത്തിലുള്ള അർത്ഥം പറഞ്ഞാൽ ഈ ശ്ലോകത്തിന്റെ മുഴുവൻ രസാനുഭൂതിയും പൊലിഞ്ഞുപോകും. അനുഭൂതിസമ്പന്നനായ ഒരു യോഗിയുടെ ഹൃദയകമലത്തിൽ ഉൾച്ചേർന്നിരിക്കുന്ന പ്രണവധ്വനിയെ വാക്കുകളിൽ പകർന്നുകൊടുക്കാൻ കഴിയുകയില്ല. കാരണം പ്രണവം സംഗീതത്തിന്റെ സംഗീതമാണ്. എന്നാൽ ആ സംഗീതം മൗനത്തിന്റെ മൗനമാണുതാനും. ധ്വനിയെ നമ്മൾ ശബ്ദവീചിയായിട്ടാണ് അറിയുന്നത്. ആ ശബ്ദം പുറമേയുള്ളതല്ല. ആത്മഗഗനത്തിന്റെ സാഗരവിശാലതയിൽ ജാജ്ജ്വല്യമാനമായി നിറഞ്ഞുതൂവുകയാണ്. ഇരുളിമയുടെ ഒരു നുറുങ്ങിനുപോലും അവിടെ സ്ഥാനമില്ല. നാം അറിഞ്ഞതും അറിയാനിരിക്കുന്നതുമായ എല്ലാ ലോകാനുഭവങ്ങളും ഈ പീയൂഷവർഷാവലിയിൽ മുങ്ങിപ്പോകും. ഞാൻ ആനന്ദിക്കുന്നവൻ എന്നോ ഇതെല്ലാം എന്റെ പ്രിയവിഷയങ്ങൾ എന്നോ പറയാൻ അവിടെ നാവു പൊങ്ങുകയില്ല. അറിവ് പിരിഞ്ഞ് ത്രിപുടികളാകുന്നത് ഒടുങ്ങും. ത്രിപുടികൾക്ക് കാരണമായിരിക്കുന്ന ശബ്ദം പ്രണവസാന്ദ്രമായ സംഗീതമായി മാറിയിരിക്കുകയാണ്. ആത്മാകാശം മുഴുവൻ സ്വയമേ വെട്ടിത്തിളങ്ങുന്നു. മൊഴിമാറാനാകാത്ത രഹസ്യം മാസ്മരികമായ ബിംബായോജനങ്ങളിലൂടെ, അന്യാദൃശമായ രചനാപാടവത്തോടെ ഗുരു ഈ ശ്ലോകത്തിൽ പകർത്തിവച്ചിരിക്കുന്നു.

# 53

ഇതിലെഴുമാദിമശക്തിയിങ്ങു കാണു-
ന്നിതു സകലം പെറുമാദിബീജമാകും
മതിയതിലാക്കി മറന്നിടാതെ മായാ-
മതിയറുവാൻ മനനം തുടർന്നിടേണം.

| | | |
|---|---|---|
| ഇതിലെഴും | - | സ്വയംപ്രകാശിതമായ ഈ അറിവിൽനിന്നും ആവിർഭവിക്കുന്ന |
| ആദിമശക്തി | - | ആദിമമായ ശക്തി |
| ഇങ്ങു കാണുന്ന | - | ഇവിടെ നാമാരൂപാത്മകമായി കാണുന്ന |
| ഇതു സകലം | - | ഇതെല്ലാറ്റിനേയും |
| പെറും | - | പ്രസവിക്കുന്ന |
| ആദിബീജം ആകും | - | ആദിമമായ ബീജമാണ്. |
| മതി അതിലാക്കി | - | ബുദ്ധിയെ ആ ആദിമബീജത്തിൽ ഉറപ്പിച്ചുനിർത്തി |
| മറന്നിടാതെ | - | ആദിമബീജത്തെ മറക്കാതെ |
| മായാമതി അറുവാൻ | - | മായകൊണ്ടു വന്നുചേർന്ന ഭ്രമബുദ്ധി അവസാനിക്കുന്നതിനുവേണ്ടി |
| മനനം തുടർന്നിടേണം | - | തുടർച്ചയായി മനനം ചെയ്തുകൊണ്ടിരിക്കണം. |

**അ**റിവ് നിശ്ശേഷ്ടമല്ല. അതു സ്വയമേ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പ്രകാശിക്കുക എന്നാൽ ക്രിയാത്മകമായിരിക്കുന്നു എന്നാണ്. ക്രിയ ചെയ്യണമെങ്കിൽ ശക്തി വേണം. അറിവിൽതന്നെയിരിക്കുന്ന സഹജമായ ഒരു ശക്തിയുണ്ട്. ആ ശക്തിയുടെ ആവേഗം കൊണ്ടാണ് പ്രപഞ്ചത്തിലുള്ള എല്ലാം ചരിച്ചുകൊണ്ടിരിക്കുന്നത്. ഈ ആദിമശക്തിയെ പ്രപഞ്ചത്തിന്റെ ആദികാരണമായി ഭാരതീയഋഷിമാർ എണ്ണിപ്പോരുന്നു. ഇതു സകലത്തിനും അമ്മയാണ്. ഈ അമ്മയാണ് പ്രപഞ്ചത്തെ പ്രസവിക്കുന്നത്. സകലംപെറും ആദിബീജം എന്നാണ് ഗുരു പറയുന്നത്. ഈ ആദിമാതാവിൽ ബുദ്ധിയെ ഉറപ്പിക്കണം. അതൊരു സമർപ്പണമാണ്. നാരായണഗുരുവിന്റെ ഭക്തിദർശനം ഇങ്ങനെയാണ്. അത് ആദിബീജാനുസന്ധാനമാണ്. നാം ഇവിടെ കാട്ടിക്കൂട്ടുന്നതുപോലെയുള്ള ഭക്തിയല്ല അത്. ആദിജനനിയെ ഒരു നിശ്വാസത്തിൽപോലും മറക്കാതെ ഓർത്തിരിക്കുന്ന ഭക്തിയാണത്.

ഓർക്കുന്നത് ഒരു വിഷയത്തെയല്ല. വിഷയാധിഷ്ഠാനത്തെയാണ്. മിക്കവാറും നമ്മളിലൊക്കെ അബോധത്തിന്റെ ഇരുണ്ട തള്ളിച്ചയിൽ ആത്മവിസ്മരണത്തിനു ഇടവരാറുണ്ട്. അപ്പോഴൊക്കെ ബോധപൂർവ്വം ആത്മസ്മൃതിയെ തിരികെ സ്ഥാപിക്കണം. നമ്മുടെ ബുദ്ധി മായാമോഹങ്ങൾക്ക് എളുപ്പം വശഗമാകുന്നതാണ്. എത്രമാത്രം നൈരന്തര്യത്തോടുകൂടി മനനം ചെയ്താലാണ് സകലംപെറും ആദിബീജത്തിൽ ബുദ്ധിയെ മെരുക്കി നിറുത്താൻ കഴിയുന്നത്! അതുകൊണ്ട് മനനം തുടർന്നുകൊള്ളണം.

# 54

ഉണരുമവസ്ഥയുറക്കിലില്ലുറക്കം
പുനരുണരുമ്പൊഴുതും സ്ഫുരിക്കുവീല
അനുദിനമിങ്ങനെ രണ്ടുമാദിമായാ-
വനിതയിൽനിന്നു പുറന്നു മാറിടുന്നു.

| | | |
|---|---|---|
| ഉണരും അവസ്ഥ | - | ഉണർന്നിരിക്കുന്ന അവസ്ഥ |
| ഉറക്കിൽ ഇല്ല | - | ഉറക്കത്തിൽ ഇല്ല. |
| ഉറക്കം | - | ഉറങ്ങുന്ന അവസ്ഥ |
| പുനർ ഉണരുമ്പൊഴുതും | - | വീണ്ടും ഉണരുമ്പോഴും |
| സ്ഫുരിക്കുവീല | - | ഉണ്ടാകുന്നില്ല. |
| അനുദിനം | - | ഓരോദിവസവും |
| ഇങ്ങനെ രണ്ടും | - | ഈ രണ്ടവസ്ഥകളും |
| ആദിമായാവനിതയിൽനിന്ന് | - | ആദിമായ ആകുന്ന വനിതയിൽനിന്ന് |
| പുറന്നു | - | പിറന്ന് |
| മാറിടുന്നു | - | വൈരുദ്ധ്യമുള്ളതായി തീർന്നിടുന്നു. |

എന്താണ് ഉറക്കം? എന്താണ് ഉണർവ്വ്? ആർക്കും പെട്ടെന്നൊരു നിർവചനം കൊടുക്കാൻ കഴിയുന്നില്ല. എന്നാൽ ഗുരു ഈ പ്രഹേളികയിലേക്ക് വ്യക്തമായ ഒരു ഉൾക്കാഴ്ച നൽകുന്നുണ്ട്. ആരുംതന്നെ ഉറങ്ങാത്തവരായിട്ടില്ല. ഉറക്കത്തിൽ എന്താണ് അനുഭവം? ഒന്നും അറിയുന്നില്ല എന്നതാണ് അനുഭവം. ഒന്നും അറിയുന്നില്ലെങ്കിലും ഉറങ്ങുന്നവനിൽ സുഖമുണ്ട്. സുഖമില്ലെങ്കിൽ ആർക്കും ഉറങ്ങാൻ തോന്നുകയില്ല. ഉറക്കത്തിൽ ലോകാനുഭവങ്ങളുടെ അഭാവം ഉണ്ടെങ്കിലും ആത്മാവിന്റെ സ്വരൂപമായ ആനന്ദം അപ്പോൾ പ്രകാശിക്കുന്നുണ്ട്. എന്നാൽ അറിയുന്നവനെന്ന 'ഞാൻ 'ഏതോ ഒരു കറുത്ത മൂടുപടത്തിനുള്ളിൽ അകപ്പെട്ടിരിക്കുകയാണ്. അതുകൊണ്ട് ഉണർന്നെണീക്കുന്നതുവരെ ഞാൻ ആത്മസുഖം അനുഭവിക്കുന്നു എന്ന് എനിക്കറിയാനും കഴിയുകയില്ല, പറയാനും കഴിയുകയില്ല.

ഉണർന്നെണീറ്റാൽ ഇന്ദ്രിയവും മനസ്സും പ്രവർത്തനനിരതമാവും. അപ്പോൾ ഉള്ളിലുണ്ടായിരുന്ന ഇരുളിമയെല്ലാം മാഞ്ഞുപോകും. വസ്തുക്കളേയും വസ്തുതകളേയും സ്പർശിച്ചും ഘ്രാണിച്ചും ചിന്തിച്ചുമൊക്കെ അറിയാൻ തുടങ്ങും. ഉണർന്നിരിക്കുമ്പോൾ ശരീരത്തിന്റെ വിശപ്പും ദാഹവും മനസ്സിന്റെ ജിജ്ഞാസയും ഒക്കെ ശമിപ്പിച്ചുകൊണ്ടിരിക്കണം. പ്രപഞ്ചാനുഭവം എന്നു പറയുന്നത് ഈ രണ്ടു ധ്രുവങ്ങൾക്കിടയിലാണ്. ഇരുട്ടിനും വെളിച്ചത്തിനും ഇടയിലാണ് എണ്ണമറ്റ രൂപങ്ങളോടുകൂടിയ ഈ പ്രപഞ്ചം നമ്മളിൽ അത്ഭുതത്തെ ചമച്ചുവയ്ക്കുന്നത്. ഒരു ചിത്രകാരന്റെ കാൻവാസിൽ കറുപ്പിനും വെളുപ്പിനും ഇടയിൽ വരുന്ന

പലപല വർണ്ണങ്ങളുടെ ചേരുവകൾകൊണ്ടാണ് ചിത്രകാരൻ മാസ്മരികമായ ഒരു ചിത്രത്തെ വരച്ചുവയ്ക്കുന്നത്.

ഈ രണ്ടവസ്ഥകളിലേക്ക് ബോധം വീണും ഉയർന്നും മാറിമറിഞ്ഞുകൊണ്ടിരിക്കുമ്പോൾ ജീവിതത്തിൽ സുഖവും ദുഃഖവും മറ്റെല്ലാ വൈകാരികതകളും ഒന്നിനു പിറകെ ഒന്നായി വന്നുകൊണ്ടിരിക്കും. ഒരു മായാവനിതയിൽനിന്നാണ് അനുദിനമെന്നോണം ഇരുളും വെളിച്ചവും മാറിമാറി ജനിച്ചുകൊണ്ടിരിക്കുന്നത്. എന്നാൽ അറിവിന്റെ കേവലസ്വരൂപത്തിൽ നിന്നുകൊണ്ട് ഉറക്കത്തിനേയും ഉണർവിനേയും നോക്കിക്കാണാൻ കഴിയുന്ന ഒരു പൂർണ്ണജാഗരിതം (total awakening) സംഭവിക്കുന്നതുവരെ നമ്മളുടെ സത്യജിജ്ഞാസയെ ഉപശമിപ്പിക്കാൻ പാടില്ല.

# 55

നെടിയകിനാവിതു നിദ്രപോലെ നിത്യം
കെടുമിതുപോലെ കിനാവുമിപ്രകാരം
കെടുമതി കാണുകയില്ല കേവലത്തിൽ
പെടുവതിനാലനിശം ഭ്രമിച്ചിടുന്നു.

| | | |
|---|---|---|
| ഇത് നെടിയ കിനാവ് | - | ജീവിതം ഒരു നീണ്ട സ്വപ്നമാണ്. |
| നിദ്രപോലെ | - | ഉറക്കത്തിൽ കാണുന്ന കിനാവു പോലെയാണിത്. |
| നിത്യം കെടും | - | ഉണർന്നെണീക്കുമ്പോൾ ആ കിനാവും കെട്ടുപോകുന്നു. |
| ഇതുപോലെ | - | ഉറക്കത്തിലെ സ്വപ്നം പോലെതന്നെ |
| കിനാവും | - | ജീവിതമാകുന്ന നെടിയ കിനാവും കെട്ടുപോകും |
| ഇപ്രകാരം | - | എന്നാൽ ഇത്തരത്തിൽ |
| കെടുമതി | - | വിഷയബുദ്ധി |
| കാണുകയില്ല | - | മനസ്സിലാക്കുന്നില്ല. |
| കേവലത്തിൽ | - | പ്രപഞ്ചം എന്ന ഈശ്വരന്റെ സ്വപ്നത്തിൽ |
| പെടുവതിനാൽ | - | എല്ലാവരും ഒരേപോലെ കുടുങ്ങിയിരിക്കുന്നതിനാൽ |
| അനിശം | - | എപ്പോഴും |
| ഭ്രമിച്ചിടുന്നു | - | നെടിയ കിനാവിനെ സത്യമെന്നതു പോലെ ദർശിക്കുന്നു. |

**ജീ**വിതമെന്നത് ഒരു മുഴുനീളൻ സ്വപ്നമാണ്. ഇത്രയും ദൈർഘ്യമുള്ള സ്വപ്നമായതുകൊണ്ട് നാം സ്വപ്നത്തെ തിരിച്ചറിയാറില്ല. നമ്മുടെ

ഉറക്കവും ഉറക്കത്തിൽ കാണുന്ന സ്വപ്നവും ഉണർന്നിരിക്കുമ്പോൾ കാണുന്ന ലോകവും എല്ലാം ആ നെടിയ സ്വപ്നത്തിലെ വിവിധമായ അവസ്ഥകളാകുന്നു. നിദ്രയിൽ നാം കാണുന്ന സ്വപ്നം, നിദ്രവിട്ട് എഴുന്നേൽക്കുമ്പോൾ അയഥാർത്ഥമായി തോന്നാറുണ്ട്. സ്വപ്നത്തിൽ നാം പേടിച്ചു നിലവിളിച്ചിരിക്കാം, ആനന്ദംകൊണ്ട് നൃത്തം ചെയ്തിരിക്കാം, ഹിമാലയസാനുക്കളിൽ വിഹരിച്ചിരിക്കാം, ഭീകരമായ ദുരന്തത്തിൽ മരിച്ചുപോയെന്നു വരാം. എന്നാൽ ഉണർന്നു കണ്ണുതുറന്നു നോക്കുമ്പോൾ അതെല്ലാം സാങ്കല്പികങ്ങളായിരുന്നുവെന്ന് നാം തിരിച്ചറിയാറുണ്ട്. പക്ഷേ, അനുഭവിക്കുന്ന വേളയിൽ അവ സാങ്കല്പികങ്ങളല്ല. അവ അനുഭവയാഥാർത്ഥ്യങ്ങളാണ്.

അതുകൊണ്ട് ഗുരു ഈ ജീവിതത്തേയും സ്വപ്നത്തോടു തുലനം ചെയ്യുമ്പോൾ നമുക്കതിനെ സ്വീകരിക്കാൻ പ്രയാസം തോന്നും. ഗുരു ഈ നെടിയ സ്വപ്നത്തിൽനിന്നും ഉണർന്നെണീറ്റിട്ടാണ് നമ്മോടെല്ലാം പറഞ്ഞുതരുന്നത്. ഗുരുവിന്റെ അനുഭവത്തെ ഗുരു മറച്ചുവയ്ക്കുന്നില്ല. നമുക്കും ചുറ്റുപാടുകൾ തീർത്ത വേദനകളിൽനിന്നും കെട്ടുപാടുകളിൽനിന്നും മുക്തരാകാൻ കഴിയും. ലോകത്ത് എല്ലാവരും ഈ ജീവിതത്തെ പരമാർത്ഥമെന്നതുപോലെ നിനച്ച് ജീവിക്കുന്നതു കാണുമ്പോൾ നമ്മുടെ ഉള്ളിലും തോന്നും ഈ കാണപ്പെടുന്ന ലോകവും ജീവിതവും ആണ് പരമമായ സത്യമെന്ന്. അതിനെയാണ് കേവലത്തിൽപെട്ട് ഭ്രമിക്കുക എന്ന് ഗുരു പറയുന്നത്.

ഈ ലോകജനത മുഴുവനും ആകാശത്തിൽ നീലിമയെ ദർശിച്ചാലും ഒരു ശാസ്ത്രജ്ഞനറിയാം അവിടെ നീലിമയില്ലെന്ന്. നമ്മുടെ കണ്ണിന്റെ പരിമിതിയാണ് ചക്രവാളങ്ങളെ സൃഷ്ടിക്കുന്നതെന്ന് ശാസ്ത്രജ്ഞനറിയാം. സാധാരണ ജീവിതത്തിലെ ഇത്തരം കാര്യങ്ങളിൽപോലും നമ്മൾ ഭ്രമിച്ചുപോകാറുണ്ട്. ഇതുപോലെതന്നെയാണ് ഒരു മുഴുവൻ ജീവിതത്തിലും ഉണ്ടാകുന്ന ഭ്രമാത്മകത. ഇനി ഉണരൽ ആവശ്യമാണ്. ആ ഉണരൽ ആത്മസൂര്യനിലേക്കാണ്. വെളിച്ചം.... വെളിച്ചം..... സർവ്വത്ര വെളിച്ചം......ഇരുട്ടിന്റെ ഒരു കണികപോലും കാണുന്നില്ലല്ലോ? എന്തൊരത്ഭുതം! ഇതാകുന്നു പൂർണ്ണബോധോദയം.

# 56

കടലിലെഴും തിരപോലെ കായമോരോ-<br>
ന്നുടനുടനേറിയുയർന്നമർന്നിടുന്നു<br>
മുടിവിതിനെങ്ങിതു ഹന്ത! മൂലസംവിത്-<br>
കടലിലജസ്രവുമുള്ള കർമ്മമത്രേ!

| | | |
|---|---|---|
| കടലിലെഴും തിരപോലെ | - | കടലിൽ തിരകൾ ഉയരുകയും താഴുകയും ചെയ്യുന്നതുപോലെ |
| കായമോരോന്ന് | - | ഓരോരോ ശരീരം |

| | | |
|---|---|---|
| ഉടനുടൻ | - | ഒന്നിനു പുറകെ ഒന്നായി |
| ഏറി ഉയർന്നമർന്നിടുന്നു | - | ഉണ്ടായി മാറി മറയുന്നു. |
| മുടിവിതിനെങ്ങ് | - | ഈ പ്രക്രിയക്ക് ഒരു അന്ത്യം എവിടെയാണ്? |
| ഇതു ഹന്ത! | - | ഇതൊരു ആശ്ചര്യംതന്നെ! |
| മൂലസംവിത്കടലിൽ | - | പ്രപഞ്ചത്തിനു മൂലകാരണമായ ആത്മസാഗരത്തിൽ |
| അജസ്രവും ഉള്ള- | | എന്നെന്നും സംഭവിച്ചുകൊണ്ടിരിക്കുന്ന |
| കർമ്മമത്രേ | - | സർഗ്ഗപ്രക്രിയകളാണിത്. |

തിരയില്ലാത്ത കടൽ ഒരു വിരോധാഭാസംപോലെ തോന്നും. തിര എന്നു പറയുമ്പോൾ അതിൽ നുരയും പതയും ഓളങ്ങളും അലകളും മഹാതരംഗങ്ങളും എല്ലാം ഉൾപ്പെടും. കടലിൽ തിരയില്ലാതായി കഴിഞ്ഞാൽ പിന്നെ അത് കടലല്ലാതാകും. വിശാലമായ കടലിൽ ഒരു തിരയ്ക്കും ശാശ്വതമായ നിലനിൽപ്പില്ല. ജലം കുറച്ചുനേരം തിരയുടെ ആകാരത്തെപൂണ്ട് കുറച്ചുനേരം നിലനിന്ന് പിന്നെ കടലിലേക്കുതന്നെ തിരിച്ചുലയിക്കുന്നു. ഒരു പതിനായിരം വർഷങ്ങൾക്കുമുമ്പും കടലിൽ തിരകൾ ഉണ്ടായിരുന്നു. ഇപ്പോഴും നാം തിരകൾ കാണുന്നു. നാം പോയാലും കടലിൽ തിരകൾ ഉണ്ടാകും. ഈ പ്രക്രിയക്ക് ഒരു മുടിവും ഉണ്ടാവുകയില്ല. ഇതൊരു ആശ്ചര്യകരമായിട്ടുള്ള സംഗതിയാണ്.

ഇതേപോലെതന്നെയാണ് പ്രപഞ്ചത്തിന്റെ സർജ്ജനപ്രക്രിയയും നടക്കുന്നത്. പ്രപഞ്ചവും തരംഗങ്ങളെപ്പോലെയാണ്. നിരവധിയായ രൂപങ്ങളിലൂടെ പ്രപഞ്ചം നമ്മുടെ മുമ്പിൽ നിലനിൽക്കുന്നുണ്ട്. പക്ഷേ, ഇത് ഏതു സാഗരത്തിലെ തിരകളാണ്? മൂലസംവിത്കടലിലാണ് പ്രാപഞ്ചികതരംഗങ്ങൾ രൂപംകൊള്ളുന്നത്. സംവിത് എന്നു പറഞ്ഞാൽ അറിവാണ്. അറിവിനേയും ആത്മാവിനേയും അഭേദമായി അറിയണം. ആത്മസാഗരത്തിലാണ് നിരന്തരമായി ലോകസർജ്ജനം നടന്നുകൊണ്ടിരിക്കുന്നത്. ഇത് അവസാനമില്ലാതെ നടന്നുകൊണ്ടിരിക്കുകയാണ്. ഇതൊരു മഹാശ്ചര്യംതന്നെ!

# 57

അലയറുമാഴിയിലുണ്ടനന്തമായാ-
കലയിതു കല്യയനാദികാര്യമാകും
സലിലരസാദിശരീരമേന്തി നാനാ-
വുലകുരുവായുരുവായി നിന്നിടുന്നു.

| | | |
|---|---|---|
| അലയറും ആഴിയിൽ | - | തിരയില്ലാത്ത കടലിൽ |
| അനന്തമായാകല ഉണ്ട് | - | അന്ത്യമില്ലാത്ത ‘മായാകല’ ഉണ്ട്. |

| | | |
|---|---|---|
| ഇത് കല്യ | - | ഈ മായാകല സർജ്ജനപ്രക്രിയക്ക് സമർത്ഥമാണ്. |
| അനാദികാര്യമാകും | - | ഇത് അനാദികാര്യമായിരിക്കുന്ന |
| സലിലരസാദി | - | ജലം, അതിന്റെ ഗുണമായ രസം തുടങ്ങിയവയുടെ |
| ശരീരം ഏന്തി | - | ആകാരം കൈക്കൊണ്ട് |
| നാനാ ഉലക് | - | നാനാതരത്തിലുള്ള ലോകങ്ങളുടെ |
| ഉരുവായ് ഉരുവായ് | - | രൂപങ്ങളായി |
| നിന്നിടുന്നു | - | ഇവിടെ നിലനിൽക്കുന്നു. |

**ക**ടലിൽ ഒരിക്കലും തിരകളില്ലാത്ത അവസ്ഥ സംജാതമാവുകയില്ലെന്ന് നാം കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞു. എല്ലാ കാലത്തും തിരയും കടലും ഒന്നിച്ചുതന്നെ ഇരുന്നിട്ടുണ്ട്. എന്നാലും കടൽ പൂർണ്ണമായി ശാന്തമായെന്നിരിക്കട്ടെ. ആ ശാന്തത താത്കാലികമാണ്. കടലിന്റെ ആഴങ്ങളിൽതന്നെ വലിയ തിരക്കൂട്ടങ്ങൾ ഉണ്ടാക്കാനുള്ള മർദ്ദങ്ങൾ ഒളിഞ്ഞിരിക്കുന്നുണ്ട്. ആത്മസാഗരത്തിലും ഇതുപോലെയാണ്. പ്രപഞ്ചത്തിൽ കാണുന്ന എല്ലാം ആത്മസാഗരത്തിൽ സൂക്ഷ്മമായി മറഞ്ഞിരിക്കുന്നുണ്ട്. കമ്പ്യൂട്ടറിന്റെ മൈക്രോചിപ്പുകളിൽ മെമ്മറി ഇരിക്കുന്നതുപോലെ. ആത്മാവിൽ ഇങ്ങനെ മറഞ്ഞിരിക്കുന്ന പ്രപഞ്ചസാധ്യതയെ 'മായാകല' എന്നാണ് സാങ്കേതിക ഭാഷയിൽ പറയുക.

കല എന്നു പറഞ്ഞാൽ ഒരടയാളമാണ് - ഒരു പാട്. പക്ഷേ, ഈ പാട് പ്രപഞ്ചസ്മരണകളെ മുഴുവൻ ഉള്ളടക്കിവച്ചിട്ടുണ്ട്. വളരെ സമർത്ഥമായ രീതിയിൽ സൃഷ്ടിജാലങ്ങളെ സൃഷ്ടിച്ചുകൊണ്ടിരിക്കാൻ ഇതിനു കഴിയും. അതുകൊണ്ടാണിതിനെ കല്യ എന്നു പറയുന്നത്. ഈ പ്രപഞ്ചം അഞ്ചു ഭൂതങ്ങളുടെ ചേരുവയാണ്. ഓരോ ഭൂതത്തിനും ഓരോ പ്രധാന ഗുണമുണ്ട്. ഭൂമിയുടെ ഗുണം ഗന്ധമാണ്. വെള്ളത്തിന്റെ ഗുണം രസമാണ്. അഗ്നിയുടെ ഗുണം രൂപവും വായുവിന്റേത് സ്പർശവുമാണ്. ആകാശത്തിന്റെ ഗുണം ശബ്ദമാണ്. ഈ പഞ്ചഭൂതങ്ങളും ഗുണങ്ങളും ചേർന്ന് നാനാകീർണ്ണമായ ലോകം ആവിർഭവിക്കുന്നു. ഈ പ്രക്രിയ അനാദിയാണ്. ആദിയില്ലാതെ നടന്നുകൊണ്ടിരിക്കുന്നതാണ്. ഇപ്പോഴും നടക്കുന്നു.

# 58

നവനവമിന്നലെയിന്നു നാളെ മറ്റേ-
ദ്ദിവസമിതിങ്ങനെ ചിന്ത ചെയ്തിടാതെ
അവിരതമെണ്ണിയളന്നിടുന്നതെല്ലാം
ഭ്രമമൊരു ഭേദവുമില്ലറിഞ്ഞിടേണം.

| | |
|---|---|
| നവനവം | - പുതുപുത്തനായ ജീവിതാനുഭവങ്ങൾ |
| ഇന്നലെ ഇന്ന് | - ഇന്നലെ, ഇന്ന് |
| നാളെ മറ്റേദിവസം | - നാളെ, മറ്റന്നാൾ |
| ഇതിങ്ങനെ | - കേവലമായ കാലത്തെ വെട്ടിമുറിച്ചു മനസ്സിലാക്കുന്ന തരത്തിലുള്ള |
| ചിന്ത ചെയ്തിടാതെ | - ചിന്തയിൽ ഏർപ്പെടാതെ |
| അവിരതം | - വിരാമമില്ലാതെ |
| എണ്ണി അളന്നിടുന്നതെല്ലാം | - എണ്ണിയും അളന്നും അറിയുന്നതെല്ലാം |
| ഭ്രമം | - ഭ്രമം മാത്രമാണ് |
| ഒരു ഭേദവുമില്ല | - കാലത്തിന്റെ പൊരുൾ ഏകമാണ്, അതിൽ ഒരു ഭേദവമുമില്ല. |
| അറിഞ്ഞിടേണം | - ഇങ്ങനെ അറിയണം. |

**പ**ഴയതിനെ കളഞ്ഞ് പുതിയതിനെ കൈക്കൊള്ളാനാണ് ആളുകൾ കൊതിക്കുന്നത്. മനസ്സ് എന്നെന്നും പുതുമ തേടുന്ന സ്വഭാവമുള്ളതാണ്. ഒന്നിനെ കാണുമ്പോൾ അതിനെ പുതിയതെന്നും പഴയതെന്നും മനസ്സ് വിവേചിച്ചറിയുന്നു. പഴയതിനെ നമ്മൾ തള്ളിക്കളയും. പുതിയതിനെ കൈക്കൊള്ളും. നമ്മൾ ഒന്നിനെ പുതിയതെന്നും പഴയതെന്നും തരംതിരിക്കുന്നത് ഏതടിസ്ഥാനത്തിലാണ്? കാലബോധത്തിലാണ് എല്ലാ അനുഭവങ്ങളും സംഭവിച്ചുകൊണ്ടിരിക്കുന്നത്. ഇന്നലെ എന്നത് ഒരു കാലയളവാണ്. അതു സംഭവിച്ചുകഴിഞ്ഞ കാര്യമാണ്. സംഭവിച്ചതെല്ലാം എവിടെയാണ് ഇരിക്കുന്നത്? സ്മരണയിലാണ് ഇരിക്കുന്നത്. ആ സ്മരണയുടെ അടിസ്ഥാനത്തിലാണ് ഇന്ന് എന്ന് നാം പറയുന്നത്. ഇന്ന് ഇന്നലെയേക്കാൾ കൂടുതൽ യാഥാർത്ഥ്യമുള്ളതാണ്. ഇന്നിനെ വച്ചുകൊണ്ടാണ് വരാനിരിക്കുന്ന നാളെയെക്കുറിച്ച് ചിന്തിക്കുന്നത്.

പാശ്ചാത്യചിന്തകനായ ബർഗ്സൺ അങ്ങനെ കേവലമായ കാലത്തെ pure duration എന്നു വിളിച്ചു. നാരായണഗുരുവും ബർഗ്സണെപ്പോലെ ഏകമായ കാലധാരയെ ഖണ്ഡിക്കുന്നതിനെ ഭ്രമം എന്നാണ് വിളിക്കുന്നത്. ഇന്നലെയെന്നും ഇന്നെന്നും നാളെയെന്നും ഉള്ള കല്പനകൾ ഭ്രമങ്ങളാണ്. മനസ്സിനുണ്ടാകുന്ന ചില പ്രതീതികൾ മാത്രമാണ്. കാലത്തിന്റെ അടിസ്ഥാനത്തിൽ പഴയതെന്നും പുതിയതെന്നും പറയുന്ന അനുഭവങ്ങളും ഭ്രമമാണ്. കാലത്തിന്റെ ഈ ഭ്രമചിന്തയിൽനിന്നും ജ്ഞാനത്തിന്റെ കേവലമഹിമാവിലേക്ക് മനസ്സിനെ ഉയർത്തിയെടുക്കണം. ഭേദങ്ങളില്ലാതെ ആദ്യന്തവിഹീനമായ അറിവിൽ അനുഭവങ്ങൾ കാലഘടനയിൽ പെടാതെതന്നെ സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇതറിയുന്നവൻ മൃത്യുവിലേക്കു നമ്മെ വലിച്ചിഴക്കുന്ന കാലത്തിന്റെ പിടിയിൽനിന്നും പുറത്തുകടക്കും.

# 59

അറിവിനെ വിട്ടഥ ഞാനുമില്ലയെന്നെ-
പ്പിരിയുകിലില്ലറിവും, പ്രകാശമാത്രം
അറിവറിയുന്നവനെന്നു രണ്ടുമോർത്താ-
ലൊരുപൊരുളാമതിലില്ല വാദമേതും.

| | | |
|---|---|---|
| അറിവിനെ വിട്ട് | - | അറിവിൽനിന്നും അന്യമായി |
| അഥ | - | പിന്നെ |
| ഞാനും ഇല്ല | - | 'ഞാൻ ' എന്ന ബോധത്തിനും അസ്തിതയില്ല. |
| എന്നെ പിരിയുകിൽ | - | എന്നിൽനിന്നും അന്യമായി |
| അറിവും ഇല്ല | - | ഒരറിവും ഉണ്ടാകുന്നില്ല. |
| പ്രകാശമാത്രം | - | ഞാനും അറിവും ഒരേയൊരു പ്രകാശം മാത്രം |
| അറിവ് | - | അറിവെന്നും |
| അറിയുന്നവൻ എന്നു | - | അറിയുന്നവനെന്നും ഉള്ള |
| രണ്ടും ഓർത്താൽ | - | രണ്ടും അന്വേഷിച്ചുനോക്കിയാൽ |
| ഒരു പൊരുളാം | - | ഒരേയൊരു പൊരുളാണ് |
| ഇതിൽ ഇല്ല വാദമേതും | - | ഇതു തർക്കമില്ലാത്ത സംഗതിയാണ്. |

വ്യവഹാരഭാഷയിൽ ഞാൻ അറിയുന്നു, എന്റെ അറിവ് എന്നൊക്കെ പറയാറുണ്ട്. അങ്ങനെ പറയുമ്പോൾ വലിയൊരു തെറ്റിനെ പിൻഗമിക്കുകയാണ് നമ്മൾ ചെയ്യുന്നത്. ഞാൻ എന്നത് അറിവുതന്നെ യാണ്. ഞാനും അറിവും തമ്മിൽ ഒരു ഭേദവുമില്ല. ഞാൻ അറിയുന്നു എന്ന പ്രക്രിയയിൽ അറിവ് നമ്മിൽനിന്നും അകന്നിരിക്കുന്ന ഒന്നുപോലെ തോന്നും. എത്രയോ ആളുകൾ അറിവുകൾ ശേഖരിക്കാനായി പുസ്ത കങ്ങൾ വായിച്ചുപഠിക്കുന്നത് നമ്മൾ കാണാറുണ്ട്. പുസ്തകത്തിലാണ് അറിവിരിക്കുന്നതെന്ന രൂഢമൂലമായ തോന്നലുകൊണ്ടാണ് നമ്മളുടെ വിദ്യാഭ്യാസംപോലും പുസ്തകകേന്ദ്രീകൃതമായിരിക്കുന്നത്. മാത്രമല്ല, എന്റെ അറിവ് എന്നു പറയുമ്പോൾ എന്റെ വീട്, എന്റെ കാർ എന്ന വിവക്ഷകളിൽ വരുന്നതുപോലെ അറിവും ഞാൻ സ്വായത്തമാക്കിയ എന്റെ ഒരു കൈവശവസ്തുവാണ്.

അപ്പോൾ കൂടുതൽ അറിവുള്ളവൻ സമൂഹത്തിൽ അംഗീകൃതനാകു ന്നു. അവൻ അറിവാകുന്ന സമ്പത്തുകൊണ്ട് അധികാരത്തെ കയ്യാളുന്നു. അറിവിനെ ദുരുപയോഗം ചെയ്യാൻ ഇങ്ങനെയുള്ള തെറ്റായ ബോധം സഹായകമായിട്ടുണ്ട്. വാസ്തവത്തിൽ ഞാനും അറിവും ഒരേയൊരു പ്രകാശം മാത്രമാണ്. ഒരു പൊരുൾതന്നെയാണ്. ഇക്കാര്യം അനുഭവമാ യിട്ടു വരണം. അപ്പോഴാണ് മൂല്യവത്തായി ജീവിക്കാൻ കഴിയുക. ഗുരു വിന്റെ അനുഭവത്തിൽനിന്നാണ് ഗുരു ഇക്കാര്യം നമുക്കു പറഞ്ഞുതരു

ന്നത്. അതിൽ ലവലേശം സംശയം വേണ്ട. അതുകൊണ്ട് വാദങ്ങളൊന്നുമില്ലാതെ ഞാനും അറിവും ഒന്നെന്നുള്ള അനുഭവൈക്യം നേടിയെടുക്കുക.

# 60

അറിവിനെയും മമതയ്ക്കധീനമാക്കി-
പ്പറയുമിതിൻ പരമാർത്ഥമോർത്തിടാതെ
പറകിലുമപ്പരതത്ത്വമെന്നപോലീ-
യറിവറിയുന്നവനന്യമാകുവീല.

| | | |
|---|---|---|
| ഇതിൻ | - | ഇതിന്റെ |
| പരമാർത്ഥം | - | പരമാർത്ഥം |
| ഓർത്തിടാതെ | - | അന്വേഷിച്ചറിയാതെ |
| അറിവിനെയും | - | അറിവിനെപ്പോലും |
| മമതയ്ക്ക് അധീനമാക്കി | - | എന്റെ അറിവ് എന്ന തരത്തിൽ അറിവിനെ സ്വന്തമാക്കി |
| പറയും | - | ആളുകൾ പറയും. |
| പറകിലും | - | അങ്ങനെ പറഞ്ഞാലും |
| ആ പരതത്ത്വം എന്നപോൽ | - | ആ പരമാത്മതത്ത്വം അറിയുന്നവൻ അതുതന്നെയായിരിക്കുന്നതുപോലെ |
| ഈ അറിവ് | - | എന്റെ അറിവ് എന്ന തരത്തിൽ കരുതിപ്പോരുന്ന അറിവ് |
| അറിയുന്നവന് | - | ഇതറിയുന്നവന് അവനിൽനിന്നും |
| അന്യമാകുവീല | - | അന്യമായിരിക്കുന്നില്ല. |

ഇത് എന്റെ ഭൂമി, അതു നിന്റെ ഭൂമി, ഇത് എന്റെ പണം, അതു നിന്റെ പണം എന്നു പറയുന്നതുപോലെ അജ്ഞാനിയായ മനുഷ്യൻ എന്റെ അറിവെന്നു വ്യവഹരിക്കാറുണ്ട്. പരമാർത്ഥത്തിൽ ഞാൻ അറിവുതന്നെയാണ്. അറിവ് എന്റേതല്ല. വലിയൊരർത്ഥത്തിൽ ഞാൻപോലും അറിവിന്റേതാണ്. ഞാനും അറിവും രണ്ടല്ല. പക്ഷേ, എന്റെ അറിവ് എന്നു പറയുമ്പോൾ അറിവ് എന്നിൽനിന്നും ബാഹ്യമായ എന്തോ ഒന്നാണെന്ന് കരുതും. അതുകൊണ്ട് അറിവ് സ്വായത്തമാക്കാൻവേണ്ടി മനുഷ്യൻ പ്രയത്നിക്കുന്നു. പണമുണ്ടാക്കാൻ പ്രയത്നിക്കുന്ന മനുഷ്യരെപ്പോലെ തന്നെ. വിദ്യാഭ്യാസസ്ഥാപനങ്ങളിലും അക്കാദമികളിലും മനുഷ്യർ കുത്തിയിരുന്നു പഠിക്കുന്നതു കാണാം. സോക്രട്ടീസ് പറഞ്ഞ വിശ്രുത വചനങ്ങളിലൊന്ന്, 'നീ നിന്നെത്തന്നെ അറിയുക' എന്നാണ്. അറിയുന്നവനും അറിവും ഒന്നായിത്തീരുന്ന അഖണ്ഡാനുഭൂതിയിൽ മാത്രമേ നിർവൃതി ഉണ്ടാവുന്നുള്ളൂ.

പരമാത്മാവിനെ അറിയുന്നു എന്നു പറയുന്നതിൽ ഒരു തെറ്റുണ്ട്. അറിയുന്നവൻ പരമാത്മാവാണ്. ഇതാരും ഓർക്കാറില്ല. അതുപോലെ എന്റെ അറിവ് എന്നു പറയുമ്പോൾ അറിവ് എന്നിൽനിന്നും അന്യമായി പ്പോകും. ആ തോന്നൽ ഒരു വലിയ ശൂന്യതയെ സൃഷ്ടിക്കും. അപകർഷ ബോധത്തെ സൃഷ്ടിക്കും. ഖലീൽ ജിബ്രാൻ പ്രവാചകൻ എന്ന കൃതി യിൽ പറയുന്നു: 'എന്റെ ദൈവമേ, എന്നു വിളിക്കാൻ പാടില്ല. എന്തെ ന്നാൽ ഞാൻ ദൈവത്തിന്റേതാകുന്നു. ദൈവം എന്റേതല്ല.' ആ ഒരഹന്ത കൂടി നമ്മളിൽനിന്നും പോകണം. ദൈവത്തെ സ്വന്തമാക്കുന്ന നാം ദൈവ ത്തേക്കാൾ മുന്തിയവനാണെന്ന പ്രത്യക്ഷമല്ലാത്ത ഒരു അഹങ്കാരമുണ്ട്. നമ്മുടെ മതങ്ങളും തത്ത്വചിന്തകളും ഈ ദൂഷിതവലയത്തിൽനിന്നും ഉണ്ടായ ജാരസന്തതികളാണ്. അറിവിന് നമ്മെ വിട്ടുകൊടുക്കണം. ദൈവ ത്തിനു നമ്മെ സമർപ്പിക്കണം. അപ്പോൾ എന്ത് അവശേഷിക്കുന്നുവോ അതാണ് ആത്യന്തികമായ അനുഭവം.

# 61

വെളിവിഷയം വിലസുന്നു വേറുവേറാ-
യളവിടുമിന്ദ്രിയമാർന്നു തന്റെ ധർമ്മം
ജളതയതിങ്ങു ദിഗംബരാദി നാമാ-
വലിയൊടുയർന്നറിവായി മാറിടുന്നു.

| | | |
|---|---|---|
| വെളിവിഷയം | - | പുറംലോകത്തുള്ള വിഷയങ്ങൾ |
| വേറുവേറായ് | - | വെവ്വേറെയായി |
| വിലസുന്നു | - | എണ്ണമറ്റ പ്രതീതികൾ ഉണ്ടാക്കുന്നു. |
| ഇന്ദ്രിയം | - | ഇന്ദ്രിയങ്ങൾ |
| തന്റെ ധർമ്മം ആർന്ന് | - | അതാതിന്റെ ധർമ്മത്തെ അവലം ബിച്ചുകൊണ്ട് |
| അളവിടും | - | ഇന്ദ്രിയവിഷയങ്ങളെ അളന്നറിയുന്നു. |
| ജളത അത് | - | ഇന്ദ്രിയങ്ങൾ വെവ്വേറെയായി അളന്നറി യുന്നത് അജ്ഞാനം നിമിത്തമാണ്. |
| ഇങ്ങ് | - | ഇവിടെ |
| ദിഗംബരാദി | - | ദിക്ക്, ആകാശം മുതലായവ |
| നാമാവലിയൊട് | - | നിരവധിയായ നാമസഞ്ചയത്തോടൊപ്പം |
| ഉയർന്ന് | - | ഉയർന്ന് |
| അറിവായി മാറിടുന്നു | - | കേവലമായ അറിവിനെ പ്രാപിക്കുന്നു. |

**വെ**ളി എന്നാൽ ആകാശമാണ്. ഏതൊരു വസ്തുവിനും സ്ഥിതി ചെയ്യു വാൻ ഇടം വേണം. എല്ലാ വസ്തുക്കളും ആകാശത്തിലാണ് ഇരിക്കുന്നത്. ആകാശത്തിൽ വസ്തു ഇരിക്കുക മാത്രമല്ല, വസ്തുവിൽ ആകാശം ഇരി ക്കുന്നുമുണ്ട്. ആകാശത്തിൽ കുടം ഇരിക്കുന്നതുപോലെതന്നെ കുടത്തിൽ

ആകാശം ഇരിക്കുന്നുമുണ്ട്. ഈ ആകാശത്തിലാണ് എണ്ണമറ്റ വിഷയങ്ങൾ സ്ഥിതി ചെയ്യുന്നത്. ഒരു വിഷയം വേറൊരു വിഷയത്തിൽനിന്നും വേറിട്ടിരിക്കുന്നുണ്ട്. ആ വേറ്റുമ വരുന്നത് ഇന്ദ്രിയങ്ങളുടെ ധർമ്മവ്യതിരിക്തതകൊണ്ടാണ്. കണ്ണിനു രൂപത്തെ കാണാൻ കഴിയുന്നു. രൂപമാണ് ഇവിടെ കണ്ണിന്റെ ധർമ്മവിഷയമായിരിക്കുന്നത്. കണ്ണിനു കാണുവാനുള്ള കഴിവേ ഉള്ളൂ. കേൾക്കുവാനുള്ള കഴിവില്ല. കേൾവി കാതിന്റെ ധർമ്മമാണ്. അപ്പോൾ കാതിന്റെ വിഷയമായി വരുന്നത് ശബ്ദമാണ്. ഇങ്ങനെ ഓരോ ഇന്ദ്രിയത്തിനും അതാതിന്റെ ധർമ്മവും ആ ധർമ്മത്തിനിണങ്ങുന്ന വിഷയവും പുറംലോകത്തിൽ സ്ഥിതി ചെയ്യുന്നുണ്ട്.

അളവില്ലാത്ത വൈവിധ്യത്തോടുകൂടി ലോകത്തിൽ രൂപങ്ങൾ ഉള്ളതുപോലെ സ്പർശങ്ങളും ശബ്ദങ്ങളും ഗന്ധങ്ങളും രസങ്ങളും അനേകമാണ്. ഇന്ദ്രിയങ്ങൾ ഇവയെ അറിയുന്നത് അളന്നാണ്. എല്ലാ ഇന്ദ്രിയവിഷയങ്ങളേയും അളക്കാൻ കഴിയും. ആധുനികശാസ്ത്രം ഈ ലോകത്തെ അളന്നു മനസ്സിലാക്കുവാൻ ശ്രമിച്ചതിന്റെ ഫലമായിട്ടാണ് വികസിതമായിരിക്കുന്നത്. ഗുരു ഖണ്ഡിതമായി പറയുന്നു: ‘ഇതൊക്കെ ജളതയാണ്.’ ജളതയെന്നാൽ ഈ നാനാത്വത്തിന്റേതായ ലോകത്തിൽ നാം ശാശ്വതമൂല്യങ്ങളെ കാണാൻ ശ്രമിക്കുന്നതാണ്. എല്ലാം മാറിക്കൊണ്ടിരിക്കുന്നു. മാറ്റമില്ലാത്തതായി ഈ പ്രാപഞ്ചികതയിൽ ഒന്നുംതന്നെ ഇല്ല. എന്നാൽ ഈ മാറ്റത്തെ അറിവിലേക്ക് ആനയിക്കുവാൻ കഴിയും. ഒരു വിഷയത്തിൽനിന്നു വേറൊരു വിഷയത്തിലേക്ക് പ്രിയത്തെ പറിച്ചുനടുന്നതുപോലെയല്ല വിഷയത്തിൽനിന്നും പ്രിയത്തെ അടർത്തിയെടുത്ത് ആത്മാവിൽ ഉറപ്പിച്ചു നിറുത്തുന്നത്. ആകാശം, ദിക്ക് തുടങ്ങി പാഞ്ചഭൗതികമായ ഈ പ്രപഞ്ചം മുഴുവൻ നാമസഞ്ചയങ്ങളാണ്. എല്ലാ നാമങ്ങളും അനാമികമായ അറിവിൽ ഉപസംഹരിക്കണം. അറിവു മാത്രമേ ഉള്ളൂ. ഇത് അറിയുമ്പോൾ ജളത പോകും. ആ അറിവു തന്നെയാണ് ഞാൻ. ഇതറിയുമ്പോൾ ആനന്ദം അലതല്ലും.

# 62

പരവശനായ് പരതത്ത്വമെന്റേതെന്നോർ-
ക്കരുതരുതെന്നു കഥിപ്പതൊന്നിനാലേ
വരുമറിവേതു വരാ കഥിപ്പതാലേ
പരമപദം പരിചിന്ത ചെയ്തിടേണം.

| | | |
|---|---|---|
| പരവശനായ് | – | ലൗകികവീക്ഷണത്തിന് അടിമപ്പെട്ട് |
| പരതത്ത്വം | – | പരമാത്മാവിനെ |
| എന്റേതെന്ന് | – | എന്റെ പരമാത്മാവെന്ന് |
| ഓർക്കരുത് | – | കരുതാൻ പാടില്ല |

| | | |
|---|---|---|
| അരുതെന്ന് | - | കരുതാൻ പാടില്ലെന്ന് |
| കഥിപ്പതൊന്നിനാലെ | - | പറഞ്ഞതുകൊണ്ടുമാത്രം |
| വരുമറിവേത്? | - | എന്തറിവുണ്ടാകാനാണ്? |
| വരാ കഥിപ്പതാലെ | - | വെറുതേ പറഞ്ഞതുകൊണ്ടുമാത്രം ജ്ഞാനം കൈവരികയില്ല. |
| പരമപദം | - | പരമാത്മാവിനെ |
| പരിചിന്ത ചെയ്തിടേണം | - | ധ്യാനനിമഗ്നമായി അനുഭവിച്ചറിയണം. |

**പ**രവശതയാണ് ഒരുവനെ തളർത്തുന്നത്. സത്യം വേറെ എവിടെയോ ആണെന്നു കരുതി അതിന്റെ ലാഭത്തിനായി പ്രയത്നിക്കുമ്പോഴാണ് പരവശനാകുന്നത്. ഉത്തരേന്ത്യയിൽ ജീവിച്ചിരുന്ന ജ്ഞാനിയായ കബീർ പറയുന്നു: ഈശ്വരൻ മന്ദിരത്തിലും മസ്ജിദിലുമല്ല. യാഗത്തിലും യോഗത്തിലും അല്ല. ഈശ്വരൻ നിന്റെ പ്രാണന്റെ പ്രാണനാകുന്നു എന്ന്. നാം നമ്മെ തിരഞ്ഞുനടക്കാൻ തുടങ്ങിയിട്ട് ജന്മങ്ങൾ ഏറെ കഴിഞ്ഞു. യാത്ര ഏറെ ചെയ്ത് ഭൂമി എന്ന ഈ സത്രത്തിൽ എത്തിച്ചേർന്നിട്ടുള്ള പഥികന്മാരാണ് നമ്മളെല്ലാവരും. നമ്മളുടെ യാത്ര നമ്മളെത്തേടിയുള്ളതാണെന്ന് അറിയുമ്പോൾ ഇതുവരെ ചെയ്ത യാത്രകളെല്ലാം വൃഥാവിലായിരുന്നു എന്നു ബോധ്യപ്പെടും. ഏറ്റവും അടുത്ത ഒന്നിനെ അറിയാതെ അകലെയുള്ളതിലേക്കു തല നീട്ടുന്ന നമ്മുടെ ബുദ്ധി പാരവശ്യമാണ്. ആ ബുദ്ധി കൊണ്ടാണ് വീണ്ടും നമ്മൾ പരമാത്മാവിനെ അറിയാൻ ശ്രമിക്കുന്നത്. പരമാത്മാവ് ഏതോ ഒരു വലിയ വസ്തുവിനെപ്പോലെ മാത്രമേ അങ്ങനെ അന്വേഷിക്കുന്നവന്റെ മനസ്സിൽ തോന്നിക്കുകയുള്ളൂ. എന്റെ പരമാത്മാവെന്ന് ചിന്തിക്കുന്നത് തെറ്റാണ്. എല്ലാ എന്റേതുകളും ഞാനല്ലാത്തതാണ്.

ഇങ്ങനെ ചിന്തിക്കരുതെന്നു പറഞ്ഞതുകൊണ്ടുമാത്രം നമുക്ക് ശരിയായ പരമാത്മജ്ഞാനം കൈവരികയില്ല. ഉപനിഷത്തും ബൈബിളും ഖുർ- ആനും മനോഹരമായി ഉരുവിടുവാൻ കഴിയുന്ന പണ്ഡിതശിരോമണികളുണ്ട്. അവർ മണിമണിപോലെ വേദപുസ്തകം ചൊല്ലിക്കേൾപ്പിച്ചുതരും. പക്ഷേ, ജീവൻ കൊരുത്തിട്ട കെണിയിൽ അവരും ഒരു പറവയെപ്പോലെ ചിറകിട്ടടിച്ചു നിലവിളിക്കുന്ന സന്ദർഭങ്ങൾ പലപ്പോഴും ഉണ്ടാകാറുണ്ട്. മുക്തി കാണാപ്പാഠം പഠിച്ചുണ്ടാക്കാവുന്ന ഒന്നല്ല. ഏറ്റുചൊല്ലി ഹൃദിസ്ഥമാക്കാവുന്നതുമല്ല. ആത്മാവിന്റെ അഗാധതയിലേക്ക് സ്വന്തം തപസ്സിനാൽ ആണ്ടിറങ്ങണം. ധ്യാനത്തിന്റെ സാഗരസ്വച്ഛത കൈവരുവോളം ഈ പരിചിന്തനം തുടർന്നിടേണം.

# 63

അറിവിലിരുന്നപരത്വമാർന്നിടാതീ-
യറിവിനെയിങ്ങറിയുന്നതെന്നിയേ താൻ
പരവശനായറിവീല പണ്ഡിതൻ തൻ-
പരമരഹസ്യമിതാരു പാർത്തിടുന്നു !

| | | |
|---|---|---|
| അറിവിലിരുന്ന് | - | അറിവിൽനിന്ന് |
| അപരത്വമാർന്നിടാതെ | - | തന്നെ അന്യമാക്കാതെ |
| ഈ അറിവിനെ | - | ആത്മാവു തന്നെയായ അറിവിനെ |
| ഇങ്ങറിയുന്നതെന്നിയേ | - | ഇവിടെ അറിയാമെന്നല്ലാതെ |
| പരവശനായ് | - | തന്നിൽനിന്നും അന്യമാണ് ആത്മാവ് എന്നുകരുതി അന്വേഷിക്കുന്നതിലൂടെ |
| അറിവീല | - | ആത്മാനുഭവം സംഭവിക്കുകയില്ല. |
| പണ്ഡിതൻ തൻ | - | ജ്ഞാനിയുടെ |
| പരമരഹസ്യം | - | പരമരഹസ്യമായ ആന്തരികാനുഭവം |
| ഇതാരു പാർത്തിടുന്നു! | - | ആർക്കാണ് മനസ്സിലാവുന്നത് ? |

ആത്മാന്വേഷണം നടത്തുന്ന സാധകന്മാരിൽ പൊതുവേ സംഭവിക്കാൻ ഇടയുള്ള ഒരു തെറ്റിനെ ഗുരു തിരുത്തിത്തരികയാണ് ചെയ്യുന്നത്. അറിവിനേയും അറിയുന്നവനേയും അന്യവല്ക്കരിച്ചു കാണാൻ പാടില്ല. ആത്മാവിനെയാണ് സാക്ഷാത്കരിക്കേണ്ടത്. എന്നാൽ ഒരാൾ സാധനകൾ അനുഷ്ഠിക്കുമ്പോൾ അതു വേറെ എവിടെയോ ഇരിക്കുന്ന ഒന്നാണെന്നു കരുതിയാണ് അനുഷ്ഠാനങ്ങൾ ചെയ്യുന്നത്. പ്രാർത്ഥിക്കുന്നവരും യോഗയും പ്രാണായാമവും ചെയ്യുന്നവരും മന്ത്രവും പൂജയും നടത്തുന്നവരും എല്ലാം അവരിൽനിന്ന് അന്യഥാകരിച്ച ഒരു സത്തയായി കണ്ടുകൊണ്ടാണ് ആത്മാന്വേഷണം നടത്തുന്നത്. ഒന്നായിരിക്കുന്ന സത്യത്തെ രണ്ടാക്കി വിഭജിച്ച് വീണ്ടും ഒന്നാക്കിച്ചേർക്കുവാൻവേണ്ടി മനുഷ്യൻ നടത്തുന്ന പെടാപ്പാടിനെക്കുറിച്ചോർത്ത് ഗുരു വ്യസനസ്വരത്തിലാണ് ഈ ശ്ലോകത്തിന്റെ അവസാനപാദം ചമച്ചിരിക്കുന്നത്. പണ്ഡിതൻതൻ പരമരഹസ്യം ആർക്കും അറിയാൻ കഴിയുന്നില്ലല്ലോ! ആരാണ് പണ്ഡിതൻ? ലൈബ്രറിയുടെ ഒഴിഞ്ഞ കോണിലിരുന്ന് മഹാഗ്രന്ഥങ്ങൾ വായിച്ചുകൂട്ടുകയും ദുർഗ്രഹമായ കാര്യങ്ങൾ പറയുകയും ചെയ്യുന്ന ഒരു ബുദ്ധിജീവിയെയാണ് പണ്ഡിതനെന്ന് സാമാന്യജനം കരുതുന്നത്.

എന്നാൽ ഗുരു ഇത്തരക്കാരെ പരവശന്മാർ എന്നാണ് വിളിക്കുന്നത്. പണ്ഡിതൻ എന്നല്ല. നമ്മുടെ കോളേജുകളിലും അക്കാദമികളിലും മിക്ക

വാറും ആശ്രമങ്ങളിലും ഈ പരവശന്മാർ അധരവ്യായാമം ചെയ്യുന്നത് നമ്മൾ കാണാറുണ്ട്. പക്ഷേ, പണ്ഡിതൻ എന്ന വാക്കിന്റെ നേരായ അർത്ഥം അനുഭവസാകല്യമുള്ള ജ്ഞാനി എന്നാണ്. പരമമായ അറിവും ഞാനും രണ്ടല്ല എന്ന അനുഭവത്തെ പണ്ഡാ എന്നു പറയും. അല്പം പോലും വിഭാഗീയതയില്ലാത്ത ബോധമാണ് പണ്ഡാ. ഈ അനുഭവം വലി യവലിയ പദാവലികളിൽ കോർത്തിണക്കി മൊഴിഞ്ഞുകൊടുക്കാൻ കഴി യുകയില്ല. മൗനത്തിന്റെ അഗാധമായ ഒരു ഉൾവെളിച്ചമാണിത്. പരമരഹസ്യം എന്നു പറയാൻ കാരണമതാണ്. ഓരോ ജീവന്റെയും പരിണാമം ഈ പര മരഹസ്യത്തെ ഉള്ളറിയുന്നതിലേക്കാണ് വേണ്ടത്. എന്നാൽ ഇത് ആരും മനസ്സിലാക്കുന്നില്ലല്ലോ എന്ന അല്പം ഖേദം നിറഞ്ഞ ഒരു സ്വരവും ഈ ശ്ലോകത്തിൽ അടങ്ങിയിരിക്കുന്നുണ്ട്.

# 64

പ്രതിവിഷയം പ്രതിബന്ധമേറി മേവു-
ന്നിതിനെ നിജസ്മൃതിയെ നിരാകരിക്കൂ
അതിവിശദസ്മൃതിയാലതീത വിദ്യാ-
നിധി തെളിയുന്നിതിനില്ല നീതിഹാനി.

| | | |
|---|---|---|
| പ്രതിവിഷയം | - | ഓരോ വിഷയവും |
| പ്രതിബന്ധമേറി മേവുന്നു | - | ആത്മസാക്ഷാത്കാരത്തിനു തടസ്സം നിൽക്കുന്നു. |
| ഇതിനെ | - | ഈ തടസ്സത്തെ |
| നിജസ്മൃതിയെ | - | ആത്മസ്മൃതികൊണ്ട് |
| നിരാകരിക്കൂ | - | തള്ളിക്കളയണം. |
| അതിവിശദസ്മൃതിയാൽ | - | ആത്മാവിന്റെ സീമയറ്റ ഓർമ്മയാൽ |
| അതീതവിദ്യാനിധി | - | എല്ലാ ഉപാധികൾക്കും അതീതമായ ആനന്ദഘനമായ ജ്ഞാനം |
| തെളിയുന്നു | - | ഉള്ളിൽ തെളിയുന്നു. |
| ഇതിന് ഇല്ല നീതിഹാനി | - | ഇതിൽ അയുക്തമായി ഒന്നുമില്ല. |

വസ്തുവും വിഷയവും തമ്മിൽ അന്തരമുണ്ട്. വസ്തു മനസ്സിന്റെ പ്രിയാപ്രിയങ്ങളുമായി കലരുമ്പോൾ അതു വിഷയമായി. വിഷയം വിഷം പോലെയാണെന്നാണ് അഷ്ടാവക്രമുനിയെപ്പോലുള്ളവർ പറയുന്നത്. അങ്ങനെ പറയാൻ കാരണം, വിഷയം നമ്മുടെ വാസനയെ മുഴുവൻ ഉണർത്തി നമ്മെ കർമ്മോത്സുകരാക്കും. കർമ്മം എന്നു പറയുന്നത്, കാമ്യവിഷയത്തിനുവേണ്ടിയുള്ള നിരന്തരമായ പ്രവർത്തനമാണ്. ഒരു

വിഷയം നമ്മുടെ അനുഭവത്തിലേക്കു കടന്നുവരുമ്പോൾ ആ വിഷയത്തോടു ചേർന്ന അനേകം വിഷയങ്ങൾ കൂട്ടംകൂട്ടമായി മനോദർപ്പണത്തിലേക്ക് തള്ളിക്കയറി വരും. ഓരോ വിഷയചിന്തയും 'എനിക്കാദ്യം പൂർത്തീകരണം നൽകൂ' എന്നു പറയുന്നതുപോലെയാണ് നമ്മെ കാമ്യവിഷയത്തിലേക്കു പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നത്. അങ്ങനെ ഒരു ജീവിതം മുഴുവൻ വിഷയചിന്തയോടുചേർന്ന പ്രവർത്തനങ്ങളുമായി നമ്മൾ കഴിച്ചുകൂട്ടുമ്പോൾ ജീവിതത്തിന്റെ ആത്യന്തികമായ ലക്ഷ്യം മറന്നുപോകുന്നു.

രണ്ടു തരത്തിലുള്ള സ്മൃതികൾ (memory) നമ്മളിൽ പ്രവർത്തിക്കുന്നുണ്ട്. ഒരർത്ഥത്തിൽ ഒരേയൊരു സ്മൃതി തന്നെയാണ് രണ്ടു മുഖങ്ങളിലേക്കു തിരിഞ്ഞുനിന്ന് പ്രവർത്തിക്കുന്നത്. ഒന്ന് വിഷയസ്മൃതിയും, വേറൊന്ന് ആത്മസ്മൃതിയും. ആത്മസ്മൃതിയിലൂടെ മാത്രമേ വിഷയസ്മൃതിയെ ഇല്ലാതാക്കാൻ കഴിയുകയുള്ളൂ. വിഷയസ്മൃതി ബന്ധനത്തിനു കാരണമാകുന്നു. ആത്മസ്മൃതി മുക്തിസന്ദായകമാണ്. ആത്മാവിന്റെ സ്മൃതിയെയാണ് അതിവിശദസ്മൃതി എന്ന് ഗുരു വിശേഷിപ്പിച്ചിരിക്കുന്നത്. എല്ലാ സ്മരണകളുടേയും മൂലകന്ദമാണ് ആത്മസത്ത. ആ ആത്മസത്തയിൽ പ്രാപഞ്ചികജീവിതത്തിന്റെ മുഴുവൻ ഓർമ്മകളേയും സൂക്ഷ്മമായി കോറിയിട്ടിട്ടുണ്ട്. കംപ്യൂട്ടറിലെ മൈക്രോചിപ്പുകളിൽ മെമ്മറി സൂക്ഷിക്കുന്നതുപോലെതന്നെയാണിത്.

ഇവിടെ ഈശ്വരന്റെ മസ്തിഷ്കത്തിലാണ് ഇതെല്ലാം ശേഖരിക്കുന്നതെന്ന് പറയേണ്ടിവരും. ഈ സ്മൃതിയിലൂടെയാണ്  നമ്മൾ അതിരുകളില്ലാത്ത ജ്ഞാനത്തെ ആത്മാനന്ദമായി അനുഭവിച്ചറിയുന്നത്. തെളിമയുള്ള ഒരു ജീവിതത്തിന് വേറെ ഒരു പോംവഴിയും ഇല്ല. ആത്മനിഷ്ഠമായ സാധന അനുഷ്ഠിക്കണം. എന്തിനാണ് അമാന്തിക്കുന്നത്? വിഷയങ്ങളുടെ തടസ്സം വിഷയചിന്ത ഉള്ളിടത്തോളം മാത്രമേ ഉള്ളൂ. പിന്നെ എനിക്കും ആത്മാവിനും ഇടയിൽ ഒരു മധ്യവർത്തി ഇല്ല. ഇതു തർക്കമില്ലാത്ത സംഗതിയാണ്.

# 65

ഒരു കുറി നാമറിയാത്തതൊന്നുമിങ്ങി-<br>
ല്ലുരുമറവാലറിവീലുണർന്നിതെല്ലാം<br>
അറിവവരില്ലതിരറ്റതാകയാലീ-<br>
യരുമയെയാരറിയുന്നഹോ! വിചിത്രം!

| | | |
|---|---|---|
| ഒരു കുറി | - | ഒരു വശത്തുനിന്നും നോക്കിയാൽ |
| നാം അറിയാത്തത് | - | നമുക്ക് അറിയാൻ കഴിയാത്ത |

| | | |
|---|---|---|
| ഒന്നും ഇങ്ങ് ഇല്ല– | | ഒന്നുംതന്നെ ലോകത്തിൽ ഇല്ല. |
| ഉരു മറവാൽ | – | രൂപങ്ങളുടെ മറ കാരണം |
| ഇതെല്ലാം | – | ഈ ലോകവിഷയങ്ങളെയെല്ലാം |
| ഉണർന്ന് അറിവീല | – | ആത്മബോധത്തിൽ ഉണർന്ന് നാം അറിയുന്നില്ല |
| അതിരറ്റതാകയാൽ | – | അനന്തവിശാലമായതിനാൽ |
| ഈ അരുമയെ | – | പ്രേമസ്വരൂപിയായ ഈ ആത്മാവിനെ |
| അറിവവരില്ല | – | അറിയുന്നവർ ആരും ഇല്ലതന്നെ. |
| ആരറിയുന്നു | – | അല്ലെങ്കിൽ ഇതൊക്കെ ആരറിയുന്നു ? |
| അഹോ! വിചിത്രം! | – | അത്ഭുതം നിറഞ്ഞ ഈ അനുഭവം എന്തൊരു വിചിത്രമാണ്! |

ബർട്രാന്റ് റസ്സലിനെപ്പോലെയുള്ള ചിന്തകന്മാർ ദൈവത്തിൽ വിശ്വസിക്കുന്നില്ലെങ്കിലും അറിവിന്റെ ശക്തിയിൽ വിശ്വസിക്കുന്നുണ്ട്. ഇവരുടെ ചിന്തയെ ലോജിക്കൽ പോസിറ്റീവിസം (logical positivism) എന്നാണ് വിളിക്കുന്നത്. ഈ ചിന്താപദ്ധതിപ്രകാരം ഈ ലോകത്തിലുള്ള എല്ലാ അറിവുകളും ഒരിക്കൽ നമുക്ക് അറിഞ്ഞുതീർക്കാൻ കഴിയും. ആകാശത്തിന്റെ അതിർത്തികൾ എവിടെയാണ്? പ്രപഞ്ചം എന്തിൽനിന്നാണ് ഉണ്ടായത്? പ്രപഞ്ചസൃഷ്ടിക്കു പിന്നിൽ എന്തെങ്കിലും ഉദ്ദേശ്യമുണ്ടോ? ഇങ്ങനെയുള്ള ചോദ്യങ്ങൾക്കെല്ലാം ഓരോരോ ഉത്തരങ്ങൾ പരീക്ഷണങ്ങളിലൂടേയും നിരീക്ഷണങ്ങളിലൂടേയും കണ്ടെത്തി ആ ഉത്തരങ്ങളെയെല്ലാം ചേർത്തുവച്ച് ചിന്തിക്കുമ്പോൾ ലോകത്തെ സംബന്ധിക്കുന്ന പരിക്ലിപ്തിയുള്ള ഒരു ഉത്തരം കിട്ടുമെന്നുതന്നെയാണ് ലോജിക്കൽ പോസിറ്റീവിസുകളുടെ വിശ്വാസം. നാരായണഗുരു ഇതിനെയൊരു വിശ്വാസമായിട്ടല്ല കാണുന്നത്. ഇതിനെയൊരു സാധ്യതയായിട്ടാണ് മനസ്സിലാക്കുന്നത്.

ഒരു മൺതരിയെ അറിയാമെങ്കിൽ ഭൂമിയെ മുഴുവൻ അറിയാൻ കഴിയും എന്നുള്ളത് ഒരു സാധ്യതയാണ്. അതു വിചാരിച്ച് ആരാണ് ഭൂമിയിലുള്ള മൺതരികളെല്ലാം എണ്ണിപ്പെറുക്കി തിട്ടപ്പെടുത്താൻ പോകുന്നത്. അങ്ങനെ ആരെങ്കിലും ശ്രമിക്കുന്നുണ്ടെങ്കിൽ അതിനെ മുഴുത്ത ഭ്രാന്തെന്നേ പറയാനൊക്കൂ. ഒരു കുറി നാം അറിയാത്തതൊന്നുമിങ്ങില്ല. ഇങ്ങനെ ഒരു വീക്ഷണകോണിൽനിന്നും നോക്കുമ്പോൾ നമുക്കറിയാനാകാത്തതായി ഈ ലോകത്തിൽ ഒന്നുംതന്നെ ഇല്ല എന്നാണ് ഗുരു പറയുന്നത്. പക്ഷേ, ഈ അറിവിൽ ഒരു തകരാറുണ്ട്. ഒന്നിനെ വേറൊന്നിൽനിന്നും വേറെവേറെയാക്കിയാണ് നമ്മൾ അറിയുന്നത്. അതിനു കാരണം ഒരു വസ്തുവിനെ നാം അറിയുമ്പോൾ അതിന് ഒരു രൂപം ഉണ്ടെന്നുള്ളതാണ്. ലോകം എന്നു പറയുന്നത് ബഹുസഹസ്രം രൂപങ്ങൾതന്നെയാണ്. ആ രൂപങ്ങൾക്കെല്ലാം നാമങ്ങൾ കൊടുക്കുമ്പോഴാണ് ലോകവുമായി നമുക്ക് വ്യവഹരിക്കാൻ കഴിയുന്നത്. എല്ലാ നാമരൂപങ്ങളേയും സമന്വയിച്ചറിയുന്ന ഒരു സമാനാധികരണതയുണ്ട്. രൂപങ്ങളുടെ മറ കാരണം ഈ സമാനാധികരണതയിലേക്ക്

മനസ്സിനെ ഉണർത്തിയെടുക്കാൻ നമുക്ക് കഴിയാറില്ല. മാത്രമല്ല ഈ സമാനാധികരണത ജീവിതത്തിന്റെതന്നെ പരമമായ അർത്ഥമാണ്.

നിരതിശയമായ ആനന്ദവും പ്രേമവും വഴിഞ്ഞൊഴുകുന്ന അരുമയായ ഈ അറിവിനെ ആരാണറിയുന്നത്? അത്രയും ജ്ഞാനപിപാസയും സത്യാന്വേഷണപരതയുമുള്ള ഒരാൾക്ക് ഈ അരുമയുടെ അമരസല്ലാപം ഗാനപീയൂഷമായി അനുഭവിക്കാൻ കഴിയും. യോഗികളുടെ ചിത്തത്തിൽ ലഹരി പകരുന്ന ഈ അനുഭവം എത്ര വിചിത്രമാണ്! എല്ലാ അത്ഭുതങ്ങളിലേക്കുംവച്ച് മഹാത്ഭുതമായിരിക്കുന്ന ആത്മനിർവൃതി അഹോ! വിചിത്രം!

# 66

ഇര മുതലായവയെന്നുമിപ്രകാരം
വരുമിനിയും, വരവറ്റുനില്പതേകം
അറിവതു, നാമതുതന്നെ മറ്റുമെല്ലാ-
വരുമതുതൻ വടിവാർന്നു നിന്നിടുന്നു.

| | | |
|---|---|---|
| ഇര മുതലായവ | - | സുഖദുഃഖസമ്മിശ്രമായ വിഷയങ്ങൾ |
| എന്നും | - | എല്ലായ്പ്പോഴും |
| ഇപ്രകാരം | - | ഇപ്പോഴത്തെപോലെതന്നെ |
| വരുമിനിയും | - | ഇനിയും വന്നുകൊണ്ടിരിക്കും |
| വരവറ്റ് നില്പത് | - | നിശ്ചലമായി നിൽക്കുന്നത് |
| ഏകം | - | ഒന്നു മാത്രമാണ്. |
| അറിവ് അത് | - | ഏകമായ അത് അറിവാണ്. |
| നാം അതുതന്നെ | - | നാം ആ അറിവുതന്നെയാണ്. |
| മറ്റു എല്ലാവരും | - | മറ്റുള്ള എല്ലാവരും |
| അതുതൻ | - | ആ ഏകമായ അറിവിന്റെ |
| വടിവാർന്ന് | - | സ്വത്വം കൈക്കൊണ്ട് |
| നിന്നിടുന്നു | - | നിലനിൽക്കുന്നു |

**എ**ല്ലാ ജീവികളും ജനിക്കുന്നത് വിശപ്പോടുകൂടിയാണ്. വിശപ്പ് ഒരു കാമമാണ്. വിശപ്പ് അഗ്നിപോലെയാണ് ജ്വലിച്ചുകൊണ്ടിരിക്കുന്നത്. ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയിലേക്ക് വിറകുകൾ ഇട്ടുകൊടുത്താൽ അവ കത്തിച്ചാമ്പലാകും. വിശപ്പാകുന്ന അഗ്നിയെ ശമിപ്പിക്കുവാനും ഇര വേണം. പലതരത്തിലുള്ള ഇരകൾ നമുക്കു വേണം. ഈ വിഷയപ്രപഞ്ചമെല്ലാം നമ്മുടെ കാമനകളുടെ ഉപശമനത്തിനായുള്ള ഇരകളാണ്. ശബ്ദസ്പർശരൂപരസഗന്ധാദികളായ ഇരകളെ തിന്നാണ് ജീവൻ കൂത്താടുന്നത്. തിന്നാലും തിന്നാലും തീരില്ല. വീണ്ടും വീണ്ടും ഈ വിഷയങ്ങൾ വന്നു

കൊണ്ടിരിക്കും.

എന്നാൽ ഈ ജൈവികപ്രക്രിയക്കപ്പുറത്ത് ഒരു ദൈവികപ്രക്രിയയുണ്ട്. നിശ്ചലമായി നിൽക്കുന്ന സാക്ഷിസ്വരൂപനായ അറിവിനോടുള്ള ആഭിമുഖ്യം ജനിക്കുന്നതാണത്. ആ അറിവ് അല്ലെങ്കിൽ ആത്മജ്ഞാനം വന്നും പോയും ഇരിക്കുന്ന തരത്തിലുള്ളതല്ല. അത് ഏകമാണ്. ആ ഏകം അനേകതകൾക്കെല്ലാം കാരണവും അധിഷ്ഠാനവുമാണ്. ഞാൻ ആരാണ്? എന്ന ചോദ്യത്തിന് ഞാൻ ഏകമാണ്, ഞാൻ അറിവുതന്നെയാണ് എന്ന ഉത്തരമാണ് ലഭിക്കുന്നത്. ഈ മഹത്തായ അറിവിന്റെ പ്രസ്ഫുരണങ്ങളാണ് ബാക്കിയുള്ള എല്ലാം.

# 67

ഗണനയിൽനിന്നു കവിഞ്ഞതൊന്നു സാധാ-
രണമിവ രണ്ടുമൊഴിഞ്ഞൊരന്യരൂപം
നിനവിലുമില്ലതു നിദ്രയിങ്കലും മേ-
ലിനനഗരത്തിലുമെങ്ങുമില്ല നൂനം.

| | | |
|---|---|---|
| ഗണനയിൽ നിന്ന് | - | ഇന്ദ്രിയത്തിന്റേയും മനസ്സിന്റേയും കണക്കുകൂട്ടലുകൾക്ക് |
| കവിഞ്ഞത് ഒന്ന് | - | അപ്പുറത്തുള്ള ഒന്ന്. |
| സാധാരണം | - | ഇന്ദ്രിയങ്ങൾകൊണ്ടും മനസ്സുകൊണ്ടും ഗണിച്ചറിയാവുന്ന ഒന്ന്. |
| ഇവ രണ്ടും ഒഴിഞ്ഞ | - | ഇവ രണ്ടും കൂടാതെ |
| ഒരു അന്യരൂപം | - | വേറെ എന്തെങ്കിലും തരത്തിലുള്ള ഒരു അറിവ് |
| നിനവിലും ഇല്ല | - | ഉണർവ്വിലും ഇല്ല, |
| ഇതു നിദ്രയിങ്കലും | - | ഉറക്കത്തിലും ഇല്ല, |
| മേൽ ഇനനഗരത്തിലും | - | സ്വപ്നത്തിലും ഇല്ല. |
| എങ്ങും ഇല്ല | - | എവിടെയും ഇല്ല. |
| നൂനം | - | ഇതു തീർച്ചയാണ്. |

**അ**റിവിന്റെ മേഖലകളെ രണ്ടായി പകുത്തുവച്ച് മനസ്സിലാക്കുന്നത് ശാസ്ത്രീയമായ ഒരു രീതിയാണ്. ചില മനുഷ്യർ സംസാരിക്കുമ്പോൾ പലതും കൂട്ടിക്കുഴച്ചു സംസാരിക്കും. അവർ ചിന്തിക്കുന്നതും അങ്ങനെതന്നെയാണ്. അപ്പോൾ അങ്ങനെയുള്ളവരുടെ ചിന്തക്ക് ഒരു അടുക്കും മുറയും ഉണ്ടാക്കിക്കൊടുക്കേണ്ടത് ഗുരുവിന്റെ ധർമ്മമാണ്. ഗുരു പറയുന്ന ഈ വിഭജനം പാശ്ചാത്യചിന്തകരും അംഗീകരിക്കുന്നതാണ്. ഒന്ന് സോപാധികമായ അറിവ് (relative knowledge). ഗണന എന്ന വാക്കു കേൾക്കുമ്പോൾ

അത് വെറും കണക്കുകൂട്ടൽ മാത്രമല്ല. എല്ലാത്തരത്തിലുള്ള ഇന്ദ്രിയാനുഭവങ്ങളും അതുപോലെ ബോധ–അബോധ–അർധബോധപ്രക്രിയകളും ഇവിടെ പറയുന്ന ഗണനയുടെ പരിഗണനയിൽ വരുന്നതാണ്.

അപ്പോൾ ഗണനയിൽപെടുന്ന അറിവ് സാധാരണമാണ്. സാധാരണ അറിവ് അനേകമാണ്. ഇനി പറയാൻപോകുന്ന അറിവ് യോഗാനുഭൂതിയിൽ കൈവരുന്ന യോഗിയുടെ തെളിവുറ്റ ഉള്ളമാണ്. ബുദ്ധികൊണ്ട് ചിന്തിച്ചോ ഇന്ദ്രിയങ്ങൾകൊണ്ട് ഗണിച്ചോ അറിയാവുന്ന ഗണത്തിൽ പെട്ടതല്ല ഈ അറിവ്. ഇത് എല്ലാ അറിവിലും കവിഞ്ഞ അറിവാണ്. കാന്റ് പറയുന്ന transcendental knowledge - അതീതജ്ഞാനം ഈ രണ്ട് പട്ടികയിൽ പെടാത്തതായി മൂന്നാമതൊരു തരത്തിലുള്ള അറിവും ഇല്ല എന്നു ഗുരു ഖണ്ഡിതമായി പറയുന്നു.

ചില മതഗ്രന്ഥങ്ങളിലൊക്കെ പെരുപ്പിച്ചു പറഞ്ഞുപോരാറുള്ള വ്യക്തിഗതമായ വിഭ്രമാത്മകമായ (hallucinatory) അനുഭവങ്ങളെപ്പോലും സാധാരണ അറിവിന്റെ ഗണത്തിലേ ഗുരു പെടുത്തിയിട്ടുള്ളൂ. ഇക്കാര്യം സംശയലേശമന്യേ നിങ്ങൾക്കു സ്വീകരിക്കാം. ഇനനഗരം എന്നത് സ്വപ്നത്തിന്റെ ലോകമാണ്. മനസ്സ് എത്ര സങ്കല്പിച്ചാലും അതെല്ലാം സാധാരണ അറിവു മാത്രമാണ്. അപ്പോൾ ഗണനയിൽനിന്നും ഗണനാതീതമായി ബോധത്തെ ഉയർത്തിയെടുത്ത് നിരുപാധികമായ ജ്ഞാനസമ്പന്നതയിൽ ജീവിക്കുന്നവന് ലോകം ബന്ധനമല്ല. വിഷാദത്തിനോ നിരാശയ്ക്കോ വശംവദനാകേണ്ട കാര്യമില്ല. സംഗരഹിതമായി അവനു ജീവിക്കാൻ കഴിയും.

# 68

അരവവടാകൃതിപോലഹന്ത രണ്ടാ-
യറിവിലുമംഗിയിലും കടക്കയാലേ
ഒരു കുറിയാര്യയിതിങ്ങനാര്യയാകു-
ന്നൊരുകുറിയെന്നുണരേണമൂഹശാലി.

| | | |
|---|---|---|
| അരവവടാകൃതിപോൽ | - | കയറിന്റെ ആകാരത്തെ പാമ്പായി തെറ്റിദ്ധരിക്കുന്നതുപോലെ |
| അഹന്ത | - | ജീവൻ |
| രണ്ടായ് | - | രണ്ടു ധാരയായി |
| അറിവിലും | - | ആത്മസത്തയിലേക്കും |
| അംഗിയിലും | - | അനാത്മസത്തയിലേക്കും |
| കടക്കയാലേ | - | ഒരേപോലെ പ്രവേശിക്കുന്നതുകൊണ്ട് |
| ഒരു കുറി | - | ആത്മവശത്തുനിന്നും നോക്കുമ്പോൾ |
| ആര്യ | - | മുക്തിയിലേക്കു നയിക്കുന്ന അറിവായും |

| | | |
|---|---|---|
| ഒരു കുറി | - | അനാത്മവശത്തുനിന്നും നോക്കുമ്പോൾ |
| ഇത് ഇങ്ങ് | - | ഇത് ഇവിടെ |
| അനാര്യയാകുന്നു | - | ബന്ധകാരണമായും തീരുന്നു. |
| എന്ന് | - | എന്നകാര്യം |
| ഊഹശാലി | - | മനനശീലൻ |
| ഉണരേണം | - | അനാത്മാവിൽനിന്നും ആത്മാവിലേക്കു ഉണർന്നു മനസ്സിലാക്കണം. |

ഓരോ കുഞ്ഞും ഇവിടെ ജനിച്ചുവീഴുമ്പോൾ രണ്ടു തരത്തിലുള്ള സാധ്യതകൾ അവനിൽ വന്നു ഭവിക്കാൻ ഇടയുണ്ട്. ഒന്നുകിൽ അവൻ തെറ്റായ അറിവിന്റെ മോഹവലയത്തിൽ കുരുങ്ങി കഷ്ടനഷ്ടങ്ങളുടെ കണക്കുകൾ പറഞ്ഞ് ജീവിക്കുന്ന സാമാന്യജനങ്ങളിൽ ഒരുവനായിത്തീരും. അല്ലെങ്കിൽ അവൻ പരമപുരുഷാർത്ഥമായ മുക്തിയിലേക്കു നയിക്കുന്ന അറിവിനെ സ്വീകരിച്ച് ആ മാർഗ്ഗത്തിലൂടെ ചരിച്ച് പൂർണ്ണനും സ്വതന്ത്രനുമായിത്തീരും. ഈ രണ്ടു വഴികളും നമ്മുടെ മുമ്പിൽ ഉണ്ടെങ്കിലും ഏതു തിരഞ്ഞെടുക്കണമെന്ന നിശ്ചയം വരുത്തുന്നത് നമ്മളുടെ അതുവരെയുള്ള ജീവിതത്തിന്റെ സ്വഭാവം അനുസരിച്ചായിരിക്കും.

ഓരോ കുഞ്ഞും ജനിക്കുന്നത് കുറേ പൂർവ്വസ്മരണകളുമായിട്ടാണ്. ആ സ്മരണകൾ നമ്മുടെ സാധാരണ സ്മരണകൾപോലെയല്ല. അവ്യക്തതലത്തിൽ പ്രവർത്തിക്കുന്ന പ്രേരണകളാണ്. അപ്പോൾ അതിനെ വാസന എന്നാണ് വിളിക്കുക. വാസനയുടെകൂടെ നമ്മുടെ ഓരോ ദിവസത്തെ ജീവിതസംസ്കരണവുംകൂടി ചേർക്കപ്പെടും. അപ്പോൾ വാസനയും സംസ്കാരവും ഒരു വ്യക്തിയായ എന്നിൽ പ്രവർത്തിക്കുന്നു. അങ്ങനെയുള്ള ഞാൻ പരമമായ അറിവിലേക്ക് തിരിഞ്ഞ് അധിഷ്ഠാനസത്യത്തെ അറിയാൻ തുടങ്ങുന്നത് ആര്യയാണ്. അല്ലെങ്കിൽ ശ്രേഷ്ഠമായ ഒന്നാണ്.

എന്നാൽ പ്രിയാപ്രിയങ്ങളുടെ കർതൃത്വം ഏറ്റെടുത്തിട്ടുള്ള അംഗിയിലാണ് ഞാൻ വർത്തിക്കുന്നതെങ്കിൽ അത് അനാര്യയായ അറിവാണ്. ഇതു ബോധിപ്പിച്ചുതരുവാൻ വേണ്ടി വേദാന്തികൾ ഉപയോഗിക്കാറുള്ള ഒരു ദൃഷ്ടാന്തത്തെയാണ് ഗുരു ഇവിടെ മാതൃകയായി എടുത്തിട്ടുള്ളത്. ചിലർ വെളിച്ചക്കുറവുകൊണ്ടോ മറ്റോ ചുരുണ്ടുകൂടി കിടക്കുന്ന കയറു കാണുമ്പോൾ അതു പാമ്പാണെന്നു നിനച്ചു ഭയവിഹ്വല്ലരാകാറുണ്ട്. കയറിൽ പാമ്പിനെ കാണുന്നത് അറിവു തന്നെയാണ്. എന്നാൽ അത് ഇവിടത്തെ സന്ദർഭത്തിൽ അനാര്യയാണ്. നാം പ്രാപഞ്ചികദൃശ്യങ്ങളിൽ സത്യത്തെ ദർശിക്കുമ്പോൾ ആ അറിവ് അനാത്മകമാണ്. എന്നാൽ കയറിൽ പാമ്പിനെ കണ്ട ആ ആൾതന്നെ വെളിച്ചം വരുമ്പോൾ കയറിൽ കണ്ട പാമ്പിനെ നിരാകരിച്ച് കയർ എന്ന സത്യത്തെ തിരിച്ചറിയുന്നു. ഇത് ആര്യയാണ്. നമുക്കും പ്രപഞ്ചദൃശ്യങ്ങളെ നിരാകരിച്ച് അധിഷ്ഠാനമായ ആത്മസത്തയെ സാക്ഷാത്കരിക്കേണ്ടതായിട്ടുണ്ട്. ഇക്കാര്യം ഈ ശ്ലോകത്തിന്റെ ഘടനയെ വെളിപ്പെടുത്താൻ സഹായകമായിരിക്കും.

# 69

ശ്രുതി മുതലാം തുരഗം തൊടുത്തൊരാത്മ-
പ്രതിമയെഴും കരണപ്രവീണനാളും
രതിരഥമേറിയഹന്ത രമ്യരൂപം
പ്രതി പുറമേ പെരുമാറിടുന്നജസ്രം.

| | | |
|---|---|---|
| ശ്രുതി മുതലാം | - | ഇന്ദ്രിയങ്ങളിലൊന്നായ ചെവി മുതലായ |
| തുരഗം തൊടുത്ത് | - | കുതിരകളെ പൂട്ടി |
| ഒരു ആത്മപ്രതിമയെഴും | - | ആത്മാവിന്റെ പ്രതിമ എഴുന്നള്ളുന്ന |
| കരണപ്രവീണൻ ആളും | - | മനസ്സെന്ന സാരഥി നിയന്ത്രിക്കുന്നതുമായ |
| രതിരഥമേറി | - | രതിയാകുന്ന രഥത്തിൽ കയറി |
| അഹന്ത | - | അഹന്ത |
| പുറമേ | - | പുറത്തുള്ള |
| രമ്യരൂപംപ്രതി | - | സുഖവിഷയങ്ങൾക്കൊപ്പം |
| അജസ്രം | - | വീണ്ടും വീണ്ടും |
| പെരുമാറിടുന്നു | - | ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. |

**ജീ**വിതം ഒരു യാത്രയാണ്. നാം ഓരോരുത്തരും ആ യാത്രയിൽ പങ്കാളികളാണ്. ഈ യാത്ര തുടങ്ങിയിരിക്കുന്നത് എന്നോ സംഭവിച്ച ഒരു അജ്ഞാനത്തിൽ നിന്നാണ്. എവിടെയോവച്ച് ഞാനെന്നെ മറന്നുപോയി. എത്ര ഓർമ്മിച്ചിട്ടും എവിടെയാണ് ഞാൻ ഇരിക്കുന്നതെന്ന് എനിക്കറിയാൻ കഴിയുന്നില്ല. അവിടെനിന്നാണ് നാം യാത്ര ആരംഭിക്കുന്നത്. അങ്ങനെ ഒരു യാത്രയുടെ രമണീയമായ ഒരു ചിത്രീകരണമാണ് ഈ ശ്ലോകം. നാം യാത്ര ചെയ്യാൻ ഒരു വാഹനത്തെ ആശ്രയിക്കുന്നുണ്ട്. രതിരഥം എന്നാണ് ആ വാഹനത്തിന്റെ പേര്. അതിലെ സഞ്ചാരിയായിരിക്കുന്ന ഞാൻ പ്രതിമ കണക്കെയാണ് ഇരിക്കുന്നത്. പ്രതിമ ജീവനാണ്. ആത്മാവിന്റെ പ്രതിബിംബരൂപമാണ് ജീവൻ. ഞാൻ പ്രതിമയായിടത്തുനിന്നാണ് എനിക്ക് യാത്ര ചെയ്യേണ്ടിവന്നത്.

എന്റെ രഥത്തിനു അഞ്ചു കുതിരകൾ ഉണ്ട്. ജ്ഞാനേന്ദ്രിയങ്ങളാകുന്ന അഞ്ച് കുതിരകൾ. ഏറെ പ്രവീണനായ മനസ്സെന്ന കരണമാണ് കുതിരകളുടെ കടിഞ്ഞാൺ പിടിച്ചിരിക്കുന്നത്. പക്ഷേ കുതിരകൾക്കാകട്ടെ സുഖവിഷയങ്ങളിൽ കുതിച്ചുപായാനാണ് വ്യഗ്രത. സുന്ദരരൂപങ്ങളും മൃദുസ്പർശങ്ങളും ഹൃദ്യമായ രുചികളും വാസനകളും കർണ്ണാനന്ദകരമായ ശബ്ദങ്ങളും ഇന്ദ്രിയങ്ങളെ രമിപ്പിച്ചുകൊണ്ടേയിരിക്കുന്നു. എന്നാണ് ഈ യാത്രക്ക് ഒരു അറുതിയുള്ളത്? ഞാൻ എന്നിലെ എന്നെ അറിയണം. ഞാൻ വേറെ എവിടെയുമല്ല. ഞാൻ എന്നിലാണെന്ന് അറിയണം. അപ്പോൾ യാത്ര അവസാനിച്ചു. ആത്മാവിൽ ഞാൻ നിശ്ചലനാകും. എന്നിലെ കാമ

നകളുടെ തീ അണയും. കുതിരകളും തേരാളിയും രഥചക്രങ്ങളും മൂടൽമഞ്ഞിൽ സൂര്യകിരണങ്ങൾ ഏല്ക്കുമ്പോൾ അലിഞ്ഞുപോകുന്നതുപോലെ തിരോഭവിക്കും.

# 70

ഒരു രതി തന്നെയഹന്തയിന്ദ്രിയാന്തഃ
കരണകളേബരമൊന്നിതൊക്കെയായി
വിരിയുമിതിന്നു വിരാമമെങ്ങു വേറാ-
മറിവവനെന്നറിവോളമോർത്തിടേണം.

| | | |
|---|---|---|
| ഒരു രതിതന്നെ | - | ഒരേ ഒരു ആനന്ദം തന്നെയാണ് |
| അഹന്ത | - | അഹന്തയായും |
| ഇന്ദ്രിയ | - | ഇന്ദ്രിയങ്ങളും |
| അന്തഃകരണ | - | അന്തക്കരണങ്ങളും |
| കളേബരം | - | ശരീരവും |
| എന്നിതൊക്കെയായി | - | എന്നിവയെല്ലാം ആയി |
| വിരിയും | - | വേറെവേറെയായി തീർന്നിടുന്നത്. |
| വേറാം അറിവവൻ | - | അറിയുന്നവനായ ഞാൻ വേറെ |
| എന്നറിവോളം | - | എന്നു മനസ്സിലാക്കുന്നിടത്തോളം |
| ഇതിന്നു | - | ഈ നാനാത്വഭ്രമത്തിനു |
| വിരാമമെങ്ങ്? | - | വിരാമമെങ്ങനെ ഉണ്ടാകാനാണ്? |
| ഓർത്തിടേണം | - | നന്നായി ഇക്കാര്യം ഓർമ്മ വേണം. |

ആനന്ദം ഒന്നേയുള്ളൂ. അത് ആത്മാനന്ദമാണ്. ആത്മാവിനെ മാത്രമേ ആനന്ദത്തിന്റെ സ്രോതസ്സായി അറിയാൻ പാടുള്ളൂ. വേറെ എല്ലാം കപടസ്രോതസ്സുകളാണ്. മിഥ്യാത്വംകൊണ്ടാണ് നമ്മൾ അങ്ങോട്ട് ഒലിച്ചുപോകുന്നത്. വ്യക്തിശരീരത്തിന് ഉപാധികളിലൂടെ മാത്രമാണ് അറിയാൻ കഴിയുന്നുള്ളൂ. അഹന്ത, അന്തക്കരണങ്ങൾ, ഇന്ദ്രിയങ്ങൾ, ശരീരം ഇതെല്ലാം വ്യക്തിപരമായ ഉപാധികളാണ്. ഓരോ മനുഷ്യനിലും ഈ ഉപാധികൾക്ക് വ്യത്യാസമുണ്ടായിരിക്കും. ചില ആളുകളുടെ കണ്ണുകൾക്ക് നല്ല കാഴ്ചശക്തിയാണ്. എന്നാൽ വേറൊരാൾക്ക് വർണ്ണങ്ങളെ തിരിച്ചറിയാനാവുകയില്ല. ചിലർക്ക് എല്ലാം ആഴത്തിൽ ചിന്തിച്ചറിയാനാകും. മറ്റു ചിലർക്കാകട്ടെ എത്ര കേട്ടാലും മനസ്സിലാവുകയില്ല. ഇത് ആത്മാവിന്റെ ദോഷംകൊണ്ടല്ല. ആത്മാവിനെ മറച്ചുവച്ചിരിക്കുന്ന ഉപാധികളുടെ ദോഷം കൊണ്ടാണ്. ഉപാധികൾക്ക് ഈ ദോഷം കൈവന്നിരിക്കുന്നത് നമ്മുടെ വികലമായ കർമ്മങ്ങൾകൊണ്ടാണ്. അപ്പോൾ കർമ്മത്തിൽ ശുദ്ധീകരണം കൊണ്ടുവരണം. ഉപാധികളുടെ ദോഷത്തെ തീർത്ത് ആത്മസ്വരൂപത്തെ എങ്ങനെയോ അങ്ങനെതന്നെ കാണണം.

ഒരേയൊരു ആനന്ദം മാത്രമേ ഉള്ളൂ. ആത്മാവ് ഒന്നേയുള്ളൂവെങ്കിൽ ആനന്ദവും പലതാകാൻ ഇടയില്ല. ഉപാധിഭേദംകൊണ്ടു മാത്രമാണ് വിഷയഭോഗത്തിനുള്ള ത്വര വരുന്നത്. അതിന്റെ കാരണം ഗുരു വെളിപ്പെടുത്തുന്നത് അനുഭവിക്കുന്ന വിഷയവും അനുഭോക്താവും വേറെവേറെയാണെന്ന് അറിയുന്നതുകൊണ്ടാണ്. ആത്മാനന്ദത്തിൽ ഈ വേറ്റുമയില്ല. വിഷയഭോഗത്തിലാണ് ഭേദം വരുന്നത്. അതുകൊണ്ട് എല്ലാ ഭോഗങ്ങൾക്കും ഒരു അറുതി വരുത്തണമെങ്കിൽ ആത്മരതി ഒന്നു മാത്രമാണ് സത്യമായിട്ടുള്ളൂ എന്ന അനുഭവനിഷ്ഠ ആർജ്ജിക്കുകയാണ് വേണ്ടത്.

# 71

സവനമൊഴിഞ്ഞു സമത്വമാർന്നു നില്പീ-
ലവനിയിലാരുമനാദി ലീലയത്രേ
അവിരളമാകുമിതാകവേയറിഞ്ഞാ-
ലവനതിരറ്റ സുഖം ഭവിച്ചിടുന്നു.

| | | |
|---|---|---|
| സവനമൊഴിഞ്ഞ് | - | ജനനവും മരണവും ഇല്ലാതെ |
| അവനിയിൽ | - | ലോകത്തിൽ |
| ആരും | - | ആരുംതന്നെ |
| സമത്വമാർന്നു | - | നിശ്ചലമായ നിലയിൽ |
| നില്പീല | - | നിൽക്കുന്നില്ല. |
| അനാദിലീലയത്രേ | - | ജനനവും മരണവും ജീവിതവും ആദിയില്ലാത്തൊരു ലീലയാണ്. |
| അവിരളമാകും | - | മുടക്കമില്ലാതെ നടക്കുന്ന |
| ഇത് ആകവേ | - | ഈ പ്രക്രിയകളെ പൂർണ്ണമായും |
| അറിഞ്ഞാൽ | - | ആനുഭൂതികമായി അറിഞ്ഞാൽ |
| അവന് | - | ആ ജ്ഞാനിക്ക് |
| അതിരറ്റ | - | അതിരുകളില്ലാത്ത |
| സുഖം | - | പരമാനന്ദം |
| ഭവിച്ചിടുന്നു | - | ലഭിക്കുന്നു. |

**ഭാ**ഗവതഭക്തന്മാർ പ്രപഞ്ചത്തെ ഭഗവാന്റെ ലീലയായിട്ടാണ് ദർശിക്കുന്നത്. ഭഗവാൻ ഒരു കൊച്ചുകുഞ്ഞിനെപ്പോലെ പ്രപഞ്ചരചന നടത്തി കളിക്കുന്നു. ആ ഭഗവാന്റെ ചായക്കൂട്ടുകളിൽനിന്നും ഉരുവം കൊള്ളുന്ന നാം ജീവിതത്തെ കരുപ്പിടിപ്പിച്ച് കൊണ്ടുവരുമ്പോഴേക്കും ഭഗവാൻ പുതിയ ചായങ്ങൾ തേച്ച് നമ്മെ മായ്ച്ചുകളയും. അവിടെ വേറൊരു ചിത്രം വരയ്ക്കും. പ്രപഞ്ചസൃഷ്ടിക്ക് ഒരു സോദ്ദേശ്യതയുണ്ടെന്ന് പറയുകയും അതെന്താണെന്ന് കണ്ടെത്താൻ ശ്രമിക്കുകയും ചെയ്യുന്ന തത്ത്വചിന്താവിഭാഗങ്ങളുണ്ട്. എന്നാൽ അങ്ങനെ ഒരു ലക്ഷ്യവും ഇല്ല എന്നും വാദിക്കുന്നവരുണ്ട്.

ഈ രണ്ടു ഗണത്തിലും നാരായണഗുരു പറയുന്ന അനാദിലീലയെ ഉൾപ്പെടുത്താൻ കഴിയുകയില്ല. നമ്മെ സംബന്ധിച്ചിടത്തോളം അനാദി ലീലയിൽ പൂർണ്ണമായും നമ്മൾ പങ്കാളികളായിട്ടില്ല. അതുകൊണ്ട് ആ ലീലയിൽ ഉൾച്ചേരുക എന്നുള്ളതാണ് നമ്മുടെ സുനിശ്ചിതമായ ഉദ്ദേശ്യം. അങ്ങനെ പ്രപഞ്ചലീലയിൽ ഉൾച്ചേരുന്നതിൽ തടസ്സം നിൽക്കുന്ന വ്യക്തി ഗതമായ അഹന്തയെ നിർമ്മാർജ്ജനം ചെയ്യാനുള്ള ശ്രമം നാം നടത്തേ ണ്ടതാണ്. പ്രസവിക്കുന്നതിനെയാണ് സവനം എന്ന് ഉദ്ദേശിക്കുന്നത്. ഈ പ്രകരണത്തിൽ ആത്മാവിലാണ് പ്രസവങ്ങൾ നടക്കുന്നത്. പ്രസവിക്കുക മാത്രമല്ല, പ്രതിപ്രസവിക്കുകയും ചെയ്യുന്നുണ്ട്. ഏതൊരു ഗർഭ ത്തിൽനിന്നും ഒന്ന് ജാതമായോ ആ ഗർഭാശയത്തിലേക്കുതന്നെ അതിനെ തിരിച്ചെടുക്കുന്നതിനെയാണ് പ്രതിപ്രസവം എന്നു പറയുന്നത്. പ്രസവവും പ്രതിപ്രസവവും എന്നെന്നും ആത്മാവിൽ നടന്നുകൊണ്ടേയിരിക്കുന്നു. ഒരു മുടിവുമില്ല.

പി.ഡി ഔസ്പെൻസ്കി എന്ന ചിന്തകന്റെ പ്രസിദ്ധമായ ഒരു ഗ്രന്ഥ മാണ് Tertium Organum. അദ്ദേഹം റഷ്യയിൽ ജനിച്ച ഒരു മിസ്റ്റിക്കായ ഗുർജിഫിന്റെ ശിഷ്യനാണ്. ഔസ്പെൻസ്കി പൂർണ്ണത്തേയും (whole) അംശത്തേയും (part) സംബന്ധിക്കുന്ന ഒരു തത്ത്വവിചാരം ഈ ഗ്രന്ഥ ത്തിൽ നടത്തുന്നുണ്ട്. പൂർണ്ണം എന്നാൽ അതിൽ അനേകം അംശങ്ങൾ ഉണ്ടാകാം. ഉദാഹരണത്തിന് ഒരു രൂപയിൽ നൂറു പൈസകൾ ചേർന്നിരി ക്കുന്നു. നൂറു പൈസകൾ ചേർത്തുവച്ചാൽ ഒരു രൂപയാകും എന്നുള്ളത് നമ്മുടെ സാധാരണ ഗണനയാണ്. ഈ ഗണന നമ്മളുടെ ചിന്തയിൽ എന്നെന്നും വാസ്തവമായിരിക്കുന്നു.

എന്നാൽ ആത്മാവിനെ സംബന്ധിച്ചിടത്തോളം ഈ ഗണന വിലപ്പോ കുന്നില്ല. എണ്ണമറ്റ നാമരൂപങ്ങളാണ് പ്രപഞ്ചം എന്നു പറയാം. അത് അനേ കമാണ്. ഏകമായ ആത്മാവാണ് ഈ നാമരൂപങ്ങൾക്ക് അധിഷ്ഠാനം. എന്നാൽ എല്ലാ നാമരൂപങ്ങളേയും കൂട്ടിവച്ചാലും ആത്മാവിന്റെ പൂർണ്ണത കിട്ടുകയില്ല. നാമരൂപങ്ങളെ നിരാകരിച്ച് പൂർണ്ണമായ ആത്മാവിനെ ഒന്നായി അറിയണം. അതിനെയാണ് അന്തർജ്ഞാനം എന്നു പറയുന്ന ത്. നാരായണഗുരു അതുകൊണ്ടാണ് അവിരളമാകുന്ന ഈ സവനപ്ര ക്രിയകളെ ആകവേ അറിയണം എന്നു പറയുന്നത്. അപ്പോൾ അവൻ പരമാനന്ദത്തിന്റെ സീമയറ്റ വ്യോമത്തിൽ മതിമറന്നാഹ്ലാദിക്കുന്നു.

# 72

ക്രിയയൊരു കൂറിതവിദ്യ; കേവലം ചി-  
ന്മയി മറുകൂറിതു വിദ്യ; മായയാലേ  
നിയതമിതിങ്ങനെ നില്ക്കിലും പിരിഞ്ഞ-  
ദ്വയപരഭാവന തുര്യമേകിടുന്നു.

| | | |
|---|---|---|
| ക്രിയ ഒരു കൂറ് | - | ഒരു വശത്തുനിന്നും നോക്കുമ്പോൾ ക്രിയകൾ നടക്കുന്നു. |
| ഇത് അവിദ്യ | - | ഇത് അവിദ്യയാണ്. |
| മറു കൂറ് | - | ഇതിന്റെ എതിർവശത്തുനിന്നും നോക്കിയാൽ |
| കേവലം ചിന്മയി | - | ഏകമായ അറിവിന്റെ നിറവു മാത്രം. |
| ഇത് വിദ്യ | - | ഇത് വിദ്യയാണ്. |
| മായയാലേ | - | മായ കാരണം |
| ഇത് ഇങ്ങനെ | - | വിദ്യയും അവിദ്യയും ഇങ്ങനെ |
| നിയതം | - | എന്നും |
| പിരിഞ്ഞുനില്ക്കിലും | - | വേറിട്ടു നിൽക്കുമെങ്കിലും |
| ആ ദ്വയപരഭാവന | - | വിദ്യ, അവിദ്യ എന്ന ദ്വൈതത്തിന പ്പുറത്തുള്ള ആത്മബോധത്തെ ധ്യാനിക്കുന്നതിലൂടെ |
| തുര്യമേകിടുന്നു | - | തുരീയാനുഭൂതി ഉണ്ടാകുന്നു. |

മനുഷ്യൻ എന്തെല്ലാം വൈവിധ്യമുള്ള കർമ്മങ്ങളാണ് ചെയ്തുകൊണ്ടിരിക്കുന്നത്! ഒരു മൃഗത്തിന്റെ ജീവിതത്തിൽ ഇത്രമാത്രം സങ്കീർണ്ണതകൾ ഒന്നും കാണുന്നില്ല. മനുഷ്യൻ ക്രിയകൾ ചെയ്യുന്നത് ഫലോദ്ദേശ്യത്തോടുകൂടിയാണ്. കുറച്ചു സുഖത്തിൽനിന്ന് കൂടുതൽ സുഖമാണ് എല്ലാ കർമ്മങ്ങളുടേയും ലക്ഷ്യം. അസംസ്കൃതവസ്തുക്കളെ സംസ്കരിക്കണമെങ്കിൽ അതിൽ മനുഷ്യൻ അവന്റെ അദ്ധ്വാനത്തെ ചെലുത്തേണ്ടതായിട്ടുണ്ട്. അങ്ങനെയാണ് ശാസ്ത്രം ഓരോരോ കണ്ടുപിടിത്തങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നത്. കാലുകൊണ്ടു നടക്കാവുന്ന മനുഷ്യൻ കാറും വിമാനവും കണ്ടുപിടിച്ചതും നിർമ്മിച്ചെടുത്തതും ക്രിയകളിലൂടെയാണ്. സുഖത്തിനുവേണ്ടി ക്രിയകൾ ചെയ്തുകൊണ്ടിരിക്കുന്നത് അവിദ്യ കാരണമാണ്. എന്തെന്നാൽ സുഖം ക്രിയകളുടെ സ്വഭാവമല്ല. ആത്മാവിന്റെ സ്വഭാവമാണ്. ആത്മാവിന്റെ സ്വഭാവമായിരിക്കുന്ന സുഖത്തിനുവേണ്ടി കണക്കില്ലാതെ ക്രിയകൾ ചെയ്തുകൂട്ടിയിട്ടെന്തു കാര്യം?

അതുകൊണ്ട് യാഗങ്ങളും യജ്ഞങ്ങളും അതുപോലെയുള്ള അനുഷ്ഠാനങ്ങളും ആത്മസാക്ഷാത്കാരത്തിനു പ്രോത്സാഹനീയങ്ങളല്ല. ശങ്കരാചാര്യർ ജ്ഞാനത്തെയാണ് കർമ്മത്തിന്റെ സ്ഥാനത്ത് ആത്മസാധകമായി കാണുന്നത്. ജ്ഞാനലബ്ധിക്കുവേണ്ടി കർമ്മം ചെയ്യുന്നതിലൂടെ ജ്ഞാനകർമ്മസമുച്ചയദോഷം സംഭവിക്കുമെന്ന് ശങ്കാരാചാര്യർ പറയുന്നു. കർമ്മങ്ങളുടെ മറുപുറമായി വരുന്നത് ജ്ഞാനമാണ്. ചിന്മയമായിരിക്കുന്ന ബോധത്തെ അറിയുന്നതാണ് ഇവിടെ വിദ്യ എന്നു പറയുന്നത്. വിദ്യ ഒരു ജ്ഞാനപ്രക്രിയയാണ്. അത് ആന്തരികമായി അറിയേണ്ട ഒന്നാണ്. അതിനു കർമ്മത്തിന്റെ ആവശ്യമില്ല. ഇങ്ങനെ വിദ്യയും അവിദ്യയും രണ്ടായി പിരിഞ്ഞുതന്നെ എപ്പോഴും നിൽക്കുന്നു. ഇവ രണ്ടും മായയുടെ അധീനതയിൽ വരുന്നതാണ്. ജീവന്റെ സംതുലനാവസ്ഥക്ക് വിദ്യയും അവിദ്യയും പരസ്പരം സഹായകമായി വർത്തിക്കുമെങ്കിലും പൂർണ്ണമായ

ആത്മാനുഭവത്തിന് ഈ ദ്വന്ദ്വത്തേയും ഉല്ലംഘിക്കേണ്ടതായിട്ടുണ്ട്. അങ്ങനെ ഒരു ദ്വയപരഭാവനയാണ് തുരീയാനുഭൂതിയിലേക്ക് നമ്മെ നയിക്കുന്നത്.

# 73

ഒരു പൊരുളിങ്കലനേകമുണ്ടനേകം
പൊരുളിലൊരർത്ഥവുമെന്ന ബുദ്ധിയാലേ
അറിവിലടങ്ങുമഭേദമായിതെല്ലാ-
വരുമറിവീലതിഗോപനീയമാകും.

| | | |
|---|---|---|
| ഒരു പൊരുളിങ്കൽ | - | ഒരു സത്തയിൽ |
| അനേകമുണ്ട് | - | അനേകം രൂപഭേദങ്ങൾ സംഭവിക്കുന്നു. |
| അനേകം പൊരുളിൽ | - | അനേകം രൂപഭേദങ്ങളിൽ |
| ഒരു അർത്ഥവും | - | ഒരു അർത്ഥമായും സ്ഥിതി ചെയ്യുന്നു. |
| എന്ന ബുദ്ധിയാലേ | - | ഈ ജ്ഞാനമുണ്ടായാൽ |
| അഭേദമായി | - | രൂപഭേദങ്ങളെല്ലാം പോയി |
| അറിവിലടങ്ങും | - | അറിവിന്റെ ഏകാത്മകതയിൽ എല്ലാം വിലയിക്കും. |
| ഇത് | - | ഈ ദർശനം |
| എല്ലാവരും അറിവീല | - | എല്ലാവർക്കും മനസ്സിലാക്കാൻ കഴിയുന്നില്ല. |
| അതിഗോപനീയമാകും | - | ഇതു തീർത്തും രഹസ്യമായ ജ്ഞാനമാണ്. |

**ഭൗ**തികശാസ്ത്രം പ്രപഞ്ചത്തിന്റെ സത്തയെ അന്വേഷിച്ചു ചെന്നപ്പോൾ അതു മാറ്റർ ആണെന്നു മനസ്സിലാക്കി. ഒരേയൊരു മാറ്റർ ഈ പ്രപഞ്ചത്തിലെ വൈവിദ്ധ്യങ്ങളെ പിന്നെ എങ്ങനെയാണ് ജനിപ്പിച്ചത്? ബഹുവിധമായ ജൈവവൈവിദ്ധ്യങ്ങളിൽ എല്ലാം ഒരേയൊരു മാറ്റർ തന്നെയാണ് ഇരിക്കുന്നതെന്നു പറയുമ്പോൾ നാം തർക്കം പറയാറില്ല. എന്നാൽ ലോകത്തിലെ മതങ്ങൾ പ്രപഞ്ചത്തിന്റെ സ്രഷ്ടാവായി അദൃശ്യമായ ഒരേയൊരു ഈശ്വരനെ പ്രകീർത്തിക്കുമ്പോൾ ചിലർ അതിൽ അവിശ്വസിക്കുകയും ചിലർ അമിതമായി വിശ്വസിക്കുകയും ചെയ്യുന്നു.

ഈശാവാസ്യോപനിഷത്ത് തുടങ്ങുന്നതുതന്നെ ജഗത്തിലെല്ലാം ഈശൻ ആവസിക്കുന്നുണ്ടെന്നു പറഞ്ഞുകൊണ്ടാണ്. ഈ ദാർശനികപ്രഹേളികയെ നമുക്ക് തീർക്കാൻ കഴിയുന്നത്, പരമമായ കാരണത്തിൽ നിന്നാണ് ഈ ലോകം ഉണ്ടായതെന്നും എണ്ണമറ്റ സൃഷ്ടിജാലങ്ങളിലെല്ലാം ആ പരമകാരണം അർത്ഥമായി ഇരിക്കുന്നുണ്ടെന്നും അറിയുന്നതിലൂടെ

ഒരു സമന്വയബുദ്ധി കൈവരിക്കുന്നതിലൂടെയാണ്. ഏകവും അനേകവും എന്നുള്ള ചിന്തപോലും അവസാനം അറിവിൽ വിലീനമാകും.

അറിവു മാത്രമേ എല്ലാ അസ്തിതകൾക്കും ഉറവിടമായിരിക്കുന്നുള്ളൂ. എല്ലാവർക്കും ഈ തത്ത്വം അറിയാൻ കഴിയാത്തത് എന്തുകൊണ്ടാണ്? ഗുരു പറയുന്നു: ഇത് ഗോപ്യമാണെന്ന്. ഇതിലൊരു രഹസ്യസ്വഭാവമുണ്ട്. വാസനയുടെ ശക്തിയായ തള്ളിച്ചമൂലം ആത്മബുദ്ധി തെളിഞ്ഞുകിട്ടാൻ വളരെ പ്രയാസമുള്ളതുകൊണ്ടാണ് ഗുരു ഇത് ഗോപനീയമാണെന്നു പറയുന്നത്. പറഞ്ഞുകൊടുത്താലും ബുദ്ധികൊണ്ട് മനസ്സിലാക്കാമെന്നല്ലാതെ അനുഭൂതിയുടെ തലത്തിൽ വരണമെങ്കിൽ വാസനാക്ഷയം ഉണ്ടായി ആത്മചേതനയിൽ നിഷ്ഠ ഉണ്ടാകണം.

# 74

പൊടിയൊരുഭൂവിലസംഖ്യമപ്പൊടിക്കുൾ-
പ്പെടുമൊരു ഭൂവിതിനില്ല ഭിന്നഭാവം;
ജഡമമരുന്നതുപോലെ ചിത്തിലും ചി-
ത്തുടലിലുമിങ്ങിതിനാലിതോർക്കിലേകം.

| | | |
|---|---|---|
| പൊടി | - | പൊടി |
| ഒരു ഭൂവിൽ | - | ഈ ഭൂമിയിൽ |
| അസംഖ്യം | - | എണ്ണമറ്റതാണ്. |
| ആ പൊടിക്ക് ഉൾപ്പെടും | - | ആ പൊടിയുടെയെല്ലാം ഉള്ളായിരിക്കുന്ന |
| ഒരു ഭൂവ് | - | ഒരേയൊരു ഭൂമി |
| ഇതിനില്ല ഭിന്നഭാവം | - | ഭൂമിയിൽനിന്നു വേറിട്ട് പൊടിക്കോ പൊടിയിൽനിന്നു വേറിട്ട് ഭൂമിക്കോ ഉണ്മയില്ല. |
| അതുപോലെ | - | അതുപോലെ |
| ജഡം ചിത്തിലും അമരുന്നു | - | ജഡം ചിത്തിൽ ഉള്ളലിയുന്നു, |
| ചിത്ത് ഉടലിലും | - | ചിത്ത് ജഡമായ ഉടലിലും ഉള്ളലിയുന്നു |
| ഇങ്ങ് ഇതിനാൽ | - | ഇതുകൊണ്ടുതന്നെ ഇവിടെ |
| ഓർക്കിൽ | - | മനനം ചെയ്തു നോക്കിയാൽ |
| ഇത് | - | ചിത്തും ജഡവും |
| ഏകം | - | ഒന്നാണ്. |

**ഈ** ഭൂമി മുഴുവനും പൊടികൊണ്ട് കുത്തിനിറച്ചിരിക്കുകയാണ്. എന്തെല്ലാം തരത്തിലുള്ള പൊടികൾ? ആധുനികശാസ്ത്രം പറയുന്നത്

പരമരേണുക്കൾകൊണ്ടാണ് പ്രപഞ്ചം നിർമ്മിതമായിട്ടുള്ളത് എന്നാണ്. ഇല ക്ട്രോണും പ്രോട്ടോണും ന്യൂട്രോണുമാണ് ഒരു ആറ്റത്തിന്റെ ഉൾഘട കങ്ങൾ. ഇങ്ങനെയുള്ള എണ്ണമറ്റ ആറ്റങ്ങൾ പ്രപഞ്ചനിർമ്മിതിയിൽ പങ്കു ചേർന്നിരിക്കുന്നുണ്ട്. ഗുരു ഇവിടെ ഭൂമിയിലെ പൊടിയെ ഉദാഹരിച്ചു പറയുമ്പോൾ വളരെ വിശദമായ അർത്ഥത്തിലാണ് അതിനെ മനസ്സിലാ ക്കേണ്ടത്. കുശവൻ ഒരു കുടം ഉണ്ടാക്കിയാൽ അതിനുപയോഗിച്ച കളി മണ്ണ് പൊടിയാണ്. ആ കുടം മുഴുവൻ പൊടിയാണ്. ആ പൊടിയിലെല്ലാം കുടം ഇരിക്കുന്നു. കുടത്തിന് ആകാരത്തെ നൽകുന്നത് പൊടിയാണ്. പൊടിയെ വിട്ട് കുടത്തിനിരിക്കാനോ കുടത്തെവിട്ട് പൊടിക്കിരിക്കാനോ കഴിയുകയില്ല. അങ്ങോട്ടും ഇങ്ങോട്ടും ഉൾച്ചേർന്നിരിക്കുന്ന ഈ അവസ്ഥ തന്നെയാണ് നമ്മുടെ ജീവനിലും ഉള്ളത്. നാം മനസ്സിനേയും ശരീര ത്തേയും ചിലപ്പോഴൊക്കെ രണ്ടാക്കി മനസ്സിലാക്കിപ്പോരാറുണ്ട്.

റെനെ ഡെക്കാർട്ട് എന്ന പാശ്ചാത്യചിന്തകനാണ് മനസ്സിനേയും ശരീ രത്തേയും പിരിച്ചുവച്ച് ചിന്തയ്ക്കൊരു രൂപഭദ്രത കൊണ്ടുവരുവാൻ ശ്രമി ച്ചത്. എന്നാൽ ഡെക്കാർട്ടിന്റെ ചിന്ത രോഗാതുരമായ ഒരു വ്യക്തിത്വത്തി ലേക്കാണ് മനുഷ്യനെ നയിച്ചത്. മനസ്സും ശരീരവും രണ്ടെന്നു ധരിക്കു ന്നതിലൂടെ ജീവിതത്തിന്റെ അസംതുലിതാവസ്ഥ തുടങ്ങുകയായി. അതു കൊണ്ട് ഗുരു ചിത്തും ജഡവും എന്നുള്ള വിഭാഗീയതകൾ ഒരിക്കലും സംഭവിച്ചിട്ടില്ല എന്നും ജഡത്തിൽ ചിത്തമർന്നിരിക്കുകയും ചിത്തിൽ ജഡ മമർന്നിരിക്കുകയും ചെയ്യുന്നുണ്ടെന്ന് വെളിപ്പെടുത്തി. കാല്പനികമായി മനുഷ്യൻ സൃഷ്ടിച്ച ഭേദബുദ്ധികളെയെല്ലാം ഗുരു സമഗ്രമായി സമന്വ യിപ്പിക്കുകയാണ് ഇവിടെ ചെയ്യുന്നത്.

# 75

പ്രകൃതി ജലം തനു ഫേനമാഴിയാത്മാ-
വഹമഹമെന്നലയുന്നതൂർമ്മിജാലം
അകമലരാർന്നറിവൊക്കെ മുത്തുതാൻ താൻ
നുകരുവതാമമൃതായതിങ്ങു നൂനം.

| | | |
|---|---|---|
| പ്രകൃതി ജലം | - | പ്രകൃതി ജലസമാനമാണ്. |
| തനു ഫേനം | - | ശരീരങ്ങൾ വെള്ളക്കുമിളകൾ പോലെയാണ്. |
| ആഴി ആത്മാ | - | ആത്മാവിനു സാഗരത്തിന്റെ സ്വഭാവമാണ്. |
| അഹം അഹം എന്ന് | - | ഞാൻ ഞാൻ എന്ന് |
| അലയുന്നത് | - | ലക്ഷ്യമില്ലാതെ അലയുന്നത് |
| ഊർമ്മിജാലം | - | തരംഗനിരകളാണ് |
| അകമലരാർന്ന | - | ആത്മസൂനമായി വിരിഞ്ഞ |

| | | |
|---|---|---|
| അറിവൊക്കെ | - | അറിവുകളെല്ലാം |
| മുത്തുതാൻ | - | പരമാഹ്ലാദകരമായ മുത്തുകളാണ്. |
| താൻ അമൃതായതിങ്ങ് | - | ഒരുവൻ അവയെ അമൃതബിന്ദുക്കളായി ഇവിടെ |
| നുകരുവതാം നൂനം | - | തീർച്ചയായും നുകരുന്നു. |

ഉപമകളിലൂടേയും ബിംബങ്ങളിലൂടേയും പ്രതീകങ്ങളിലൂടേയും സംസാരിക്കുന്നത് ലോകത്ത് എവിടെയുമുള്ള പൗരാണികമായ ആദ്ധ്യാത്മികസംഹിതകളുടെ ഒരു പ്രത്യേകതയാണ്. ആ പൗരാണികസംസ്കൃതിയുടെ കണ്ണി മുറിയാത്ത ശൃംഖലയെ പ്രതിനിധാനംചെയ്യുന്ന നാരായണഗുരുവും ഉപമകളിലൂടെതന്നെയാണ് ആത്മാന്വേഷകനിൽ അമൃതവർഷം ചൊരിയുന്നത്. ആത്മാവ് ആഴിപോലെയാണ്. ആഴി ഒരേസമയം ആഴമുള്ളതും അനന്തവുമാണ്. ഈ അവനിയിൽ ആഴിയേക്കാൾ ശ്രേഷ്ഠമായ ഒരു ഉപമയെ വേറെ ഒരു വസ്തുവിലും ദർശിക്കാനാവുന്നില്ല. ആ ആഴിയിലെ ജലംപോലെയാണ് പ്രകൃതി.

ജലമാണ് ആഴിക്ക് സത്തയായിരിക്കുന്നത്. ആ ജലം കുമിളകൾക്ക് രൂപം കൊടുക്കുമ്പോൾ അതിനെ പ്രകൃതിയിൽ കാണുന്ന വൈവിധ്യമാർന്ന ശരീരങ്ങളായി കാണണം. നിരനിരയായി അലച്ചുകൊണ്ടിരിക്കുന്ന തരംഗജാലങ്ങൾ അഹന്തയാണ്. തരംഗനിരകൾ എന്താണ് അന്വേഷിക്കുന്നത്? അവ കരയിലേക്ക് ഓടിയണഞ്ഞ് സ്വയം തല്ലിത്തകർന്ന് കടലിൽതന്നെ തിരിച്ചുവിലയിക്കുന്നു. അതുപോലെയാണ് 'അഹം' വിഷയങ്ങൾക്കു പിന്നാലെ അലഞ്ഞുതിരിഞ്ഞ് സ്വയം ഭഗ്നാശനായി ആത്മാവിൽതന്നെ വന്നുവിലയിക്കുന്നത്. ഗുരുവിന്റെ കൃതികളിൽ മുഴുവൻ കടലിന്റെ ചിത്രങ്ങൾ വീണ്ടും വീണ്ടും പ്രത്യക്ഷപ്പെട്ടു കാണാറുണ്ട്. ഗുരു അത്രമാത്രം കടലിനെ അടുത്തറിഞ്ഞിരിക്കണം. ആ കടലിനടിയിൽ മുത്തുകൾ ഒളിഞ്ഞിരിക്കുന്നത് ഉപരിതലത്തിൽനിന്നും നോക്കിയാൽ കാണില്ല. ആഴത്തിലേക്കു പോകണം. അപ്പോൾ മുത്തുകളുടെ കണ്ണഞ്ചിക്കുന്ന കലവറയിൽ നമ്മൾ എത്തിച്ചേരും . അതുപോലെ ആത്മാവിന്റെ ആഴങ്ങളിൽനിന്നും അറിവ് ഉണർന്നുവരുമ്പോൾ മുത്തിനേക്കാൾ വിലയുള്ള ആത്മസൂനങ്ങളായിരിക്കും ആ അറിവുകൾ. അമൃതനിഷ്യന്ദിയായ ഈ അനുഭവങ്ങളെ ഒരു ജ്ഞാനിയുടെ എപ്പോഴുമുള്ള ഒരു അവസ്ഥയാണെന്നു മനസ്സിലാക്കണം.

# 76

മണലളവറ്റു ചൊരിഞ്ഞ വാപിയിന്മേ-
ലണിയണിയായല വീശിടുന്നവണ്ണം
അനൃതപരമ്പര വീശിയന്തരാത്മാ-
വിനെയകമേ ബഹുരൂപമാക്കിടുന്നു.

| | | |
|---|---|---|
| മണൽ അളവറ്റ് | - | അളവില്ലാതെ നിരന്തരമായി മണൽ |
| ചൊരിഞ്ഞ | - | വീണുകൊണ്ടിരിക്കുന്ന |
| വാപിയിന്മേൽ | - | കുളത്തിൽ |
| അണി അണിയായ് | - | ഒന്നിനു പിറകെ ഒന്നായി |
| അല വീശിടുന്ന വണ്ണം | - | അലമാലകൾ ഉണ്ടാകുന്നതുപോലെ |
| അനൃതപരമ്പര വീശി | - | അസത്യങ്ങളുടെ പരമ്പരയാകുന്ന കാറ്റു വീശി |
| അന്തരാത്മാവിനെ | - | സ്വച്ഛമായ ആന്തരികബോധത്തെ |
| അകമേ | - | അതിൽതന്നെ |
| ബഹുരൂപമാക്കിടുന്നു | - | പലരൂപങ്ങളാക്കി തോന്നിപ്പിക്കുന്നു. |

ആത്മാവ് സ്വച്ഛവും നിശ്ചലവുമായ ഒരു ജലരാശിപോലെയാണ്. ഇവിടെ ഒരു കുളത്തിലെ ജലത്തിനോടാണ് ആത്മാവിനെ ഉപമിച്ചിരിക്കുന്നത്. ആ കുളത്തിലേക്ക് നിരന്തരമായി മണൽ വീണുകൊണ്ടിരിക്കുകയാണ്. മണലിന്റെ പതനാഘാതത്താൽ ജലത്തിനുണ്ടായിരുന്ന ശാന്തി ഭഞ്ജിക്കപ്പെടുന്നു. കുളം മുഴുവൻ അലമാലകളാൽ പ്രക്ഷുബ്ധമായി. ഇതുപോലെയാണ് അന്തരാത്മാവിന്റെയും സ്വഭാവം. പൊതുവേ സ്വച്ഛമായിരിക്കുന്ന ആത്മാവിൽ വാസനകളുടെ കാറ്റു മൂലം ബാഹ്യവിഷയങ്ങൾ വന്നുവീണ് അന്തരംഗം കാറും കോളും കൊണ്ട കടൽപോലെയാകുന്നു. സൗമ്യമായ ആത്മവിശുദ്ധി നിറഞ്ഞിരുന്നപ്പോൾ നാം എവിടേയും ദർശിച്ചിരുന്നഏകത പൊയ്പോകുന്നു. നാനാത്വഭ്രമം ഉളവാക്കുന്ന പ്രപഞ്ചസൃഷ്ടികൾ വെറുപ്പുളവാക്കുന്നവയായും ചിലപ്പോഴൊക്കെ ആസക്തി ഉളവാക്കുന്നവയായും മാറുന്നു. ജീവിതത്തിലെ എല്ലാവിധ വൈകാരികപ്രക്ഷുബ്ധതകളും സംഭവിക്കുന്നത് ഇത്തരത്തിലാണ്.

ടോൾസ്റ്റോയിയുടെ അന്നാകരിനീന എന്ന വിശ്വോത്തരകൃതിയിൽ അന്നയുടേയും കരീനിന്റെയും സമാധാനപൂർണ്ണമായ ജീവിതത്തിലേക്കു കടന്നുവന്ന വ്രോൺസ്കി എന്ന അന്നയുടെ കാമുകൻ അതുവരെ നിലനിന്നിരുന്ന ശാന്തസുന്ദരമായ ജീവിതത്തെ ഇളക്കിമറിക്കുന്നു. കുടുംബബന്ധങ്ങൾ ആടിയുലഞ്ഞു. സ്നേഹത്തിനു വേണ്ടിയുള്ള മിഥ്യയായ പരക്കംപാച്ചിലിൽ ഉറച്ച ഒരു നിലം നഷ്ടപ്പെട്ട് പിടിച്ചുനിൽക്കാനാവാതെ അന്ന റെയിൽപ്പാളത്തിൽ തലവച്ച് ആത്മഹത്യ ചെയ്യുന്നു. ടോൾസ്റ്റോയിയുടെ ഈ നോവലിന്റെ തനിയാവർത്തനങ്ങൾതന്നെയാണ് നമ്മളുടെ ജീവിതത്തിലെ പല സംഭവങ്ങളും. വിഷയങ്ങളെ ആത്മാവിന്റെ സ്വച്ഛമാർന്ന ജലരാശിയിലേക്ക് കടത്തിവിടാതെ നോക്കണം. നാം നമ്മുടെ ആത്മാവിനെ അതിന്റെ സ്വാഭാവികതയിൽ ശാന്തമായിരിക്കാൻ മാത്രം അനുവദിക്കുക.

# 77

പരമൊരു വിണ്ണു, പരന്ന ശക്തി കാറ്റാ-
മറിവനലൻ, ജലമക്ഷ, മിന്ദ്രിയാർത്ഥം
ധരണി, യിതിങ്ങനെയഞ്ചു തത്ത്വമായ് നി-
ന്നെരിയുമിതിന്റെ രഹസ്യമേകമാകും.

| | | |
|---|---|---|
| പരമൊരു വിണ്ണ് | - | പരമമായ ആത്മാവാണ് ആകാശം. |
| പരന്ന ശക്തി കാറ്റാം | - | സർവ്വവ്യാപിയായ മായാശക്തി യാണ് കാറ്റായിരിക്കുന്നത്. |
| അറിവ് അനലൻ | - | അറിവ് അഗ്നിയാണ്. |
| ജലം അക്ഷം | - | ഇന്ദ്രിയങ്ങൾ ജലമാണ്. |
| ഇന്ദ്രിയാർത്ഥം ധരണി | - | ഇന്ദ്രിയവിഷയങ്ങളാണ് ഭൂമി. |
| ഇതിങ്ങനെ | - | ഇങ്ങനെ സത്തും ചിത്തും ഒരു വ്യവസ്ഥയിൽ |
| അഞ്ചു തത്ത്വമായ് | - | അഞ്ചു തത്ത്വമായി |
| നിന്നെരിയും | - | നിന്നെരിഞ്ഞുകൊണ്ടിരിക്കുന്നു. |
| ഇതിന്റെ രഹസ്യം | - | അഞ്ചു ഭൂതങ്ങളും അറിവിന്റെ അഞ്ചു ഭാവങ്ങളും ചേർന്നെരിയുന്ന ഈ രഹസ്യം |
| ഏകമാകും | - | ഏകമാണ്. |

പ്രപഞ്ചം ഒരു വ്യവസ്ഥയാണ് (system). ആ വ്യവസ്ഥ നിശ്ചിതമായ ചില നിയമങ്ങളിലൂടെയാണ് നടപ്പിലായിക്കൊണ്ടിരിക്കുന്നത്. ബാഹ്യലോകത്ത് പ്രപഞ്ചത്തിനൊരു വ്യവസ്ഥയുള്ളതുപോലതന്നെ ആന്തരികലോകത്തും ഒരു വ്യവസ്ഥയുണ്ട്. ഈ രണ്ടു വ്യവസ്ഥകളും ഒന്നിക്കുന്ന ഒരു സന്ധിസ്ഥാനവു മുണ്ട്. ഇങ്ങനെ സമസ്തതയേയും ഉൾക്കൊള്ളുന്ന ഒരു ചിന്താസംവിധാ നത്തെപറ്റി ഫ്രിജോഫ് കാപ്ര 'ജീവന്റെ മാറാല' (Web of Life) എന്ന ഗ്രന്ഥ ത്തിൽ സവിസ്തരം ചർച്ചചെയ്യുന്നുണ്ട്. അകവും പുറവും എന്ന ഭേദമില്ലാതെ സമഗ്രമായി ചിന്തിക്കുന്ന ഒരു ഘടനയെ (structure) അദ്ദേഹം മുമ്പോട്ടുവ യ്ക്കുന്നു. systems thinking, network thinking, holystic thinking, organismic thinking - എന്നൊക്കെയാണ് അദ്ദേഹം ആ ചിന്താരീതിക്കു പേരുകൊടുത്തിരിക്കുന്നത്.

നാരായണഗുരുവാകട്ടെ ഇതെല്ലാം വളരെ മുമ്പേ അടുക്കും മുറയോടും കൂടി അറിയുന്ന വിധം പറഞ്ഞുതന്നിരിക്കുകയാണ്. ഒരു വശത്ത് ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഇതൊക്കെച്ചേർന്ന ബാഹ്യപ്രപഞ്ചം. ഇനി ആന്ത രപ്രപഞ്ചത്തിൽ തത്തുല്യമായി പരമമായ ബോധം, പരന്നടിക്കുന്ന മായാശക്തി, നിത്യജീവിതത്തിൽ ഉണ്ടാകുന്ന സോപാധികമായ അറിവുകൾ, ഇന്ദ്രിയങ്ങൾ,

ഇന്ദ്രിയാർത്ഥങ്ങൾ ഇവ അഞ്ചിനേയും പഞ്ചഭൂതങ്ങളുമായി തട്ടിച്ചറിയണം. ആകാശം നമുക്ക് പരിചിതമാണ്. എന്നാൽ പരമമായ ആത്മാകാശം നമുക്ക് പരിചിതമല്ല. അതുകൊണ്ടാണ് ആകാശത്തിന്റെ അനന്തതയും ഔന്നത്യവും സൂക്ഷ്മതയും സർവ്വവ്യാപകതയും എല്ലാം കണക്കിലെടുത്തുകൊണ്ട് പരമമായ ബോധത്തെ അതുമായി ചേർത്തുവയ്ക്കുന്നത്.

വായുവിന്റെ ശക്തി അപ്രതിഹതമാണ്. എല്ലായിടത്തും പരന്നടിച്ചുകൊണ്ടിരിക്കുന്ന കാറ്റിനോടാണ് മായാശക്തിയെ ബന്ധപ്പെടുത്തുന്നത്. ഒരു ചെറിയ അണു മുതൽ ആകാശം വരെയുള്ള സർവത്തിലും മായാശക്തി ഒളിഞ്ഞും തെളിഞ്ഞും വീശുന്നുണ്ട്. ബോധത്തിലുണ്ടാകുന്ന എല്ലാ അറിവുകളും അഗ്നിതത്ത്വമാണ്. ഇന്ദ്രിയങ്ങളാകട്ടെ ജലതത്ത്വത്തെയാണ് പ്രതിനിധാനം ചെയ്യുന്നത്. ധരണിയെ ഇന്ദ്രിയവിഷയങ്ങളുമായി യോജിപ്പിച്ചറിയണം. അപ്പോൾ നാം ചിന്തിച്ച് ഒരിക്കലും കാടുകയറി പോവുകയില്ല. കേവലബോധത്തിൽ ഇവയെല്ലാം ഒരു വ്യവസ്ഥയോടുകൂടി പെരുമാറുന്നത് ഒരു സാക്ഷിയെപ്പോലെ നോക്കിക്കാണാൻ കഴിവുണ്ടാകും. പരമമായ ആഹ്ലാദമാണത്.

# 78

മരണവുമില്ല പുറപ്പുമില്ല വാഴ്‌വും
നരസുരരാദിയുമില്ല നാമരൂപം
മരുവിലമർന്ന മരീചി നീരുപോൽ നി-
ല്പൊരുപൊരുളാം പൊരുളല്ലിതോർത്തിടേണം.

| | | |
|---|---|---|
| മരണവും ഇല്ല | - | മരണവും ഇല്ല. |
| പുറപ്പും ഇല്ല | - | ജനനവും ഇല്ല. |
| വാഴ്‌വും | - | അതിനിടയിലുള്ള ജീവിതവും ഇല്ല. |
| നരസുരരാദിയും ഇല്ല | - | മനുഷ്യൻ, ദേവന്മാർ തുടങ്ങിയവരുമില്ല. |
| നാമരൂപം | - | ഇവയെല്ലാം നാമങ്ങളും രൂപങ്ങളും മാത്രമാണ്. |
| മരുവിൽ അമർന്ന | - | മരുഭൂമിയിൽ കാണാറുള്ള |
| മരീചി നീരുപോൽ | - | ജലപ്രതീതിപോലെ |
| നില്പൊരു പൊരുളാം | - | നിലനിൽക്കുന്ന ഒന്നാണിത്. |
| ഇത് പൊരുളല്ല | - | നാമരൂപങ്ങളൊന്നും പരമമായ സത്യമല്ല. |
| ഓർത്തിടേണം | - | ഇത് എപ്പോഴും സ്മരിക്കണം. |

മരണമാണ് മനുഷ്യനെ വല്ലാതെ ഭയപ്പെടുത്തുന്നത്. മരിക്കുമ്പോൾ നമുക്ക് പലതും നഷ്ടമാകുന്നതുപോലെ തോന്നും. ഈ ലോകത്തിലെ സുഖങ്ങൾ പിന്നെ അനുഭവിക്കുവാൻ കഴിയുകയില്ല. മരണമുള്ളതുകൊണ്ട് മാത്രമാണ് സത്യത്തേയും ദൈവത്തേയും മനുഷ്യൻ അന്വേ

ഷിക്കുന്നതുപോലും. കഠോപനിഷത്തിൽ മൃത്യുവിന്റെ വക്ത്രത്തിലേക്ക് അഭിശപ്തനായ നചികേതസ്സ് ധീരതയോടെ നടന്നുചെന്ന് ചോദിക്കുന്ന ചോദ്യം, മൃത്യുവിനെ എങ്ങനെ അതിലംഘിക്കാൻ കഴിയും എന്നുള്ള താണ്. സിദ്ധാർത്ഥരാജകുമാരൻ മരണത്തിന്റെ ബീഭത്സമുഖം കണ്ട് ഭയന്നും ദുഃഖിച്ചും ആണ് കൊട്ടാരം വിട്ട് ഇറങ്ങിപ്പോയത്. മരണത്തി നൊരു പരിഹാരമില്ലേ എന്നറിയാൻ വേണ്ടി.

ഗുരു പറയുന്നു, മരണവുമില്ല. 'ഞാൻ 'മരിക്കുന്നില്ല. മരിക്കുന്നില്ല എന്നു മാത്രമല്ല ഞാൻ ജനിച്ചിട്ടില്ല എന്നും ഗുരു സ്വയം പറയുന്നു. ജനിച്ചിട്ടില്ലാത്ത ഗുരുവിനെക്കുറിച്ചാണ് നാം തർക്കിക്കുന്നത്. ജനിച്ചിട്ടില്ലാത്ത ഒരു ഗുരുവിന്റെ പേരിലാണ് നാം സംഘടനകളൊക്കെ ഉണ്ടാക്കി അണിനിരക്കുന്നത്. ഗുരു വീണ്ടും പറയുന്നു: എനിക്കൊരു ജീവിതം ഉണ്ടായിരുന്നില്ല എന്ന്. ആത്മോ പദേശശതകത്തിന്റെ രഹസ്യം മനസ്സിലാക്കിയെടുക്കണമെങ്കിൽ ലൗകികബു ദ്ധിയോടുകൂടി ചിന്തിക്കാൻ പാടില്ല. ആത്മബുദ്ധി തെളിഞ്ഞുവരണം. ഞാൻ ആത്മാവാണെന്നറിയുമ്പോൾ ശാരീരികമായ അസ്തിതയിൽനിന്നെല്ലാം വിമു ക്തനായി. ആത്മാവാകട്ടെ ജനനമരണങ്ങളില്ലാതെ എന്നും നിലനിൽക്കുന്ന ഉണ്മയാണ്.

ശരീരമാണ് ജനിക്കുന്നതും നിലനിൽക്കുന്നതും മരിക്കുന്നതും. ഞാൻ ശരീരമാണെന്നു കരുതുന്നവർ മരിക്കുന്നു. ശരീരത്തിനെന്തെങ്കിലും ക്ഷതം പറ്റിയാൽ ദുഃഖിക്കുന്നു. ജീവിതത്തിലുടനീളം ഇവർ പരാതികളും കുറ്റ പ്പെടുത്തലുകളുമായി ജീവിച്ചുപോരുന്നു. എന്നാൽ ഗുരു നമ്മളെ ആത്മാ വിലേക്കു ക്ഷണിക്കുകയാണ്. അവിടെ ഞാൻ, മനുഷ്യൻ പോലുമല്ല. അവിടെ ദേവന്മാരോ അസുരന്മാരോ ഇല്ല. ആത്മബോധം ഉണർന്നവന് ഇതെല്ലാം വെറും നാമങ്ങളും രൂപങ്ങളും മാത്രമാണ്. ചുട്ടുപൊള്ളുന്ന വെയിലുള്ളപ്പോൾ മരുഭൂമിയിലൂടെ ദാഹജലത്തിനുവേണ്ടി അലഞ്ഞുതി രിയുമ്പോൾ അങ്ങകലെ ജലാശയം കാണുന്നു. വെള്ളം കെട്ടിക്കിടക്കു ന്നതുപോലെ. പക്ഷേ, എത്ര നടന്നാലും ആ ജലാശയത്തിലേക്ക് നമുക്ക് എത്താൻ കഴിയുന്നില്ല. വീണ്ടും വീണ്ടും അകന്നുപോയ്ക്കൊണ്ടേയിരി ക്കും. അതു കാനൽജലമാണ്. കാനൽ എന്നാൽ തോന്നൽ എന്നാ ണർത്ഥം. കാനൽജലംകൊണ്ട് ദാഹം തീരുകയില്ല. കാനൽജലത്തിനു യാഥാതഥ്യമായ നിലനിൽപ്പും ഇല്ല.

അതുപോലെ ജനനവും മരണവും നിലനിൽപ്പും എല്ലാം ആത്മസ്ഥി തനായ ഒരുവനിൽ മരുഭൂമിയിൽ കാണുന്ന ജലപ്രതീതി പോലെയാണ്. അവിടെ യഥാർത്ഥത്തിൽ ജലം ഉണ്ടായോ? ജലം ഉണ്ടായിട്ടില്ല. എന്നാലും നമ്മൾ കണ്ടു. ജലം ഉള്ളതുപോലെയും ജലം നിലനിൽക്കുന്നതുപോ ലെയും തോന്നിപ്പിച്ചു. സൂര്യന്റെ പ്രകാശം കുറഞ്ഞുവന്നപ്പോൾ ജലപ്ര തീതിയും നഷ്ടമായി. ഇതുപോലെയൊക്കെയാണ് ജീവിതത്തിന്റെ കാര്യ വും. നെടിയ കിനാവാണ് ജീവിതം എന്നു പറഞ്ഞ ഗുരുവിന് അതേ സ്വര ത്തിൽത്തന്നെ പറയാം മരണവുമില്ല പുറപ്പുമില്ല പിന്നെ എന്താണ് ജീവിതം?

# 79

ജനിസമയം സ്ഥിതിയില്ല ജന്മിയന്യ-
ക്ഷണമതിലില്ലിതിരിപ്പതെപ്രകാരം?
ഹനനവുമിങ്ങനെതന്നെയാകയാലേ
ജനനവുമില്ലിതു ചിത്പ്രഭാവമെല്ലാം.

| | | |
|---|---|---|
| ജനിസമയം | - | ജനിക്കുന്ന വേളയിൽ |
| സ്ഥിതിയില്ല | - | ജന്മിയെന്ന അവസ്ഥ ഇല്ല. |
| ജന്മി | - | ജനിക്കുന്നവൻ |
| അന്യക്ഷണമതിൽ | - | ജനിക്കുന്ന സമയത്തല്ലാതെ |
| ഇല്ല | - | ജന്മിക്കു നിലനില്പുമില്ല |
| ഇത് ഇരിപ്പത് എപ്രകാരം | - | ഒരേസമയം ഉണ്മയും ഇല്ലായ്മയും ഒന്നിച്ചിരിക്കുന്നത് എങ്ങനെയാണ് |
| ഹനനവും ഇങ്ങനെ തന്നെ | - | ജനനത്തെപ്പോലെതന്നെമരണവും ഇങ്ങനെതന്നെയാണ്. |
| ആകയാലേ | - | അതുകൊണ്ട് |
| ജനനവുമില്ല | - | ജനനവുമില്ല, മരണവുമില്ല. |
| ഇത് എല്ലാം | - | ഇവിടെ കാണുന്നതെല്ലാം |
| ചിത് പ്രഭാവം | - | അറിവിന്റെ അത്ഭുതകരമായ പ്രഭാവം മാത്രം. |

**ജ**നിക്കുക എന്നതൊരു ക്രിയയാണ്. ക്രിയ എന്നാൽ ചലനമാണ്. ചലിക്കുന്ന ഒന്നിനു നിശ്ചലതയില്ല. ക്രിയയിൽ അതുകൊണ്ട് സ്ഥിതിയില്ല. ജനനം എന്ന ക്രിയ നടക്കുന്ന വേളയിൽ ജന്മിക്ക് അതിൽ സ്ഥിതിചെയ്യാൻ കഴിയുകയില്ല. ജനനമുള്ളവനാണ് ജന്മി. ജന്മി സ്ഥൈതികമായ ഒരു നിലയാണ്. അതൊരു പ്രക്രിയയല്ല. ഈ പ്രഹേളികാജന്യമായ വാഴ്‌വിന്റെ രഹസ്യത്തിലേക്ക് വെളിച്ചം വീശുന്ന ഈ ശ്ലോകം ധ്യാനാത്മകമായി ഇഴപിരിച്ചെടുക്കേണ്ട ഒന്നാണ്. ജനിക്കുന്ന സമയത്ത് ജന്മി ഇല്ലാതിരിക്കുകയും ജനനം കഴിഞ്ഞാൽ പിന്നെ ജന്മി എന്നു വിളിക്കാൻ കഴിയാതിരിക്കുകയും ചെയ്യുന്നു. ജനനം എന്ന പ്രക്രിയയിൽനിന്നും വേറൊരു പ്രക്രിയയിലേക്കു കടക്കുമ്പോൾ അവിടേയും ജന്മിക്കു സ്ഥാനമില്ലാതെ പോകുന്നു.

ഈ ലോകം എന്നു പറയുന്നത് ചലനവും നിശ്ചലതയും കൂടിക്കലർന്നതാണ്. ബോധം നിശ്ചലമാണ്. ലോകം ചലിച്ചുകൊണ്ടിരിക്കുന്നതാണ്. ഒരു ഉദാഹരണം പറയുകയാണെങ്കിൽ കടലിന്റെ ആഴത്തിൽ നിശ്ചലതയുണ്ടായിരിക്കവേതന്നെ മുകൾപ്പരപ്പ് പ്രക്ഷുബ്ധമായിരിക്കും. വേറൊരു ഉദാഹരണം എടുക്കുകയാണെങ്കിൽ ചുഴലിക്കാറ്റിന്റെ നാഭി

നിശ്ചലമായ ഒരു കേന്ദ്രമാണ്. ഈ ശ്ലോകം ഊന്നൽ കൊടുക്കുന്നത് എല്ലാ ക്രിയകളും അറിവിൽ നടക്കുന്ന അത്ഭുതകരമായ പ്രഭാവങ്ങൾ മാത്രമാണെന്നു പറയാനാണ്. ജനനവും മരണവുമെല്ലാം ആ മഹാപ്രഭാവത്തിൽ സംഭവിക്കുന്നതാണ്. ആത്മബോധം തെളിയുമ്പോൾ ഈ പ്രഭാവത്തിന്റെ കാന്തികതയിൽനിന്നും നാം മുക്തനാകും.

# 80

സ്ഥിതിഗതിപോലെ വിരോധിയായ സൃഷ്ടി-
സ്ഥിതിലയമെങ്ങൊരു ദിക്കിലൊത്തു വാഴും?
ഗതിയിവ മൂന്നിനുമെങ്ങുമില്ലിതോർത്താൽ
ക്ഷിതി മുതലായവ ഗീരു മാത്രമാകും.

| | | |
|---|---|---|
| സ്ഥിതിഗതിപോലെ | - | ഒരു വസ്തു സ്ഥിതി ചെയ്യുമ്പോൾ ചലിക്കുന്നില്ല. ചലിക്കുമ്പോൾ ആ വസ്തു സ്ഥിതി ചെയ്യുന്നുമില്ല. |
| വിരോധിയായ | - | ഇങ്ങനെ സ്ഥിതിയും ഗതിയും ഒരേ സമയം ചേരാത്തതുപോലെ |
| സൃഷ്ടിസ്ഥിതി ലയം | - | സൃഷ്ടി, സ്ഥിതി , ലയം എന്നീ പ്രക്രിയകൾ |
| എങ്ങൊരു ദിക്കിൽ | - | എങ്ങനെയാണ് ഒരേയിടത്ത് |
| ഒത്തു വാഴും | - | ഒന്നിച്ചിരിക്കുന്നത്? |
| ഇവ മൂന്നിനും | - | സൃഷ്ടി, സ്ഥിതി, ലയം ഇവ മൂന്നിനും |
| ഗതി എങ്ങും ഇല്ല | - | സ്വതന്ത്രമായ ഒരു അസ്തിതയില്ല. |
| ഇതോർത്താൽ | - | ഇങ്ങനെ വിചിന്തനം ചെയ്താൽ |
| ക്ഷിതി മുതലായവ | - | ഭൂമി മുതലായ എല്ലാ ഭൂതങ്ങളും |
| ഗീരു മാത്രമാകും | - | വെറും വാക്കുകൾ മാത്രമാണെന്നു ബോധ്യമാകും. |

**ഈ** പ്രപഞ്ചത്തിൽ നാം കണ്ടുപോരുന്ന പലസംഭവങ്ങളിലും ഒളിഞ്ഞിരിക്കുന്ന വൈരുദ്ധ്യങ്ങളെ നാം ശ്രദ്ധിക്കാതെ പോയിട്ടുണ്ട്. ഒരു വസ്തു ഒരിടത്ത് സ്ഥിതി ചെയ്യുന്നു എന്നു പറഞ്ഞാൽ ആ വസ്തു നിശ്ചലാവസ്ഥയിലാണ് എന്നറിയണം. പിന്നെ അതിന് എങ്ങനെയാണ് ചലനം ഉണ്ടാവുക? വസ്തു ഒന്നേയുള്ളു എങ്കിൽ അത് പിന്നെ എവിടെനിന്ന് എങ്ങോട്ട് ചലിക്കും? ചലിക്കുന്നത് ഒരിടത്തുനിന്ന് വേറൊരിടത്തേക്കാണ്. ചലനം തുടങ്ങാൻ ഒരിടം വേണം. അവസാനിക്കാൻ ഒരിടം വേണം. അതിനിടയിലുള്ള അന്തരാളവും വേണം. ആത്മാവിനു ജന്മമുണ്ടെന്നു പറയുകയാണെങ്കിൽ അതിനു നാശവും ഉണ്ടായിരിക്കും. ജനിപ്പിക്കണമെങ്കിൽ

വേറെ ഒന്ന് ഉണ്ടായിരിക്കണം. അപ്പോൾ രണ്ട് ഉണ്മ ഉണ്ടാകുന്നു. രണ്ട് ഉണ്മകൾക്ക് ഒരേയിടത്ത് ഒരേസമയം ഇരിക്കാൻ കഴിയുകയില്ല. ഒരു മേശ വച്ചിരിക്കുന്ന ഇടത്ത് ഒരു കസേരക്കു സ്ഥിതി ചെയ്യാൻ കഴിയുകയില്ല. അതുകൊണ്ട് ആത്മസത്ത ഏകമായിരിക്കുന്നതിനാൽ ആത്മസത്തയിൽ ചലനമില്ല. ചലനമില്ലാത്ത ഒന്നിന് നിശ്ചലമായി നിൽക്കേണ്ട ആവശ്യവുമില്ല.

സൃഷ്ടി എന്നു പറയുന്നത് ഒരു ചലനമാണ്. ലയം അല്ലെങ്കിൽ നാശം എന്നു പറയുന്നത് വേറൊരു ചലനമാണ്. അതിനിടയിലുള്ള നിലനിൽപ്പിനെയാണ് സ്ഥിതി എന്നു പറയുന്നത്. ഇതൊക്കെ ആത്മസത്തയുടെ ഏകതയെ ധ്യാനിച്ചുറപ്പിച്ചാൽ വെറും വാക്കുകൾ മാത്രമായിത്തീരും. നാം വ്യാവഹാരികലോകത്തിൽ അനുഭവിക്കുന്ന എല്ലാ അനുഭവങ്ങളിലും വാക്കുകളാൽ നിർമ്മിക്കപ്പെട്ട ഒരു പ്രാപഞ്ചികബോധമാണ് നമ്മെ നിയന്ത്രിക്കുന്നത്. ആത്മബോധത്തിൽനിന്നും വാക്കിന്റെ പ്രസക്തികളെ അടർത്തിമാറ്റിയാൽ സൃഷ്ടി എന്നും സ്ഥിതി എന്നും ലയം എന്നും നാം പറഞ്ഞുപോരുന്ന പ്രക്രിയകളും അവസാനിക്കും. ഈ നിറവാണ് വൈരുദ്ധ്യമില്ലാത്ത നമ്മുടെ ആന്തരികത.

# 81

പ്രകൃതി പിരിഞ്ഞൊരു കൂറു ഭോക്തൃരൂപം
സകലവുമായ് വെളിയേ സമുല്ലസിക്കും
ഇഹപരമാമൊരു കൂറിദന്തയാലേ
വികസിതമാമിതു ഭോഗ്യവിശ്വമാകും.

| | | |
|---|---|---|
| പ്രകൃതി പിരിഞ്ഞ് | - | ആത്മശക്തിയായ പ്രകൃതി പിരിഞ്ഞ് |
| ഒരു കൂറ് | - | ഒരു ഭാഗത്ത് |
| ഭോക്തൃരൂപം | - | ഭോക്താവായി നിൽക്കുന്നു. |
| ഒരു കൂറ് | - | മറുഭാഗത്ത് |
| ഇദന്തയാലേ | - | ഇദന്ത കാരണം |
| ഇഹപരമാം | - | ഇഹപരങ്ങളായ |
| സകലവുമായി | - | എല്ലാമായി |
| വെളിയേ സമുല്ലസിക്കും | - | ബാഹ്യലോകം പ്രതിഭാസിക്കുന്നു. |
| ഇത് | - | ഇതാണ് |
| വികസിതമാം | - | വികസിച്ചു നിൽക്കുന്ന |
| ഭോഗ്യവിശ്വമാകും | - | ഭോഗ്യവിശ്വമായിരിക്കുന്നത്. |

സുഖം ഉള്ളയിടത്തു മാത്രമേ ആരും ജീവിക്കുകയുള്ളൂ. നല്ല കാലാവസ്ഥയുള്ള ഇടത്തേക്ക് ആളുകൾ പോകാറില്ലേ? നല്ല സമ്പത്തുള്ള ഇടങ്ങളിലേക്ക് ആളുകൾ പോകാറില്ലേ? സുഖത്തെ തിരഞ്ഞുകൊണ്ടാണ് മനുഷ്യൻ ഓരോ നിമിഷവും ജീവിക്കുന്നത്. ഈ സുഖത്തെ അനുഭവിക്കു

ന്നത് ആരാണ്? അതൊരു അഹന്തയാണ്. അതിനെ വിശദീകരിക്കുകയാണ് ഗുരു ഇവിടെ ചെയ്യുന്നത്. ആത്മാവിൽത്തന്നെ ഇരിക്കുന്ന ഒരു ശക്തിയാണ് പ്രകൃതി. ആ പ്രകൃതി സ്വയം രണ്ടായി പിരിയുന്നു. ലോകത്തെ ഭുജിക്കുവാനുള്ള തയ്യാറെടുപ്പാണിത്. ഭുജിക്കണമെങ്കിൽ അഹന്ത ഭോക്താവിന്റെ രൂപം കൈക്കൊള്ളണം. രസമുള്ള വസ്തുക്കൾ മാത്രമേ ഭോക്താവിനു പ്രിയത ഉണ്ടാക്കുന്നുള്ളൂ. അപ്രിയം ഉളവാക്കുന്ന വസ്തുക്കളെ തള്ളിക്കളയുമ്പോഴും ഭോക്താവിന് രസം ഉണ്ടാകും. ഭോക്താവ് അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ പുറംലോകം രണ്ടു തരത്തിലുള്ള സുഖം പ്രദാനം ചെയ്യുന്നുണ്ട്. ചില ഭോഗ്യങ്ങൾ അപ്പോൾതന്നെ സുഖം കൊടുക്കുന്നു. അവ ഐഹികങ്ങളാണ്. ചിലവ കുറേ കഴിഞ്ഞ് സുഖാനുഭവത്തെ നൽകുന്നു. അവ പരങ്ങളാണ്.

നമ്മുടെ വായിൽ ഒരു മധുരപലഹാരം ഇട്ടുതരികയാണെങ്കിൽ അപ്പോൾത്തന്നെ നമുക്കതിന്റെ രസമറിയാം. സുഖം അനുഭവിക്കുകയും ചെയ്യാം. എന്നാൽ ഒരു വാഴ വച്ചാൽ കുറേ കഴിഞ്ഞാണ് നമുക്കതിന്റെ ഫലം ലഭിക്കുന്നത്. കർമ്മങ്ങളുടെ ഫലം ഇങ്ങനെ പിരിഞ്ഞു നിൽക്കുന്നതിനെ അടിസ്ഥാനമാക്കിയാണ് ഇഹം എന്നും പരം എന്നുമുള്ള വിവക്ഷ ഇവിടെ ചേർത്തിരിക്കുന്നത്. ഈ ഭോക്താവിനു മേഞ്ഞുനടക്കുവാനുള്ള ഇടമാണ് ഭോഗ്യവിശ്വം. അതും പ്രകൃതിയുടെ ഒരു പുറമാണ്. ഭോക്താവെന്ന പുറവും ഭോഗ്യവിശ്വമെന്ന മറുപുറവും ചേർന്ന് വ്യാവഹാരികലോകം ഉണ്ടായിവരുന്നു. ആത്മസ്വരൂപം അപ്പോഴും വികാരരഹിതമായിത്തന്നെ നില കൊള്ളുന്നു. നാം ആത്മസത്ത തന്നെയാണ്.

# 82

അരണികടഞ്ഞെഴുമഗ്നിപോലെയാരാ-
യ്‌വവരലിരുന്നതിരറ്റെഴും വിവേകം
പരമചിദംബരമാർന്ന ഭാനുവായ് നി-
ന്നെരിയുമതിന്നിരയായിടുന്നു സർവം.

| | | |
|---|---|---|
| അരണി കടഞ്ഞെഴും | - | അരണി കടയുമ്പോൾ അതിൽ നിന്നും ജ്വലിച്ചുയരുന്ന |
| അഗ്നിപോലെ | - | തീ പോലെ |
| ആരായ്‌വവരിൽ ഇരുന്ന് | - | ജ്ഞാനത്തെ അന്വേഷിക്കുന്നവരിൽനിന്ന് |
| അതിരറ്റെഴും വിവേകം | - | അതിരുകളില്ലാതെ ഉദിച്ചുയുരുന്ന ജ്ഞാനപ്രകാശം |
| പരമചിദംബരമാർന്ന | - | പരമമായ ചിദാകാശത്തിൽ നിറഞ്ഞു നിൽക്കുന്ന |

| | | |
|---|---|---|
| ഭാനുവായ് നിന്നെരിയും | - | ആത്മസൂര്യനായി എരിഞ്ഞു കൊണ്ടിരിക്കും |
| അതിന്ന് | - | ആ ജ്ഞാനാഗ്നിയിൽ |
| ഇരയായിടുന്നു സർവം | - | എല്ലാം കത്തിയെരിയുന്നു. |

**ജീ**വിതം ഒരു തപസ്സാണ്. ആ തപനക്രിയ നടക്കുന്നത് അരണികൾ കടയുന്നതുപോലെയാണ്. യജ്ഞകുണ്ഡത്തിൽ തീ പിടിപ്പിക്കുവാൻ രണ്ട് മരക്കഷണങ്ങൾ തമ്മിൽ ഉരച്ചാണ് തീ ഉണ്ടാക്കുന്നത്. ആ മരകഷണങ്ങളെയാണ് അരണികൾ എന്നു പറയുന്നത്. താഴെ വച്ചിരിക്കുന്ന അരണിയെ അധരാരണി എന്നും മുകളിൽ കടഞ്ഞുകൊണ്ടിരിക്കുന്ന അരണിയെ ഉത്തരാരണി എന്നുമാണ് വിളിക്കുന്നത്. കടച്ചിൽ അതിന്റെ മൂർച്ഛയിൽ എത്തുമ്പോഴാണ് അതിൽനിന്നും അഗ്നി ജ്വലിച്ചുയരുന്നത്. മൈഥുനപ്രക്രിയയിലും ഇതേപോലുള്ള ഒരു മഥനമാണ് നടക്കുന്നത്. അവിടെ ജ്വലിച്ചുയരുന്നത് ആനന്ദമൂർച്ഛയാണ്.

ഇവിടെ ജീവിതമാകുന്ന തപനപ്രക്രിയയിൽ ഒരു താപസന് ഭോക്താവായിരിക്കുന്ന തന്റെ അഹന്തയും ഭോഗ്യവിശ്വമായിരിക്കുന്ന പ്രപഞ്ചവും തമ്മിലാണ് പരമമായ ഒരു മൂല്യസാക്ഷാത്കാരത്തിനുവേണ്ടി സംഘർഷണത്തിലേർപ്പെട്ടിരിക്കുന്നത്. ഭോക്താവും ഭോഗ്യവിശ്വവും ഒരു പ്രത്യേക അനുരണനാത്മകതയിൽ എത്തിച്ചേരുമ്പോൾ ആത്മാനുഭവം പ്രളയാഗ്നിപോലെ അഹന്തയേയും ലൗകികതയേയും വിഴുങ്ങിക്കളയുന്നു. ദ്വൈതങ്ങളറ്റ ഉൾവെളി തേജസ്സിയന്ന ഒരു സൂര്യനായി പ്രകാശിക്കുന്നു. ജീവിതത്തിലെ ഇരുണ്ട ശക്തികളിൽനിന്ന് നമുക്കു പുറത്തുകടക്കാൻ കഴിഞ്ഞിരിക്കുന്നു. കാമം, ക്രോധം, അസൂയ അവയെല്ലാം ജ്ഞാനാഗ്നിയിൽ ദഗ്ധമായിപ്പോയി. ഈ സാക്ഷാത്കാരമാണ് ആത്മോപദേശശതകം നമുക്കുണ്ടാക്കിത്തരുന്നത്. ജീവിതത്തിന്റെ ചിദംബരത്തിലേക്ക് നമ്മെ കൈപിടിച്ചുയർത്തുന്നു. ഇതാണ് പരമമായ അർത്ഥം എന്നറിയണം.

# 83

ഉടയുമിരിക്കുമുദിക്കുമൊന്നു മാറി-
ത്തുടരുമിതിങ്ങുടലിൻ സ്വഭാവമാകും
മുടിയിലിരുന്നറിയുന്നു മൂന്നുമാത്മാ-
വിടരറുമൊന്നിതു നിർവികാരമാകും.

| | | |
|---|---|---|
| ഉടയും | - | നശിക്കും |
| ഇരിക്കും | - | സ്ഥിതി ചെയ്യും |
| ഉദിക്കും | - | ജനിക്കും |

| | | |
|---|---|---|
| ഒന്നുമാറിത്തുടരും | - | ഒരു രൂപം മാറി വേറൊരു രൂപത്തിൽ തുടരും |
| ഇത് | - | ഈ പരിണാമം |
| ഇങ്ങ് ഉടലിൻ | - | ഇവിടെ ശരീരത്തിന്റെ തലത്തിൽ |
| സ്വഭാവമാകും | - | സ്വാഭാവികമായി സംഭവിച്ചു കൊണ്ടിരിക്കും |
| മുടിയിലിരുന്ന് | - | സർവ്വാതീതമായി വർത്തിച്ച് |
| ആത്മാ | - | ബോധം |
| മൂന്നും അറിയുന്നു | - | സൃഷ്ടിസ്ഥിതിലയങ്ങളെ അറിയുന്നു. |
| ഇടരറും | - | ദുഃഖം അറ്റുപോയ |
| ഒന്നിത് | - | ഈ ആത്മാവ് ഏകമാണ്. |
| നിർവികാരമാകും | - | ഈ ആത്മാവ് മാറ്റമില്ലാത്തതുമാണ്. |

ശ്രീബുദ്ധനാണ് ജീവിതത്തിന്റെ ക്ഷണികതയെക്കുറിച്ച് ദാർശനികമായ ഒരു പരിപ്രേക്ഷ്യം (perspective) നമുക്ക് ആദ്യം പറഞ്ഞുതന്നത്. അദ്ദേഹം പ്രപഞ്ചവസ്തുക്കളുടെ ജനനവും നിലനിൽപ്പും മരണവുമെല്ലാം ശാശ്വതമായ ആനന്ദത്തെ പ്രദാനം ചെയ്യുന്നില്ലെന്ന് നമ്മെ ബോധ്യപ്പെടുത്തി. ബുദ്ധൻ പറയുന്നു: ‘ ലോകജീവിതം ശരൽക്കാലമേഘങ്ങളെപ്പോലെയാണ്. ഒരു നൃത്തത്തിൽ ചലനങ്ങൾ മാറിമാറി വരുന്നതുപോലെയാണ് ജനനവും മരണവും സംഭവിച്ചുകൊണ്ടിരിക്കുന്നത്. കരിമേഘങ്ങൾക്കു കുറുകേ ഒളിമിന്നുന്ന ഒരു വിദ്യുല്ലത കണക്കെയാണ് ജീവായുസ്സ് കടന്നുപോകുന്നത്. എന്തൊരു ദ്രുതഗതിയാണതിന്. ചെങ്കുത്തായ ഒരു മലയിൽനിന്നും ഊക്കോടെ താഴേക്കു പ്രവഹിക്കുന്ന ജലപാതം പോലെയാണത്.’ അതുകൊണ്ടാണ് ബുദ്ധൻ ലോകജീവിതത്തെ ദുഃഖമായി കണ്ടത്.

എന്നാൽ നാരായണഗുരു അങ്ങനെയൊരു വിഷാദാത്മകതയെ പറ്റിയല്ല പറയുന്നത്. ഒന്നുണ്ടാവുകയും നിലനിൽക്കുകയും നശിക്കുകയും ചെയ്യുന്നത് ശരീരത്തിന്റെ സ്വഭാവമാണെന്നാണ്. സ്വഭാവം എന്നാൽ മാറ്റമില്ലാത്ത നിയമം എന്നാണ്. പ്രപഞ്ചത്തിലെ ഈ ജൈവികപ്രക്രിയകളെയെല്ലാം നമുക്കു തടുക്കാൻ കഴിയുകയില്ല. തടുത്താൽ മാനസികതലത്തിലും ശാരീരികതലത്തിലും ആ സർഗ്ഗപ്രവാഹം അനാരോഗ്യകരമായ ഒരു വിഷമസന്ധിയെ സൃഷ്ടിക്കും. എന്നാൽ ഇവിടെ വേറൊരു പോംവഴി പറയുന്നു: ഞാൻ എന്നു പറയുന്ന സത്ത സൃഷ്ടിസ്ഥിതിലയങ്ങൾക്ക് അതീതമായ ഒരു ഉണ്മയാണെന്നാണ്. അതീതം എന്നു പറഞ്ഞാൽ ഇതിനു പുറത്ത് എന്നല്ല. ഈ മൂന്ന് പ്രക്രിയകൾക്കും ആത്മാവിൽ സ്ഥാനമുണ്ട്. എന്നാൽ ഈ മൂന്ന് പ്രക്രിയകളാലും ആത്മാവിന് ഒരു ഭാവഭേദവും സംഭവിക്കുന്നില്ല. ആത്മാവ് മുടിയിലിരുന്ന് മൂന്നും അറിയുന്നു.

എബ്രഹാം മാസ്ലോവിനെപ്പോലെയുള്ള മനഃശാസ്ത്രജ്ഞർ ഉത്തുംഗാനുഭൂതി (peak experience) എന്നു പറയുന്നത് മുടിയിലിരുന്ന് അറിയുന്നതിനെയാണ്. മുടി എന്നു പറഞ്ഞാൽ ഉത്തുംഗമായ തലം. ഭാവാ

തീതതലം. അതുകൊണ്ട് ആത്മാവ് ഒരു തരത്തിലുള്ള വികാരത്തിനും അടിപ്പെടുന്നില്ല. ഒരു തരത്തിലുള്ള ദുഃഖവും ആത്മാവിനെ പിടികൂടുന്നുമില്ല. അത് എപ്പോഴും ഉണ്മയുള്ളതാണ് എന്ന അർത്ഥത്തിൽ സത്താണ്. അത് എപ്പോഴും അറിഞ്ഞുകൊണ്ടിരിക്കുന്നു എന്ന അർത്ഥത്തിൽ ചിത്താണ്. അതെപ്പോഴും ആനന്ദിച്ചുകൊണ്ടിരിക്കുന്നു എന്ന അർത്ഥത്തിൽ ആനന്ദമാണ്.

# 84

അറിവതിനാലവനീവികാരമുണ്ടെ-
ന്നരുളുമിതോർക്കില സത്യമുള്ളതുർവീ
നിരവധിയായ് നിലയറ്റു നില്പതെല്ലാ-
മറിവിലെഴും പ്രകൃതിസ്വരൂപമാകും.

| | | |
|---|---|---|
| അറിവതിനാൽ | - | അറിയുന്നതുകൊണ്ട് |
| അവനീ വികാരം | - | മണ്ണിന്റെ രൂപാന്തരങ്ങളായ കലം. കുടം മുതലായവ |
| ഉണ്ടെന്ന് | - | ഉള്ളതാണെന്ന് |
| അരുളും | - | നാം പറയാറുണ്ട്. |
| ഉള്ളത് ഉർവീ | - | സത്യത്തിൽ മണ്ണു മാത്രമേയുള്ളൂ. |
| ഇതോർക്കിൽ അസത്യം | - | ഇതറിഞ്ഞാൽ കലം, ചട്ടി എന്നീ വികാരങ്ങളെല്ലാം അസത്യമാണ്. |
| നിരവധിയായ് | - | എണ്ണമറ്റ തരത്തിൽ കാണപ്പെടുന്നതെല്ലാം |
| നിലയറ്റു നില്പതെല്ലാം | - | സ്വന്തമായി അസ്തിതയില്ലാത്ത നാമരൂപങ്ങളാണ് |
| അറിവിലെഴും | - | അറിവിൽനിന്നും എഴുന്നു വരുന്ന |
| പ്രകൃതി സ്വരൂപമാകും | - | പ്രകൃതിയുടെ സ്വരൂപമാണിതെല്ലാം. |

**ഏ**തൊരു വസ്തു നിർമ്മിക്കുന്നതിനും ഒരു പദാർത്ഥം ആവശ്യമാണ്. ആ പദാർത്ഥമാണ് ആ വസ്തുവിന്റെ യഥാർത്ഥ സത്തയായിരിക്കുന്നത്. സ്പിനോസ എന്ന പാശ്ചാത്യചിന്തകൻ ഈ സത്തയെ substance എന്നാണ് വിളിച്ചത്. ഒരു കുലാലൻ കളിമണ്ണ് അരച്ചു കുഴച്ച് അതിനെ കുലാലദണ്ഡും ചക്രവും ഉപയോഗിച്ച് പരുവപ്പെടുത്തി പാത്രങ്ങൾ ഉണ്ടാക്കുന്നു. ചട്ടി, കലം, പാന, കൂജ, കുടം ഇതെല്ലാം ആ കളിമണ്ണിൽനിന്ന് കുലാലൻ ഉണ്ടാക്കിയെടുക്കുന്നു. കളിമണ്ണിൽ നിർമ്മിച്ച ആ ഓരോ രൂപത്തേയും നോക്കി നിങ്ങളോട് ചോദിക്കുകയാണ്: ഇതെന്താണ്? നിങ്ങൾ പറയും, ഇതു ചട്ടിയാണെന്ന്, ഇതു കലമാണെന്ന്. അപ്പോൾ കളിമണ്ണെവിടെപ്പോയി? കലം എന്ന നാമത്തിന്റെയും രൂപത്തിന്റെയും മറവിൽ കളിമ

ണ്ണെന്ന സത്ത അകപ്പെട്ടുപോയി. നാമത്തിനും രൂപത്തിനും അമിതമായ പ്രസക്തിയും പ്രാധാന്യവും നാം അറിയാതെ കൊടുത്തുപോകുന്നു. സത്തയെ മറന്നുപോകുന്നു. ഈ പ്രപഞ്ചത്തിൽ നിരവധി രൂപങ്ങളും നിരവധി നാമങ്ങളും ചേർന്ന് പ്രപഞ്ചത്തിന്റെ സത്തയെ മറച്ചുവയ്ക്കുന്നു. നാമരൂപങ്ങളുടെ മോഹവലയത്തിൽ നാം കുടുങ്ങിപ്പോകുന്നു.

മനസ്സ് നാമങ്ങളുടെ സ്വാധീനത്തിൽ പെട്ടിരിക്കുകയാണ്. ആ മനസ്സിൽതന്നെ രൂപങ്ങളുടെ പ്രതിഭകളുമുണ്ട്. രൂപം എന്നു പറയുമ്പോൾ അതിന് ഇന്ദ്രിയഗോചരമായ ഒരു അസ്തിതയും മനോഗോചരമായ വേറൊരു അസ്തിതയുമുണ്ട്. ഇന്ദ്രിയഗോചരമായ രൂപം വ്യാവഹാരികമാണ്. ഇന്ദ്രിയഗോചരമായ വെള്ളം കുടിച്ചാലേ നമ്മുടെ ദാഹം മാറുകയുള്ളൂ. എന്നാൽ വെള്ളത്തിന് മനോഗോചരമായ ഒരു പ്രതിഭയുമുണ്ട്. മനസ്സിലടങ്ങിയിരിക്കുന്ന വെള്ളത്തിന്റെ പ്രതിഭ നമ്മുടെ ദാഹം മാറ്റുകയില്ല. ഇവിടെ പറയുന്ന രൂപാത്മകതയും നാമാത്മകതയും പാരമാർത്ഥികതയിൽ മാത്രമേ നിലയറ്റു നിൽക്കുന്നുള്ളു എന്നും അറിയണം. ആ അറിവാണ് നമ്മെ സ്വതന്ത്രനാക്കുന്നത്.

# 85

നിഴലൊരു ബിംബമപേക്ഷിയാതെ നില്പീ-
ലെഴുമുലകെങ്ങുമബിംബമാകയാലേ
നിഴലുമതല്ലിതു നേരുമല്ല വിദ്വാ-
നെഴുതിയിടും ഫണിപോലെ കാണുമെല്ലാം.

| | | |
|---|---|---|
| നിഴൽ | - | നിഴൽ |
| ഒരു ബിംബം | - | ഒരു ബിംബത്തെ |
| അപേക്ഷിയാതെ | - | ആശ്രയിച്ചല്ലാതെ |
| നില്പീല | - | നിലനിൽക്കുന്നില്ല. |
| എഴും ഉലക് എങ്ങും | - | എല്ലായിടത്തും പ്രതീതമായിക്കാണുന്ന ലോകം |
| അബിംബമാകയാലേ | - | ഒരു ബിംബത്തെ ആശ്രയിച്ചു നിഴലിക്കുന്നതല്ല. |
| നിഴലുമതല്ല | - | അതിനാൽ പ്രപഞ്ചം നിഴലുമല്ല. |
| ഇതു നേരുമല്ല | - | സ്വയം സത്ത ഉള്ളതുമല്ല. |
| വിദ്വാൻ | - | ചതുരനായ ഒരു കലാകാരൻ |
| എഴുതിയിടും | - | വരയ്ക്കുന്ന |
| ഫണിപോലെ | - | പാമ്പിനെപ്പോലെ |
| കാണുമെല്ലാം | - | എല്ലാം കാണപ്പെടുകയാണ്. |

ഒരു ജലാശയത്തിന്റെ മുമ്പിൽ നാം ചെന്നു നിൽക്കുമ്പോൾ നമ്മുടെ ആകെ രൂപം സ്ഫടികസങ്കാശമായ ആ ജലാശയത്തിൽ പ്രതിഫലിക്കും. അങ്ങനെ പ്രതിഫലിക്കുമ്പോൾ ജലത്തിൽ കാണുന്നത് നമ്മുടെ പ്രതിഛായ യാണ്. നാം ആണ് ബിംബം. ജലത്തിൽ പ്രതിഛായ ഉണ്ടായിരിക്കുന്നത് നാം ഉള്ളതുകൊണ്ടാണ്. എന്നാൽ പ്രപഞ്ചത്തെ ഒരു നിഴൽപോലെ കരു താൻ കഴിയുന്നില്ല. പ്രപഞ്ചം ഒരു പ്രതിബിംബമാണെങ്കിൽ പ്രപഞ്ചത്തിനു കാരണമായിരിക്കുന്ന ബിംബം എവിടെയാണിരിക്കുന്നത്? ആത്മാവ് ഏക മാണ്. അദ്വയമാണ്. അതൊരിക്കലും നാനാത്വത്തോടുകൂടി പ്രതിഫലിക്കു കയില്ല. അതുകൊണ്ട് ആത്മാവിന്റെ പ്രതിബിംബമാണ് പ്രപഞ്ചം എന്നു പറ യാനൊക്കുകയില്ല. പ്രപഞ്ചത്തിനാകട്ടെ സ്വയമേ ഒരു അസ്തിതയുമില്ല. നിർവ ചിക്കാൻ കഴിയാത്ത രീതിയിലാണ് പ്രപഞ്ചത്തിന്റെ നില.

ആൽബർട്ട് ഐൻസ്റ്റീൻ പ്രപഞ്ചം കാലത്തിന്റെയും ദേശത്തിന്റെയും സമ്മിശ്രണമാണെന്നാണ് നിർവചിച്ചത്. എന്നാൽ ഹൈസൻ ബർഗിനെപ്പോ ലുള്ളവർ പ്രപഞ്ചത്തിന്റെ സൂക്ഷ്മരേണുക്കളുടെ പഠനത്തിനായി തുനിഞ്ഞ പ്പോൾ അവിടെ പരമാണുക്കൾ ഉണ്ടെന്നും ഇല്ലെന്നും പറയാൻ കഴിയാത്ത സ്ഥിതിയിൽ ശാസ്ത്രജ്ഞന്മാരെ ഭ്രമിപ്പിച്ചുകൊണ്ടിരിക്കുന്നതായി പറഞ്ഞു. അങ്ങനെയാണ് ഹൈസൻബർഗിന്റെ പ്രപഞ്ചസിദ്ധാന്തം uncertainty principle ആയി മാറിയത്. വേദാന്തവും പ്രപഞ്ചത്തെ ഉണ്ടാക്കിക്കാണിക്കുന്ന മായയെ 'അനിർവചനീയ' എന്നാണ് വിളിക്കുന്നത്. അതീവനിപുണനായ ഒരു കലാകാരൻ ചിത്രം വരച്ചാൽ ആ ചിത്രം ജീവസ്സുറ്റതായി തോന്നാറു ണ്ട്. ഒരു പാമ്പിന്റെയാണ് ചിത്രം വരയ്ക്കുന്നതെങ്കിൽ ആ ചിത്രം കണ്ടാൽ നാം ഭയന്നു നിലവിളിക്കും. അതുപോലെയാണ് ആത്മാവിലും പ്രപഞ്ചര ചന നടന്നുകൊണ്ടിരിക്കുന്നത്. ആത്മാവിൽ തന്നെയിരിക്കുന്ന ഒരു ശക്തി യാണ് തൂലിക പിടിക്കുന്നത്. ഇതു നിർവചിച്ചു മനസ്സിലാക്കുന്നതിനേക്കാൾ അത്ഭുതപരതന്ത്രതയോടെ ആസ്വദിക്കുന്നതാണ് ലഹരിദായകം.

# 86

തനു മുതലായതു സർവമൊന്നിലൊന്നി-
ല്ലനൃതവുമായതിനാലെയന്യഭാഗം
അനുദിനമസ്തമിയാതിരിക്കയാലേ
പുനരൃതരൂപവുമായ്പ്പൊലിഞ്ഞിടുന്നു.

| | | |
|---|---|---|
| തനു മുതലായതു | - | ശരീരം മുതലായവ |
| സർവ്വം | - | എല്ലാം |
| ഒന്നിൽ ഒന്നില്ല | - | ഒരു ശരീരത്തിൽ വേറൊരു ശരീരമില്ല. |
| അതിനാലെ | - | അതുകൊണ്ട് |
| അന്യഭാഗം | - | ഒരു ശരീരത്തിൽ ഇല്ലാത്ത മറ്റു ശരീരങ്ങൾ |

| | | |
|---|---|---|
| അനൃതവുമായി | – | അസത്യമായിത്തീരുന്നു. |
| പുനഃ | – | എന്നാൽ |
| അനുദിനം | – | എന്നെന്നും |
| അസ്തമിയാതിരിക്കയാലേ | – | (ആത്മസത്ത) നശിച്ചുപോകാതിരിക്കുന്നതുകൊണ്ട് |
| ഋതരൂപവുമായ് | – | ഋതമായ ശരീരം ഏന്തികൊണ്ട് |
| പൊലിഞ്ഞിടുന്നു | – | പ്രകാശിച്ചുകൊണ്ടിരിക്കുന്നു. |

തനു എന്നാൽ ശരീരമാണ്. ഏതൊരു ശരീരത്തിനും സ്ഥിതി ചെയ്യാൻ സ്ഥലം വേണം. ഒരു ശരീരം പ്രത്യേക ഇടത്തിൽ സ്ഥിതി ചെയ്യുന്നതു പോലെതന്നെ അതിനൊരു കാലവും വേണം. എന്നു പറഞ്ഞാൽ ഏതൊരു ശരീരത്തിനും കാലത്തിലും ദേശത്തിലും മാത്രമേ സ്ഥിതി ചെയ്യാനാവുകയുള്ളൂ. എന്റെ മേശപ്പുറത്തെ പൂപ്പാത്രത്തിൽ ഇന്നൊരു റോസാപുഷ്പം ഇരിക്കുന്നുണ്ടെങ്കിൽ വേറൊരു റോസാപുഷ്പത്തിന് ആ പൂപ്പാത്രത്തിൽ ഇരിക്കാൻ കഴിയില്ല. ഒരു പൂവിനു മാത്രമേ സ്ഥിതി ചെയ്യാൻ അതിൽ ഇടമുള്ളൂ. അപ്പോൾ ആ പൂപ്പാത്രത്തിൽ ഇരിക്കാൻ കഴിയാതെ പോകുന്ന അനേകം പൂക്കളുണ്ട്. പൂപ്പാത്രത്തെ സംബന്ധിച്ചിടത്തോളം അവയെല്ലാം പൂപ്പാത്രത്തിൽ ഇല്ലാത്തവയാണ്. അതായത് ആ ഒരേയൊരു റോസാപൂവ് അല്ലാത്തതെല്ലാം ഇല്ലാത്തവയാണ്. അവയെല്ലാം അന്യഭാഗമാണ്. അതുകൊണ്ട് അനൃതവുമാണ്. അസത്യവുമാണ്.

ഇതുപോലെ ശരീരങ്ങളുടെ തലത്തിൽ ഒന്നിൽ വേറൊന്നിനു സ്ഥിതി ചെയ്യാൻ കഴിയുകയില്ല. യേശുക്രിസ്തുവിൽ ശ്രീബുദ്ധന് സ്ഥിതി ചെയ്യാൻ കഴിയുകയില്ല. കസേരയിൽ മേശക്കും സ്ഥിതി ചെയ്യാൻ കഴിയുകയില്ല. ഒന്നിൽ വേറൊന്നിന്റെ അഭാവത്തെ നാം കാണുന്നുണ്ട്. ഈ വേറൊന്നുകളൊക്കെ അന്യയാണ്. പൊലിയുമിതന്യ എന്ന് ഗുരുതന്നെ പറഞ്ഞിട്ടുണ്ട്. ഇതെല്ലാം ദാർശനികമായ കുഴമറിച്ചിലുകളാണ്. എന്നാൽ വളരെ അനായാസമായി ഗുരു ഇതിനെ സമീകരിക്കുന്നത് ഇങ്ങനെയാണ്: എന്നാൽ ഒരു സത്ത അല്പംപോലും മങ്ങലേൽക്കാതെ ഈ ശരീരങ്ങൾക്കെല്ലാം ആധാരമായിരിക്കുന്നുണ്ട്. അത് ആത്മസത്തയാണ്. അത് ഉദയാസ്തമയങ്ങളില്ലാത്തതാണ്. എന്തെല്ലാം ഇവിടെ ഉരുവേന്തിയിരിക്കുന്നുണ്ടോ അവയെല്ലാം ആ ആത്മസത്തയുടെ ഉരുവങ്ങളാണ്. അതുകൊണ്ട് അതിനെ ഉപനിഷത്തിൽ പറയുന്നത് ഋതം എന്നാണ്. ഈ പ്രാപഞ്ചികശരീരങ്ങളെ മുഴുവൻ ഋതമായി അറിയണം. ഈ അറിവാണ് ശാശ്വതമായ ജീവിതത്തെ പ്രദാനം ചെയ്യുന്നത്.

# 87

തനിയെയിതൊക്കെയുമുണ്ടു തമ്മിലോരോ-
രിനമിതരങ്ങളിലില്ല,യിപ്രകാരം
തനു മുതലായതു സത്തുമല്ലയോർത്താ-
ലനൃതവുമല്ലതവാച്യമായിടുന്നു.

| | | |
|---|---|---|
| തനിയെ ഇതൊക്കയുമുണ്ട് | - | ഓരോരോ വസ്തുക്കളെ ഒറ്റയ്ക്കൊറ്റക്ക് എടുത്തുനോക്കിയാൽ ഇതെല്ലാം ഉള്ളതുതന്നെയാണ്. |
| തമ്മിൽ ഓരോ ഇനം | - | തമ്മിൽ ഒരിനം |
| ഇതരങ്ങളിലില്ല | - | മറ്റൊരിനത്തിൽ ഇല്ല |
| ഇപ്രകാരം | - | ഇതുപോലെ |
| തനു മുതലായത് | - | ശരീരം മുതലായവ |
| സത്തുമല്ല | - | സത്തയുള്ളതല്ല. |
| ഓർത്താൽ | - | പരിശോധിച്ചു നോക്കിയാൽ |
| അനൃതവുമല്ല | - | അവ ഇല്ലാത്തതുമല്ല. |
| അത് അവാച്യമായിടുന്നു | - | അതു വാക്കുകൊണ്ട് മൊഴിയാനാവാത്തതാകുന്നു. |

ഓരോന്നിനേയും എടുത്തുനോക്കിയാൽ എല്ലാറ്റിനും ഉണ്മയുണ്ട്. തേങ്ങയുണ്ട്, മാങ്ങയുണ്ട്, പശുവുണ്ട്, നായയുണ്ട്, മഴയുണ്ട്, വെയിലുണ്ട്. വെയിൽ ഇല്ല എന്നു പറയുവാൻ കഴിയുന്നില്ല. മാങ്ങ ഇല്ല എന്നു പറയുവാൻ കഴിയുന്നില്ല. എന്നാൽ പശുവിൽ കുതിരയില്ല. പശു ഒരു ഇനമാണ്. കുതിര വേറൊരു ഇനമാണ്. ഒന്നിൽ വേറൊന്നിന്റെ ഇല്ലായ്മ വരുന്നതു കൊണ്ട് ശരീരം സത്താണെന്ന് പറയുവാൻ കഴിയാത്തത്. സത്താണെങ്കിൽ എവിടെയും എല്ലായ്പ്പോഴും ഉണ്ടായിരിക്കണം. സത്തക്ക് ഇല്ലായ്മയില്ല. സത്തക്ക് ഇനമില്ല. സത്ത സമാനാധികരണമാണ്. എന്നാൽ മാറിക്കൊണ്ടിരിക്കുന്ന ശരീരങ്ങൾ ഇല്ലായ്മക്ക് വഴങ്ങിക്കൊടുക്കുന്നതിനാൽ, നശിച്ചുപോകുന്നതിനാൽ അവയ്ക്കു സ്വയം ഉണ്മയില്ല എന്നു പറയാൻ കഴിയും. എന്നാൽ അവയെ പൂർണ്ണമായും ഇല്ല എന്നു പറയാനുമാവുന്നില്ല.

നല്ല തണുപ്പുള്ള രാത്രിയിൽ കമ്പിളിപ്പുതപ്പുകൊണ്ടു പുതയ്ക്കുമ്പോൾ തണുപ്പ് അകന്നു പോകുന്നുണ്ട്. ചൂടു കിട്ടുകയും ചെയ്യുന്നു. കമ്പിളി ഇല്ല എന്നു പറയുവാൻ കഴിയുന്നില്ല. കമ്പിളിക്ക് വ്യാവഹാരികമായ അസ്തിതയുണ്ട്. അതുകൊണ്ട് അത് അനൃതവുമല്ല. ശരീരങ്ങളുടെ ലോകത്തിൽ ഒരുതരം അനിർവചനീയത തങ്ങിനിൽക്കുന്നുണ്ട്. എന്തെടുത്താലും ഉണ്ടെന്നും ഇല്ലെന്നും ഒരേസമയം പറയാൻ കഴിയും? ഉണ്ടെന്നും ഇല്ലെന്നും ഒരുമിച്ചു

പറയുന്നത് ഒരു വൈരുദ്ധ്യമാണ്. നമുക്കൊരു ശരിയായ വീക്ഷണകോൺ ഇല്ലാത്തതുകൊണ്ടാണ് ഈ വൈരുദ്ധ്യം ജനിക്കുന്നത്. ആത്മസ്ഥിതനായ ഒരുവന് ഈ വൈരുദ്ധ്യങ്ങൾ ഉണ്ടാകുന്നില്ല. ഉണ്മയും ഇല്ലായ്മയും വലിയൊരു ഉണ്മയിൽ നടക്കുന്ന ഏറിമാറിത്തിരിയലാണ്. അതു തിരിച്ചറിയണം. അവാച്യമായ ഒന്നാണ് ലോകം.

# 88

സകലവുമുള്ളതുതന്നെ തത്ത്വചിന്താ-
ഗ്രഹനിതു സർവ്വവുമേകമായ് ഗ്രഹിക്കും
അകമുഖമായറിയായ്കിൽ മായയാം വൻ-
പക പലതും ഭ്രമമേകിടുന്നു പാരം.

| | | |
|---|---|---|
| സകലവും ഉള്ളതുതന്നെ | - | എല്ലാം ഉണ്മയുള്ളതുതന്നെയാണ്. |
| തത്ത്വചിന്താഗ്രഹൻ | - | തത്ത്വത്തെ മനനംചെയ്തു മനസ്സിലാക്കുന്നവൻ |
| ഇതു സർവ്വവും | - | നാമരൂപാത്മകമായ മുഴുവൻ ലോകത്തേയും |
| ഏകമായ് ഗ്രഹിക്കും | - | ഒരേയൊരു ഉണ്മയായി ഉള്ളറിയും. |
| അകമുഖമായ് | - | ആത്മാഭിമുഖമായി |
| അറിയായ്കിൽ | - | അറിയാഞ്ഞാൽ |
| മായയാം വൻപക | - | മായയാകുന്ന വലിയ ശത്രു |
| പലതും | - | നാനാത്വബുദ്ധിയെ ഉണർത്തി |
| ഭ്രമമേകിടുന്നു പാരം | - | വലിയ ഭ്രമം ഉണ്ടാക്കുന്നു. |

**ലോ**കം മിഥ്യയാണെന്നു കേൾക്കുമ്പോൾ ആ ദർശനത്തെ ആളുകൾ കൊള്ളരുതാത്തതും ബുദ്ധിശൂന്യവുമായി കരുതുന്നു. അതുകൊണ്ട് ശങ്കരാചാര്യർ 'ബ്രഹ്മസത്യം ജഗന്മിഥ്യാ' എന്നു പറഞ്ഞപ്പോൾ ലൗകികഭോഗികൾ പരമപുച്ഛത്തോടെ അതിനെ വ്യാഖ്യാനിച്ചു. ആചാര്യസ്വാമികൾ 'ജീവോ ബ്രഹ്മൈവ നാപരാ' എന്നു കൂടി കൂട്ടിച്ചേർക്കുന്നുണ്ട്. ബ്രഹ്മമാണ് സത്യം. ജഗത് മിഥ്യയാണ്. ജീവൻ എന്നു പറയുന്നത് ബ്രഹ്മംതന്നെയാണ്, വേറെ ഒന്നും അല്ല എന്നാണ് ശങ്കരാചാര്യർ പറഞ്ഞതിന്റെ അർത്ഥം. മിഥ്യ എന്നു പറഞ്ഞാൽ ഇല്ലാത്തതെന്നല്ല. സ്വന്തമായി ഉണ്മ ഇല്ലാത്തതും മാറിക്കൊണ്ടിരിക്കുന്നതും എന്നാണ് ആ വാക്കിന്റെ അർത്ഥം. നാമരൂപാത്മകമായ എല്ലാം ആത്മസാക്ഷാത്കാരത്തിനുള്ള ഒരു ഉപായം എന്ന നിലയ്ക്കു മാത്രമാണ് ശങ്കരൻ മിഥ്യയായി പറയുന്നത്. ബ്രഹ്മസാക്ഷാത്കൃതന് എല്ലാം ഒരേയൊരു സത്യം മാത്രം. ആ അർത്ഥത്തിലാണ് ഇവിടെ നാരായണഗുരു സകലവും ഉള്ളതുതന്നെ എന്നു ഉറപ്പിച്ചുപറയുന്നത്.

ഈ കാണപ്പെടുന്നതെല്ലാം ഉള്ളതുതന്നെ. ഇല്ലാത്തതല്ല. എന്നാൽ ഇവയെല്ലാം വേറെവേറെ ഉള്ളതല്ല. എല്ലാറ്റിനും കൂടി ഒറ്റ ഉണ്മയേ ഉള്ളൂ. അങ്ങനെ സർവത്തിന്റെയും ഉണ്മ ഒന്നാണെന്നു അനുഭവിച്ചറിയുന്ന ആളെയാണ് തത്ത്വചിന്താഗ്രഹൻ എന്നു വിളിക്കുന്നത്. നാം തത്ത്വചിന്താഗ്രഹനായതിനുശേഷം ഈ ലോകത്തിൽ എന്തു വേണമെങ്കിലും ഭുജിച്ചുകൊള്ളൂ. ബന്ധനം ഉണ്ടാവുകയില്ല. ഒന്നായി അറിയാതെ സകലവും ഉള്ളതുതന്നെ എന്നു വിചാരിച്ച് ലോകഭോജ്യങ്ങളെ ഉണ്ണാൻ പോയാൽ അവ ഭോക്താവിനെ കെണിയിൽ വീഴ്ത്തും. ഈ കെണി ഒരുക്കിവച്ചിരിക്കുന്നത് മായയാകുന്ന വൻപകയാണ്. നിങ്ങളിൽ ഒരു ശത്രു നിങ്ങൾക്കെതിരെ പ്രവർത്തിക്കുന്നുണ്ട്. നിങ്ങൾ ചെയ്ത ഏതോ ഒരു തെറ്റിന് പക വീട്ടാനുള്ള ശ്രമത്തിലാണ് അത് നിഷേധാത്മകമായ രീതിയിൽ നിങ്ങളുടെ കർമ്മങ്ങളെ വികലമാക്കുന്നത്. വേദാന്തത്തിൽ മാത്രമല്ല മായയുള്ളത്. എല്ലാമനുഷ്യരുടേയും ജീവിതത്തിൽ ഉണ്മയെ ഒന്നായി ഗ്രഹിക്കാൻ കഴിയാത്ത ഒരു സ്ഥിതിവിശേഷമുണ്ട്.

ഹെഗേൽ എന്ന ചിന്തകൻ ഇതിനെ negativity എന്നാണ് വിളിച്ചത്. ഈ നിഷേധാത്മകമായ മായ വന്നാൽ നാനാത്വബുദ്ധിയാണ് പിന്നെ പ്രവർത്തിക്കുക. പലപല രസങ്ങളും പലപല താത്പര്യങ്ങളും വിരോധവും വെറുപ്പും എല്ലാം കൂടിക്കലർന്ന് മനുഷ്യജീവിതം താറുമാറാകും. അതുകൊണ്ടാണ് ആത്മാവിനെ അകമുഖമായ് അറിയേണ്ടിവരുന്നത്. ബർഗ്സന്റെ തത്ത്വചിന്തയിലെ intuition നും അകമുഖമായി അറിയുന്നതും ഒരേ അറിവുതന്നെയാണ്. ഏകത്വഗ്രഹണബുദ്ധിയിലൂടെയാണ് ഈ intuition സംഭവിക്കുന്നത്. അതിനാൽ ഈ വിശ്വം മുഴുവനും ഒന്നായി അറിയുക. ഒന്നായി കരുതി ആനന്ദിക്കുക.

# 89

അറിവിലിരുന്നസദസ്തിയെന്നസംഖ്യം
പൊരിയിളകിഭുവനം സ്ഫുരിക്കയാലേ
അറിവിനെ വിട്ടൊരു വസ്തുവന്യമില്ലെ-
ന്നറിയണമീയറിവൈകരൂപ്യമേകും.

| | | |
|---|---|---|
| അറിവിലിരുന്ന് | - | കേവലമായ അറിവിലിരുന്ന് |
| അസദ് അസ്തി എന്ന് | - | ഉണ്ടെന്നും ഇല്ലെന്നും ഒരേസമയം തോന്നത്തക്ക വിധത്തിൽ |
| അസംഖ്യം | - | കണക്കറ്റ |
| പൊരി ഇളകി | - | തീപ്പൊരികൾ ഇളകിത്തെറിച്ച് |
| ഭുവനം | - | പ്രപഞ്ചം |
| സ്ഫുരിക്കയാലേ | - | പ്രതീതമാകുന്നതുകൊണ്ട് |
| അറിവിനെ വിട്ട് | - | അറിവിൽനിന്നും വേറിട്ട |

| | |
|---|---|
| ഒരു വസ്തു അന്യമില്ലെന്ന് – | വേറൊരു സത്ത ഇല്ലെന്ന് |
| അറിയണം – | അറിയണം. |
| ഈ അറിവ് – | ഇങ്ങനെയുള്ള ജ്ഞാനം |
| ഐകരൂപ്യമേകും – | ഏകരൂപം നൽകും |

ഒരേ തത്ത്വം തന്നെയാണ് പലവിധ ദൃഷ്ടാന്തങ്ങളിലൂടെ ഗുരു ആവിഷ്കരിക്കുന്നത്. എന്നാൽ ഒരു ശ്ലോകം വേറൊരു ശ്ലോകത്തിനു പകരം വയ്ക്കാനും ആവുന്നതല്ല. അതിന്റെ രീതിവിധാനത്തിനു (methodology) വ്യത്യാസമുണ്ട്. നമ്മെ സംബന്ധിച്ചിടത്തോളം അറിവ് എന്ന വാക്ക് കേൾക്കുമ്പോൾ മനസ്സിൽ പതിഞ്ഞുപോയ കുറേ അർത്ഥങ്ങളാണ് പൊന്തിവരിക. എന്നാൽ ഇതുവരെ നമ്മൾ മനസ്സിലാക്കിയിട്ടുള്ള അർത്ഥത്തിലൊന്നുമല്ല ഗുരു അറിവെന്ന് പ്രയോഗിക്കുന്നത്. ഇംഗ്ലീഷു ഭാഷയിൽ awareness എന്നും consciousness എന്നും ഏതാണ്ടൊക്കെ അടുത്തുവരാവുന്ന രണ്ടു സംജ്ഞകളുണ്ട്. എന്നാൽ പാശ്ചാത്യർക്ക് ഈ രണ്ടു വാക്കുകളും അവരുടേതായിട്ടുള്ള അർത്ഥകല്പനകളിലൂടെയേ മനസ്സിലാക്കാൻ കഴിയുകയുള്ളൂ. അതുകൊണ്ടാണ് ഇത്രമാത്രം വിശദീകരണവും വിപുലനവും നൽകേണ്ടിവരുന്നത്.

അഗ്നികുണ്ഡം നമ്മൾ കണ്ടിട്ടില്ലേ? അതിൽനിന്നും തീപ്പൊരികൾ ചിതറിത്തെറിക്കുന്നതുപോലെയാണ് ലോകം പ്രതീതമാകുന്നത്. ആ പ്രതീതിയാകട്ടെ വളരെ ക്ഷണമാത്രമായ നേരമേ നിലനിലനിൽക്കുന്നുള്ളൂ. ഒരു തീപ്പൊരി കുറച്ചുനേരം വായുവിൽ തങ്ങിനിന്ന് ചാരമായി തീരുന്നു. അതുകൊണ്ടാണ് അസദ് അസ്തി – ഇല്ലെന്നും ഉണ്ടെന്നും പറയാവുന്ന അസംഖ്യം തീപ്പൊരികൾ ഇളകുന്നു എന്നു ഗുരു പറഞ്ഞിരിക്കുന്നത്. ഒരേസമയംതന്നെ സദ്ഭാവവും അസദ്ഭാവവും ലോകത്തിന്റെ പ്രത്യേകതയാണ്. എന്നാൽ അറിവാകട്ടെ സത്താമാത്രമാണുതാനും. ആ സത്തയിൽ നിന്നാണ് സത്തും അസത്തും കൂടിക്കലർന്ന ഭുവനം ജനിക്കുന്നത്. ഇതിൽ അസത്തിനു കാരണമായിരിക്കുന്നത് മായയാണ്. മായ അറിവിൽ നിഹിതമാണെങ്കിലും മായയാൽ അബാധിതമാണ് അറിവ്. മായയെ അതിലംഘിച്ചുകൊണ്ടുതന്നെ കേവലമായ അറിവിന് നിലനിൽക്കുവാൻ കഴിയും. എന്നാൽ ജീവതാദാത്മ്യമുണ്ടായാൽ ഈ മായ അവിദ്യാരൂപത്തിൽ എല്ലാ ജീവികളിലും വസിക്കും.

അങ്ങനെയാണ് ലോകം ഉണ്ടെന്നും ഇല്ലെന്നും മുറമാറി പ്രകടമാകുന്നത്. വിശ്വാസവും അവിശ്വാസവും, ഓർമ്മയും മറവിയും, ഉണർവും ഉറക്കവും എല്ലാം മായയുടെ വരുതിയിൽ വരുന്നതാണ്. എന്നാൽ അറിവിന്റെ കേവലസ്വരൂപത്തിൽ ഈ ദ്വന്ദ്വാനുഭവങ്ങളിൽ നിന്നൊക്കെ വിമുക്തിയുണ്ട്. അറിവിനെ വിട്ടൊരു വസ്തുഅന്യമില്ലെന്ന് അതുകൊണ്ടറിയണം. എന്നാൽ മാത്രമേ ഇവിടെ കാണുന്ന നാനാരൂപങ്ങളിലും ഐക്യത്തിന്റെ പ്രകാശധാരയെ വിളക്കിയെടുക്കുവാൻ കഴിയുകയുള്ളൂ.

# 90

അനൃതമൊരസ്തിതയേ മറയ്ക്കുകില്ലെ-
ന്നനുഭവമുണ്ടു സദസ്തിയെന്നിവണ്ണം
അനുപദമസ്തിതയാലിതാവൃതം സദ്-
ഘനമതിനാലെ കളേബരാദികാര്യം.

| | | |
|---|---|---|
| അനൃതം | - | അസത്യം |
| ഒരസ്തിതയെ മറയ്ക്കുകില്ല | - | സത്യത്തെ മറയ്ക്കുകയില്ല |
| സദ് അസ്തി എന്നിവണ്ണം | - | ആത്മസത്ത ഉണ്ടെന്നുള്ള തരത്തിലുള്ള |
| എന്ന അനുഭവമുണ്ട് | - | അനുഭവം എല്ലാവർക്കുമുള്ളതാണ്. |
| അനുപദം | - | ഓരോ അനുഭവവും |
| അസ്തിതയാൽ | - | സത്താചേതനയാൽ |
| ഇതാവൃതം | - | നിറവുള്ളതാണ്. |
| അതിനാലെ | - | അതുകൊണ്ട് |
| കളേബരാദി കാര്യം | - | ശരീരം തുടങ്ങിയ കാര്യപ്രപഞ്ചം മുഴുവനും |
| സദ്ഘനം | - | സത്തിനാൽ വ്യാപ്തമാണ്. |

ഒരു നുണ പറഞ്ഞാൽ ആ കള്ളം പൊളിയാതിരിക്കണമെങ്കിൽ നിരന്തരം നുണകൾ പറഞ്ഞുകൊണ്ടിരിക്കണം. എന്നാലും സത്യം എന്നെങ്കിലും തല നീട്ടി പുറത്തുവരാതിരിക്കില്ല. സത്യം എത്ര മറച്ചുവച്ചാലും മറഞ്ഞേ ഇരിക്കുന്നുള്ളൂ. ഇല്ലാതായിത്തീരുന്നില്ല. നമ്മുടെ സാമൂഹികതയും മതവും വിദ്യാഭ്യാസവും മാമൂലുകളും എല്ലാം വ്യാജമാണ്. ഈ വ്യാജജീവിതത്തിന്റെ പരിരംഭണത്തിൽപ്പെട്ടിരിക്കുന്ന സാധാരണമനുഷ്യന് എപ്പോഴെങ്കിലും സത്യത്തിന്റെ ഒരു നേർത്ത അനുഭവം ഉണ്ടാകാതിരിക്കുകയില്ല. അതോടെ അദ്ദേഹം സത്യത്തെ പൂർണ്ണമായി അറിയാൻ വേണ്ടിയുള്ള ശ്രമം ആരംഭിക്കും.

ഇരുളടഞ്ഞ ഗർത്തങ്ങളിലൂടെ നടന്നുനീങ്ങുന്ന ജനാവലിയെ നോക്കി യേശു പറഞ്ഞു: 'നിങ്ങൾ ലോകത്തിന്റെ വെളിച്ചമാണ്. മലമുകളിൽ പണിത ഒരു നഗരത്തെ ഒന്നുകൊണ്ടും മറച്ചുവയ്ക്കുവാൻ കഴിയുകയില്ല.' നാം എത്ര നിഷേധിച്ചാലും നമ്മളിൽ മറഞ്ഞിരിക്കുന്ന സത്താചേതനയെ എങ്ങനെയാണ് ഇല്ലാതാക്കാൻ കഴിയുക? 'ഞാൻ ഇല്ല,' 'ഞാൻ ഇല്ല' എന്നൊരാൾ വിളിച്ചുപറഞ്ഞാൽ അയാൾ ഇല്ലാതാകുമോ? 'ഞാൻ അജ്ഞാനിയാണ്', 'ഞാൻ അജ്ഞാനിയാണ്' എന്നു പറഞ്ഞാൽ അയാൾ അജ്ഞാനിയാകുമോ? ജ്ഞാനംകൊണ്ടല്ലേ അയാളത് പറയുന്നത്? ജ്ഞാനമില്ലാഞ്ഞാൽ എങ്ങനെയാണ് അയാൾ അജ്ഞാനിയാണെന്ന് അറിയുക? അതുകൊണ്ട് സത്തയെ ഒരിക്കലും അസത്യംകൊണ്ടു മറയ്ക്കുവാൻ കഴിയുകയില്ല. സത്യം ശാശ്വതമാണ്. അനൃതം അശാശ്വതമാണ്. നമ്മുടെ ഓരോ അനുഭവത്തിലും നിറ

ഞ്ഞിരിക്കുന്ന ഉണ്മതന്നെയാണ് എല്ലാ പ്രാപഞ്ചികവസ്തുക്കളിലും നിറഞ്ഞിരിക്കുന്നത്. അതിനെയാണ് സദ്ഘനം എന്നു പറയുന്നത്. മനുഷ്യനും ഉരഗങ്ങളും പക്ഷികളും മൃഗങ്ങളും മാമലകളും മണ്ണും വിണ്ണും എല്ലാം സദ്ഘനമാണ്. സദ്ഘനമായി അറിയുമ്പോഴാണ് അനേകതകൾ തിരോഭവിക്കുന്നത്. അങ്ങനെ സദാനന്ദമായി നമുക്കു ജീവിക്കാൻ കഴിയുന്നു.

# 91

പ്രിയവിഷയം പ്രതി ചെയ്തിടും പ്രയത്നം
നിയതവുമങ്ങനെ തന്നെ നില്ക്കയാലേ
പ്രിയമജമവ്യയമപ്രമേയമേകാ-
ദ്വയമിതുതാൻ സുഖമാർന്നു നിന്നിടുന്നു.

| | | |
|---|---|---|
| പ്രിയവിഷയം പ്രതി | - | സുഖമുണ്ടാക്കുന്ന വിഷയം നേടാനായി |
| ചെയ്തിടും പ്രയത്നം | - | നാം പ്രയത്നം ചെയ്യുന്നു. |
| നിയതവും | - | എപ്പോഴും |
| അങ്ങനെതന്നെ | - | സുഖംതേടുന്ന വ്യഗ്രത |
| നിൽക്കയാലേ | - | നിലനിൽക്കും. |
| പ്രിയം | - | പ്രിയം |
| അജം | - | അത് ജനിക്കാത്തതാണ്. |
| അവ്യയം | - | അത് നാശമില്ലാത്തതാണ്. |
| അപ്രമേയം | - | അത് അറിവിന് വിഷയമാവാത്തതാണ്. |
| ഏകാദ്വയം | - | അത് ഏകവും അദ്വയവുമാണ്. |
| ഇതുതാൻ | - | ഈ പ്രിയം തന്നെയാണ് |
| സുഖമാർന്നു നിന്നിടുന്നു | - | ആനന്ദസ്വരൂപമായി നിൽക്കുന്നത്. |

മനുഷ്യൻ ഒരു സത്യാന്വേഷിയാകുന്നതിനുമുമ്പ് സ്വാഭാവികമായിതന്നെ ഒരു സുഖാന്വേഷിയാണ്. സുഖവിഷയങ്ങൾ തേടിയാണ് അവൻ അലയുന്നത്. വിശപ്പ് ഒരു ദുഃഖമാണ്. പോഷണത്തിന്റെ അഭാവമാണ് വിശപ്പെന്നു പറയുന്നത്. ആ ദുഃഖത്തെ നിവാരണം ചെയ്യുവാൻ അന്നത്തെ തിരയുന്നു. വിശപ്പടങ്ങിയാൽ സുഖമുണ്ടായി. അപ്പോൾ അവൻ കരുതും അന്നത്തിലാണ് സുഖം ഇരിക്കുന്നതെന്ന്. കൂടുതൽ അന്നം കഴിച്ചാൽ അങ്ങനെയാണെങ്കിൽ കൂടുതൽ സുഖം കിട്ടേണ്ടതല്ലേ? അതൊരിക്കലും സംഭവിക്കുന്നില്ല. ഒരാളുടെ ഇഷ്ടവസ്തുവായ പായസം അയാളെക്കൊണ്ട് പത്തു ഗ്ലാസ്സെങ്കിലും നിർബന്ധിച്ചു കുടിപ്പിച്ചാൽ അയാൾക്ക് ആ പായസത്തിനോട് വെറുപ്പു വരാൻ തുടങ്ങും. പായസം സുഖവസ്തുവായിരിക്കുന്നുവെങ്കിൽ അയാളിൽ എങ്ങനെയാണ് പിന്നെ അത് വെറുപ്പിനെ ഉണ്ടാക്കുന്നത്? നാം ലോകത്തിലുള്ള എല്ലാ വിഷയങ്ങളിലുമിരിക്കുന്ന നമ്മളുടെ പ്രിയതയെ

ധ്യാനാത്മകമായി മൂല്യവിവേചനം നടത്തി നോക്കുകയാണെങ്കിൽ പ്രിയത്തിന്റെ സ്രോതസ്സ് വിഷയമല്ലെന്നും പ്രിയത്തിന്റെ സ്രോതസ്സ് ആത്മസത്തയാണെന്നും അറിയാനാകും. പ്രിയത്തെ അന്വേഷിച്ചുള്ള യാത്ര ഒരിക്കലും അവസാനിക്കുന്നില്ല.

ആർക്കാണ് സുഖം വേണ്ടാത്തത്? എന്നാൽ ക്ഷണികമായ സുഖത്തെ ശാശ്വതമായ സുഖത്തിനുവേണ്ടി വിവേകികളായവർ ത്യജിക്കാറുണ്ട്. അങ്ങനെ ത്യജിക്കുമ്പോഴും സുഖാന്വേഷണം നിയതമായി തന്നെ നിൽക്കുന്നു. പ്രിയവസ്തു നിത്യമായ ആനന്ദത്തെ പ്രദാനം ചെയ്യുന്നിടത്തോളം അന്വേഷണം നീണ്ടുനീണ്ടു പോകുന്നു. ആത്മാവിൽ മാത്രമേ നിത്യമായ ആനന്ദ മുള്ളൂ. ആത്മാനന്ദം അജമാണ്. അത് എന്നെങ്കിലും ഉണ്ടായിട്ടുള്ളതല്ല. ഉണ്ടാകാത്തതുകൊണ്ട് നശിക്കുകയും ഇല്ല. ജനനവും വിനാശവും കൂടാതെ ആനന്ദം പ്രകാശിക്കുന്നു. മധുരമുള്ള പായസം കുടിക്കുന്നതുപോലെയല്ല ആത്മാനന്ദം അനുഭവിക്കുന്നത്. പായസം ഒരു വിഷയമാണ്. രസനയിലൂടെയാണ് അതറിയുന്നത്. ആത്മാനന്ദം ഒരു വിഷയമല്ലാത്തതിനാൽ അപ്രമേയമാണ്. ഇന്ദ്രിയങ്ങൾകൊണ്ടോ മനസ്സുകൊണ്ടോ അറിയാൻ കഴിയുകയില്ല. വിഷയസുഖങ്ങൾ അനേകമാണെങ്കിലും ആത്മസുഖം ഏകമാണ്. അദ്വയവുമാണ്. ഈ ആനന്ദസ്വരൂപമേന്തി നാം നമ്മുടെ ജീവിതത്തെ സംഫുല്ലമാക്കേണ്ടതുണ്ട്.

# 92

വ്യയമണയാതെ വെളിക്കു വേല ചെയ്യും
നിയമമിരിപ്പതുകൊണ്ടു നിത്യമാകും
പ്രിയമകമേ പിരിയാതെയുണ്ടിതിന്നീ
ക്രിയയൊരു കേവലബാഹ്യലിംഗമാകും.

| | | |
|---|---|---|
| വ്യയമണയാതെ | - | വിരാമമില്ലാതെ |
| വെളിക്കു വേല ചെയ്യും | - | ബാഹ്യമായി നാം കർമ്മം ചെയ്തു കൊണ്ടേയിരിക്കുന്നു |
| നിയമം | - | എന്ന നിയമം |
| ഇരിപ്പതുകൊണ്ട് | - | ഉള്ളതുകാരണം |
| നിത്യമാകും പ്രിയം | - | നിത്യമായ ആനന്ദം |
| അകമേ പിരിയാതെയുണ്ട് | - | നമ്മിൽ അന്തർനിഹിതമായി ഇരിക്കുന്നുണ്ട്. |
| ഇതിന്ന് | - | ആത്മാനന്ദത്തിന് |
| ഈ ക്രിയ | - | ബാഹ്യമായി ചെയ്യുന്ന ക്രിയകൾ |
| ഒരു ബാഹ്യലിംഗമാകും | - | ആത്മാനന്ദത്തെ ദ്യോതിപ്പിക്കുന്ന ബാഹ്യചേഷ്ടകൾ മാത്രമാകും. |

ഇതുവരെ നാം പേറിനടന്നിരുന്ന എല്ലാ മുൻധാരണകളേയും തകിടം മറിയ്ക്കുന്ന വെളിപ്പെടുത്തലാണ് 'പ്രിയം അകമേ പിരിയാതെയുണ്ട്' എന്നുള്ളത്. പ്രിയം എന്നാൽ ആനന്ദം. അപ്പോൾ ദുഃഖത്തെക്കുറിച്ച് കവിത എഴുതിയവരും കഥകൾ ചമച്ചവരും ദർശനങ്ങൾ കരുപ്പിടിപ്പിച്ചവരും നിൽക്കക്കള്ളിയില്ലാതെ നട്ടം തിരിയേണ്ടി വരും. നാം ആനന്ദമാണ്, ദുഃഖ മല്ല. യേശു പറഞ്ഞു: ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ എന്ന്. ഗുരു അത് തിരുത്തുന്നു: ആത്മാവിനു ദാരിദ്ര്യമില്ല. ആത്മാവ് മഹാസമ്പ ന്നനാണ്. ധന്യതയും നിറവും ആത്മാവുതന്നെയാണ്. ദാരിദ്ര്യത്തെ ഒരു ഭാഗ്യമായി കരുതുന്നത് പ്രതിലോമകരമായ ഒരു ദർശനമാണ്. പ്രകൃതി മുഴുവൻ വസന്തസമീരണനിൽ പൂവണിയുമ്പോൾ പൂത്തുമ്പികൾ തുള്ളി ക്കളിക്കുകയും മധുമക്ഷികകൾ മൂളിപ്പാട്ടു പാടുകയും കോകിലങ്ങൾ കാകളി പാടുകയും ചെയ്യുമ്പോൾ ആത്മദരിദ്രനായവൻ ഗദ്ഗദം പൊഴി ക്കുന്നത് ഉത്തമമായ ദർശനമായിരിക്കില്ല. എല്ലാ സൃഷ്ടികളും ആനന്ദ ത്തിൽനിന്നാണ് സംഭവിക്കുന്നത്. മിഥുനങ്ങളുടെ സംയോഗം ദുരന്ത പൂർണ്ണമല്ല. അങ്ങനെയാണെങ്കിൽ അതിൽ പ്രിയത ഉളവാക്കുന്ന പ്രേര ണയെ ഈ പ്രാപഞ്ചികതയിൽ കാണുമായിരുന്നില്ല. ഒരു നർത്തകി നൃത്തമാടുമ്പോൾ അഴകാർന്ന അംഗചലനങ്ങളിൽനിന്നും നയനങ്ങ ളിലും മുഖത്തും പരിശോഭിതമായിരിക്കുന്ന പ്രസാദാത്മകതയിൽനിന്നും ഒക്കെ നാം മനസ്സിലാക്കുന്നത്, ഉള്ളിലിരിക്കുന്ന ആനന്ദമാണ് പുറത്തെ ചലനത്തെ സൃഷ്ടിക്കുന്നതെന്നാണ്.

എല്ലാവരുടേയും ഉള്ളിൽ നിത്യമായ ആനന്ദം ആത്മസത്ത യിൽനിന്നും പിരിയാതെ ഇരിക്കുന്നുണ്ട്. നാം ചെയ്യുന്ന ക്രിയകളെല്ലാം അതിന്റെ ബാഹ്യമായ ആവിഷ്കാരങ്ങൾ മാത്രമാണ്. ചിത്രകാരൻ ചിത്രം വരക്കുന്നതും കർഷകൻ വയലിൽ വിത്തിറക്കുന്നതും ആശാരി മരത്തിൽ കൊത്തുന്നതും എഴുത്തുകാരൻ സാഹിത്യങ്ങൾ കുറിച്ചിടുന്നതും എല്ലാം ആനന്ദത്തിന്റെ ബാഹ്യലിംഗങ്ങളാണ്.

സർവം ഹി സച്ചിദാനന്ദം
നേഹ നാനാസ്തി കിഞ്ചന.

എല്ലാം സച്ചിദാനന്ദം മാത്രം. വേറെ ഒന്നും ഇവിടെയില്ല. ഇതാണ് ഗുരു വിന്റെ ദർശനം.

# 93

ചലമുടലറ്റ തനിക്കു തന്റെയാത്മാ-
വിലുമധികം പ്രിയവസ്തുവില്ലയന്യം
വിലസിടുമാത്മഗതം പ്രിയം വിടാതീ
നിലയിലിരിപ്പതുകൊണ്ടു നിത്യമാത്മാ.

ചലം ഉടലറ്റ - മാറ്റത്തിനു വിധേയമാകുന്ന

| | | |
|---|---|---|
| | | ശരീരത്തോടു താദാത്മ്യമില്ലാതായ |
| തനിക്ക് | - | ഒരുവന് |
| തന്റെ ആത്മാവിലും | - | തന്റെ ആത്മാവിനേക്കാൾ |
| അധികം പ്രിയവസ്തു | - | അധികം പ്രിയപ്പെട്ടതായ വസ്തു അന്യം |
| ഇല്ല | - | മറ്റെവിടെയും ഇല്ല. |
| വിലസിടും | - | സ്പഷ്ടമായി അനുഭവിക്കുന്ന |
| ആത്മഗതപ്രിയം | - | ആത്മാവിനോടുള്ള പ്രിയം |
| വിടാതെ | - | വിട്ടുപോകാതെ |
| ഈ നിലയിൽ | - | ഇതേ നിലയിൽതന്നെ |
| ഇരിപ്പതുകൊണ്ട് | - | തുടരുന്നതുകൊണ്ട് |
| ആത്മാ നിത്യം | - | ആത്മാവ് നിത്യമാണ്. |

ശരീരം മാറ്റത്തിനു വിധേയമാണ്. ഒരു ശിശുവായിരിക്കുമ്പോൾ ശരീരം നന്നേ മൃദുവും ദുർബലവുമായിരിക്കും. എന്നാൽ ആ ഉടൽതന്നെയാണ് ബാല്യത്തിലൂടെയും കൗമാരത്തിലൂടെയും യൗവനത്തിലൂടെയും വാർദ്ധക്യത്തിലൂടെയും പരിണമിച്ചുകൊണ്ടിരിക്കുന്നത്. ശരീരത്തിന്റെ ഈ ചലനസ്വഭാവവുമായി താദാത്മ്യപ്പെട്ടാൽ സുഖദുഃഖങ്ങൾ മാറിമാറി വന്നുകൊണ്ടിരിക്കും.

ശ്രീബുദ്ധന്റെ അടുത്ത് ഒരു യുവതി തന്റെ മരിച്ചുപോയ കുഞ്ഞിന്റെ ശവശരീരവുമായി എത്തി. അവൾ കേണുകരഞ്ഞുകൊണ്ട് ശ്രീബുദ്ധനോട് അപേക്ഷിച്ചു: 'എന്റെ ഒരേയൊരു കുഞ്ഞ് മരിച്ചുപോയി. എനിക്കിനി ആരുമില്ല. അങ്ങേക്കെന്റെ കുഞ്ഞിന് പുനർജന്മം നൽകാനാവും.' ബുദ്ധൻ യുവതിയെ നോക്കി. അവളുടെ ദൈന്യതയിൽ അലിവു തോന്നിയ ബുദ്ധഭഗവാൻ പറഞ്ഞു: 'നീ എവിടെനിന്നെങ്കിലും ഒരു കടുകുമണി വാങ്ങിക്കൊണ്ടുവരൂ. ആരും മരിക്കാത്ത വീട്ടിൽനിന്നായിരിക്കണം കടുകുമണി കൊണ്ടുവരുവാൻ.'

കൃശഗൗതമി എന്നാണ് ആ യുവതിയുടെ പേര്. അവൾ കുഞ്ഞിനെ അവിടെ കിടത്തി കടുകുമണി വാങ്ങിക്കുവാനായി ഓടി. ആദ്യം കണ്ട വീട്ടിൽ കയറി. അവിടെ കടുകുണ്ട്. പക്ഷേ, ആ ഗൃഹനാഥന്റെ അച്ഛൻ കുറച്ചുനാളുകൾക്കുമുമ്പാണ് മരിച്ചുപോയത്. സന്ധ്യയാകുവോളം വീടുകൾതോറും കയറിയിറങ്ങിയിട്ടും ആരും മരിക്കാത്ത വീട്ടിൽനിന്നും ഗൗതമിക്ക് കടുകുമണി കിട്ടിയില്ല. അവൾക്കു മനസ്സിലായി മരണം എല്ലാ വീടുകളിലും സംഭവിച്ചിട്ടുണ്ടെന്ന്. തന്റെ കുഞ്ഞ് മാത്രമല്ല മരിച്ചതെന്ന്. അവളുടെ ഉള്ളിൽ അറിവിന്റെ തിളക്കം അനുഭവപ്പെട്ടു. സ്വാഭാവികമായ ഒരു പ്രശാന്തി ഊറിക്കൂടി. അവൾ തിരിച്ചുവന്ന് ബുദ്ധന്റെ കാൽക്കൽ കിടത്തിയിരുന്ന കുഞ്ഞിനെ എടുത്തുകൊണ്ടുപോയി സംസ്കരിച്ചു. എന്നിട്ട് ശ്രീബുദ്ധന്റെ ശിഷ്യയായി.

ഉടലിനോടുള്ള പ്രിയം ഏറിയതുകൊണ്ടാണ് അവൾക്ക് ദുഃഖം ഉണ്ടായത്. എന്നാൽ തിരിച്ച് അതിനുപരി ഒരു സത്യം ഉണ്ടെന്ന് അവൾക്ക്

ബോധ്യപ്പെട്ടു. അങ്ങനെ ആത്മാവിൽ പ്രിയം ജനിച്ചു. ശരീരത്തിനോടുള്ള താദാത്മ്യം വിടണം. ആത്മാവിൽ പ്രിയം ജനിച്ചാൽ മാത്രമേ ഉടലിനോടുള്ള രാഗം അറ്റുപോവുകയുള്ളൂ. വിരാഗത അടിച്ചേൽപ്പിക്കാതെതന്നെ ആത്മാവിലുള്ള പ്രിയം വികസിപ്പിച്ചെടുക്കുകയാണ് വേണ്ടത്. ആത്മാവ് പ്രിയത്തിന്റെ ഇരിപ്പിടമാണ്. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ മൈത്രേയിയോടു പറയുന്നു: ഭാര്യ ഭർത്താവിനെ സ്നേഹിക്കുന്നത് ഭർത്താവിലുള്ള പ്രിയം കൊണ്ടല്ല. ആത്മാവിലുള്ള പ്രിയംകൊണ്ടാണ്. ഭർത്താവ് ഭാര്യയെ സ്നേഹിക്കുന്നതും ഭാര്യയിലുള്ള പ്രിയം കൊണ്ടല്ല. ആത്മാവിലുള്ള പ്രിയംകൊണ്ടാണ്. ആത്മാവിൽ പ്രിയം ജനിച്ചാൽ ഒന്നിനോടും വെറുപ്പു തോന്നുകയില്ല . ശരീരതാദാത്മ്യമുള്ളവർക്കു മാത്രമേ വെറുപ്പ് എന്ന വികാരം ജനിക്കുകയുള്ളൂ.

'നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക.' ഈ അയൽക്കാരൻ നമ്മുടെ ആത്മാവായി വരണം. ഞാൻ എന്നെ സ്നേഹിക്കുന്നതുപോലെയാണ് അയൽക്കാരനെ സ്നേഹിക്കുന്നത്. ആത്മാവിലുള്ള പ്രിയം ഉണർന്നാലേ ആ സ്നേഹം സഫലമാകൂ. ബൈബിളിൽ സ്നേഹത്തെക്കുറിച്ച് യേശു മധുരോദാരമായി സംസാരിക്കുന്നു. ദൈവം സ്നേഹമാണെന്നു പറയുന്നു. എന്നാൽ ഗുരു ആത്മാവിലിരിക്കുന്ന പ്രിയം തന്നെയാണ് ദൈവാനുഭൂതി എന്നു പറയുകയാണ് ചെയ്യുന്നത്. നാം നമ്മെ നല്ലവണ്ണം സ്നേഹിക്കുക. ചലമുടലറ്റ് സ്നേഹിക്കുക. അപ്പോൾ ആനന്ദം സ്വാഭാവികമായ ഒരു അവസ്ഥയായി മാറും. സ്വാഭാവികം എന്നാൽ ഇഴിവില്ലാത്ത ആനന്ദമാണ്. അതുകൊണ്ട് ആനന്ദം ആത്മാവുതന്നെയാണ്. നമ്മുടെ എല്ലാ അഭിരമനങ്ങളും ആത്മാധിഷ്ഠിതമായതുകൊണ്ട് ആത്മാവ് നിത്യമാണ്. ആത്മാവ് എന്നെന്നും ഉള്ളതാണ്. ഇതു ധ്യാനിക്കുക.

# 94

ഉലകവുമുള്ളതുമായ്ക്കലർന്നു നില്ക്കും
നില വലുതായൊരു നീതികേടിതത്രേ,
അറുതിയിടാനരുതാതവാങ്മനോഗോ-
ചരമിതിലെങ്ങു ചരിച്ചിടും പ്രമാണം?

| | | |
|---|---|---|
| ഉലകവും | - | നാമരൂപാത്മകമായ ലോകവും |
| ഉള്ളതുമായി | - | പരമസത്യവുമായി |
| കലർന്നിനില്ക്കും നില | - | ഒന്നിച്ചു കലർന്നിരിക്കുന്ന സ്ഥിതി |
| വലുതായ | - | വളരെ വലിയ |
| ഒരു നീതികേടിതത്രേ | - | ഒരു നീതികേടാണ്, വൈരുദ്ധ്യമാണ്. |
| അറുതിയിടാൻ അരുതാത | - | അറുതിയില്ലാത്ത ഈ വിരോധാഭാസം |

| | | |
|---|---|---|
| അവാങ്മനോഗോചരം | - | വാക്കുകൊണ്ടു വിവരിക്കാനോ മനസ്സു കൊണ്ടു ഗ്രഹിക്കാനോ കഴിയുകയില്ല. |
| ഇതിൽ | - | ഈ വൈരുദ്ധ്യത്തിൽ |
| എങ്ങു ചരിച്ചിടും പ്രമാണം? | - | എങ്ങനെ പ്രമാണങ്ങൾ പ്രവർത്തിക്കും? |

**വെ**ളിച്ചമുള്ളിടത്ത് ഇരുട്ടിനു നിൽക്കാൻ കഴിയുകയില്ല. ഇതു തർക്ക മറ്റ സംഗതിയാണ്. എന്നാൽ വെളിച്ചവും ഇരുട്ടും ഒന്നിച്ചിരിക്കുന്നിടത്തു മാത്രമാണ് പ്രപഞ്ചപ്രതീതി ഉണ്ടാകുന്നത്. ഒരു വസ്തുവിനെ കാണാൻ സഹായിക്കുന്നത് വാസ്തവത്തിൽ വെളിച്ചംകൊണ്ടു മാത്രമല്ല, ആ വസ്തുവിനു ഇരുട്ടിന്റെതായിട്ടുള്ള ഒരു പശ്ചാത്തലവും വേണം. ഏതു രൂപം എടുത്താലും അതിൽ ഇരുട്ടും വെളിച്ചവുമുണ്ട്. വെളിച്ചത്തിന്റെ അഭാവമാണ് ഇരുട്ടെന്നു പറയുന്നത്. വെളിച്ചത്തിൽതന്നെ ഇരുട്ട് ഉൾച്ചേർന്നിരിക്കുന്നുണ്ട്. ഇതൊരു വലിയ വൈരുദ്ധ്യമാണ്. ഇരുട്ടുപോലെതന്നെയാണ് നാമരൂപാത്മകമായിരിക്കുന്ന ലോകം അസത്യമായിരിക്കുന്നത്. ആ ലോകം ആത്യന്തികമായ സത്യവുമായി ഒന്നിച്ചിരിക്കുന്നത് ദാർശനികതയിൽ വരുന്ന ഒരു വൈരുദ്ധ്യമാണ്. അതിനെയാണ് ഗുരു നീതികേടെന്നു പറയുന്നത്. ഈ നീതികേടിനെ തീർക്കുവാൻ വേണ്ടിയാണ് എല്ലാ തത്ത്വചിന്തകളും ദർശനശാസ്ത്രങ്ങളും ഒന്നല്ലെങ്കിൽ വേറെ തരത്തിൽ തത്ത്വങ്ങളെ അവതരിപ്പിക്കുന്നത്. എന്നിട്ട് ഇന്നും ഈ പ്രശ്നം പരിഹൃതമായിട്ടില്ല.

പ്രശ്നം എന്താണ്? വൈരുദ്ധ്യമുള്ള രണ്ടു വസ്തുക്കൾ ഒന്നിച്ചിരിക്കുന്നു എന്നുള്ളതാണ് പ്രശ്നം. വാസ്തവത്തിൽ സത്യത്തിനു വൈരുദ്ധ്യമില്ല. വൈരുദ്ധ്യം നമ്മളിലാണ് ഇരിക്കുന്നത്. നമ്മളുടെ വൈരുദ്ധ്യമാണ് സത്യത്തിൽ നമ്മൾ ആരോപിക്കുന്നത്. തത്ത്വചിന്താഗ്രഹന് വൈരുദ്ധ്യമില്ലെന്ന് ഗുരുതന്നെ പറഞ്ഞിട്ടുണ്ട്. വാക്കുകൊണ്ടോ മനസ്സുകൊണ്ടോ പറയുവാനോ വിചാരംചെയ്യുവാനോ കഴിയാത്തതാണ് ആത്മസത്യത്തിന്റെ നില. ഇങ്ങനെ വാക്കും മനസ്സും പ്രവേശിക്കാത്ത ഒന്നിനെക്കുറിച്ച് എങ്ങനെ മനസ്സുകൊണ്ട് ചിന്തിക്കാനും വാക്കുകൊണ്ടു പറയാനും കഴിയും?

എന്നാൽ നമ്മൾ ഇതിനെക്കുറിച്ച് വർഷങ്ങളായി ചർവ്വിതചർവ്വണം നടത്തിക്കൊണ്ടിരിക്കുന്നു. പ്രമാണങ്ങൾ ഉദ്ധരിക്കുന്നു. ഓരോ ശാസ്ത്രത്തിനും അതിന്റേതായ പ്രമാണങ്ങളുണ്ട്. ചാർവ്വാകനും എപ്പിക്ക്യൂറസ്സും കാണുന്നതിനെ മാത്രമേ സത്യമായി എണ്ണുന്നുള്ളൂ. അവർ പ്രത്യക്ഷവാദികളാണ്. പ്രത്യക്ഷം മാത്രമേ അവർക്കു പ്രമാണമായിരിക്കുന്നുള്ളൂ. ചിലർ അനുമാനത്തേയും അതിന്റെകൂടെ കൂട്ടും. അപ്പോൾ കണ്ടതിന്റെ അടിസ്ഥാനത്തിൽ അനുമാനം നടത്തി അതിലൂടെയും സത്യം കണ്ടെത്താൻ ശ്രമിക്കും. മനസ്സ് ചരിക്കാത്തിടത്ത് അനുമാനത്തിന് എന്ത് സാംഗത്യമാണുള്ളത്? ഇതുപോലെ ഉപമാനം, ശബ്ദം, അർത്ഥാപത്തി, അനുപലബ്ധി എന്നീ പ്രമാണങ്ങളൊക്കെ വേദാന്തികൾ ഉപയോഗിച്ചുപോ

രാറുണ്ട്. എന്നാൽ അതെല്ലാം വെറും നേരമ്പോക്കുകൾ മാത്രം. ആത്മസത്തയും ലോകവും ഒന്നിച്ചിരിക്കുന്ന നില ഒരു അത്ഭുതപ്രതിഭാസമാണ്. ആ പ്രതിഭാസത്തെ ആശ്ചര്യഭരിതനായ ഒരു ശിശുവിനെപ്പോലെ കണ്ടിരിക്കാൻ മാത്രമേ ഒക്കുകയുള്ളൂ. കണ്ടിരിക്കണമെങ്കിൽ മനസ്സു കണ്ണാടി പോലെയാകണം. അതിന് അദ്വൈതാനുഭവം ഉണ്ടാകണം.

# 95

വിപുലതയാർന്ന വിനോദവിദ്യ മായാ-
വ്യവഹിതയായ് വിലസുന്ന വിശ്വവീര്യം
ഇവളിവളിങ്ങവതീർണ്ണയായിടും ത-
ന്നവയവമണ്ഡകടാഹകോടിയാകും

| | | |
|---|---|---|
| വിപുലതയാർന്ന | - | അതിരുകളില്ലാത്ത |
| വിനോദവിദ്യ | - | ഒരു ആനന്ദോത്സവമാണ് പ്രപഞ്ചപ്രതിഭാസം |
| മായാവ്യവഹിതയായ് | - | മായയാൽ ആവൃതമായി |
| വിലസുന്ന | - | പ്രകടമാകുന്ന |
| വിശ്വവീര്യം | - | വിശ്വവീര്യമാണ് |
| ഇവൾ | - | ഇവൾ. |
| ഇവൾ ഇങ്ങ് | - | ഈ വിശ്വവീര്യം ഇവിടെ പ്രപഞ്ചരൂപത്തിൽ |
| അവതീർണ്ണയായിടും | - | പ്രത്യക്ഷമായിത്തീരുന്നു. |
| തൻ അവയവം | - | വിശ്വവീര്യമായ ഇവളുടെ അവയവങ്ങളാണ് |
| അണ്ഡകടാഹകോടിയാകും | - | എണ്ണമറ്റ ക്ഷീരപഥങ്ങൾ. |

ഗാരി സുഖാവ് എന്ന ശാസ്ത്രജ്ഞൻ Dancing Wuli Masters എന്നൊരു ഗ്രന്ഥമെഴുതിയിട്ടുണ്ട്. ഈ ഗ്രന്ഥത്തിൽ അദ്ദേഹം പ്രപഞ്ചത്തെ ഊർജ്ജരേണുക്കളുടെ സംഘനൃത്തമായിട്ടാണ് വർണ്ണിക്കുന്നത്. സംഘടിത ഊർജ്ജപടലത്തെയാണ് wuli എന്ന ചൈനീസ് പദംകൊണ്ട് അർത്ഥമാക്കുന്നത്. ആധുനികശാസ്ത്രംപോലും ഊർജ്ജകണങ്ങൾ നൃത്തം ചെയ്യുന്നു എന്നു പറയുമ്പോൾ നാരായണഗുരു വിശ്വതന്ത്രത്തെ ഒരു വിനോദവിദ്യയായിട്ടാണ് എണ്ണുന്നത്. ആ വിനോദവിദ്യക്ക് മാനങ്ങളില്ല (dimensionless). ആൽബർട്ട് ഐൻസ്റ്റീൻ വ്യാഖ്യാനിച്ചുതന്ന വിശ്വചിത്രത്തിന് നാല് മാനങ്ങളാണുള്ളത്. നീളം, വീതി, ഉയരം, ചലനം എന്നിവയാണ് ആ നാലു മാനങ്ങൾ. എന്നാൽ അതിരുകളില്ലാത്ത നടരാജന്റെ ആനന്ദോത്സവം ഭാരതത്തിന്റെ mythologyകളിൽ വെറുതേ പറഞ്ഞുപോരുന്ന കാല്പ

നികതയല്ല. ചെറിയ അണുവിലും ബൃഹത്തായ ആകാശത്തിലും ത്രസിച്ചുനിൽക്കുന്ന വിശ്വവീര്യത്തിന്റെ തള്ളിച്ചകൊണ്ടാണ് പ്രപഞ്ചവിലാസം തന്നെ സംഭവിക്കുന്നത്.

വിശ്വവീര്യത്തെ ഇവൾ എന്നാണ് ഗുരു പറയുന്നത്. മായാശക്തിയാണത്. ശക്തി ശിവന്റെ വാമഭാഗമാണ്. ശക്തി ചൈനക്കാർക്ക് yin ആണ്. ഈ ശക്തിയെത്തന്നെയാണ് ബർഗ്സൺ elan vital എന്നതുകൊണ്ടുദ്ദേശിക്കുന്നത്. ശ്രീരാമകൃഷ്ണപരമഹംസർ ബ്രഹ്മത്തെ ദേവിയായിട്ടാണ് ദർശിക്കുന്നത്. അതുകൊണ്ടാണ് ഗുരു വിശ്വവീര്യത്തെ ഇവൾ എന്നു വിളിക്കുന്നത്. ഈ കാണാവുന്ന പ്രപഞ്ചവും അതിനപ്പുറത്തുള്ളതും ഈ ദേവിയുടെ അംഗവിക്ഷേപങ്ങൾ മാത്രമാണ്. മായ വിക്ഷേപശക്തികൊണ്ടാണ് ലോകത്തെ ഉണ്ടാക്കിക്കാണിക്കുന്നത്.

# 96

അണുവുമഖണ്ഡവുമസ്തി നാസ്തിയെന്നി-
ങ്ങനെ വിലസുന്നിരുഭാഗമായി രണ്ടും
അണയുമനന്തരമസ്തി നാസ്തിയെന്നീ-
യനുഭവം നിലയറ്റു നിന്നുപോകും

| | | |
|---|---|---|
| അണുവും | - | ഏറ്റവും ചെറുതും |
| അഖണ്ഡവും | - | ഏറ്റവും വലുതും |
| അസ്തി നാസ്തി | - | ഉണ്മയും ഇല്ലായ്മയും |
| എന്നിങ്ങനെ | - | എന്നതരത്തിലുള്ള ദ്വന്ദ്വാത്മകതയിൽ |
| ഇരുഭാഗമായി | - | ആത്മസത്തയുടെ രണ്ടു വശമായി |
| വിലസുന്നു | - | പ്രതീതമാകുന്നു. |
| രണ്ടും അണയും | - | ആത്മാനുഭവത്തോടെ ദ്വന്ദ്വങ്ങൾ നശിക്കും. |
| അനന്തരം | - | അനന്തരം |
| അസ്തി നാസ്തി | - | ഉണ്ടെന്നും ഇല്ലെന്നും |
| എന്നീ അനുഭവവും | - | എന്നുള്ള അനുഭവവും |
| നിലയറ്റു നിന്നുപോകും | - | നിലനിൽക്കാനാകാതെ അപ്രത്യക്ഷമാകും |

**ഏ**റ്റവും ചെറിയ ഒന്നിനെയാണ് അണു എന്നു പറയുന്നത്. ഏറ്റവും വലുതിനെയാണ് അഖണ്ഡം എന്നു പറയുന്നത്. അനേകം അണുക്കൾ ചേർന്നാണ് ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവും ഉണ്ടായിട്ടുള്ളത്. എല്ലാ വസ്തുക്കളും ഒന്നിച്ചുചേരുമ്പോൾ അത് അഖണ്ഡമായി. ആത്മസത്യം ഒരേസമയം ചെറുതിലും ചെറുതും വലുതിലും വലുതുമാണ്. അത് അഹന്തയുടെ രൂപമെടുത്ത് സങ്കുചിതമായി പെരുമാറാറുണ്ട്.

അഹന്ത അണുത്വം കൈവരിക്കുമ്പോഴാണ് സങ്കുചിതത്വം ഉണ്ടാകുന്നത്. തന്റെ വ്യക്തിഗതമായ സുഖത്തിനുവേണ്ടി മാത്രം ജീവിക്കുന്നിടത്ത് ഓരോ മനുഷ്യനും നികൃഷ്ടമായ ഒരു വ്യക്തിത്വത്തിലേക്ക് താഴുകയാണ് ചെയ്യുന്നത്. എന്നാൽ സങ്കുചിതമായ ഒരു മനസ്സിനെ കളഞ്ഞ് വിശ്വത്തെ മുഴുവൻ സ്നേഹിക്കാൻ കഴിയുന്ന ഒരു അഖണ്ഡബോധമായിത്തീരുവാനും നമുക്കു കഴിയും.

പ്രപഞ്ചം കടുകുമണിയോളം ചുരുങ്ങിയിരിക്കുന്ന ഒരു അവസ്ഥയിൽ നിന്നാണ് പൊട്ടിത്തെറിച്ചത്. അങ്ങനെ പൊട്ടിത്തെറിച്ച പ്രപഞ്ചമാണ് ഇപ്പോൾ വികസിച്ചുകൊണ്ടിരിക്കുന്നത്. ഉള്ളിന്റെയുള്ളിൽ ചുരുങ്ങിപ്പോകുമ്പോൾ നമ്മളും പൊട്ടിത്തെറിക്കാറുണ്ട്. നമ്മളുടെ പൊട്ടിത്തെറി ക്രോധാവേശത്തിലാണ് പരിണമിക്കുക. അതേപോലെതന്നെയാണ് മനസ്സ് ഉണ്മയുടേയും ഇല്ലായ്മയുടേയും ധ്രുവങ്ങളിൽ തട്ടി ഉലയുന്നത്. ഉണ്മ പ്രത്യാശാജനകമാണ്. ഇല്ലായ്മ നിരാശാജനകമാണ്.

എന്നാൽ ഇതൊക്കെ തോന്നലുകൾ മാത്രമാണ്. ഇതെല്ലാം കെട്ടുപോകും. തീ കെടുന്നതുപോലെ. അങ്ങനെ കെട്ടുപോകുന്ന അവസ്ഥയിലാണ് നിർവാണം സംഭവിക്കുന്നത്. ശ്രീബുദ്ധൻ നിർവാണം എന്നു പറയുന്നത് മനസ്സിന്റെ ധ്രുവങ്ങൾക്കിടയിലുള്ള ആന്ദോളനം നിലയ്ക്കുന്നതിനെയാണ്. നിർവാണം ഉണ്മയോ ഇല്ലായ്മയോ അല്ല. അതു ചെറുതോ വലുതോ അല്ല. അതു വാഗതീതമായ അനുഭവമാണ്. പ്രപഞ്ചപ്രതീതികളെല്ലാം നിലയില്ലാതെ നിലച്ചുപോകുന്ന ഈ അനുഭവസാകല്യത്തെ എടുത്തുകാണിക്കാനാണ് ഈ ശ്ലോകത്തിലൂടെ ഗുരു ശ്രമിക്കുന്നത്.

# 97

അണുവറിവിൻ മഹിമാവിലംഗമില്ലാ-
തണയുമഖണ്ഡവുമന്നു പൂർണ്ണമാകും
അനുഭവിയാതറിവീലഖണ്ഡമാം ചിദ്-
ഘനമിതു മൗനഘനാമൃതാബ്ധിയാകും

| | | |
|---|---|---|
| അണു | - | ജീവൻ |
| അറിവിൻ | - | കേവലമായ അറിവിന്റെ |
| മഹിമാവിൽ | - | മഹത്വത്തിൽ |
| അംഗമില്ലാതെ | - | ശാരീരികത അറ്റുപോയി |
| അണയും | - | വിലയം പ്രാപിക്കും. |
| അഖണ്ഡവും അന്ന് | - | അഖണ്ഡമായ സത്യം അപ്പോൾ |
| പൂർണ്ണമാകും | - | പൂർണ്ണതയെ പ്രാപിക്കും. |
| അനുഭവിയാതെ അറിവീല | - | സ്വാനുഭൂതി വരാതെ ഇതറിയില്ല. |
| അഖണ്ഡമാം | - | അഖണ്ഡമായ |

| | | |
|---|---|---|
| ചിദ്ഘനമിത് | – | ചിദ്ഘനമാണിത്. |
| മൗനഘനാമൃതാബ്ധിയാകും– | | മൗനം ഘനീഭൂതമായ അമൃത സാഗരമാണിത്. |

കടൽക്കരയിലെ പുൽക്കൊടിയിൽ തങ്ങിനിന്നിരുന്ന ജലകണം കടലിൽ വീണു. പെട്ടെന്നത് കടലായി മാറി. കണത്തിനു കടലാകുവാൻ ഒരു നൊടി മതി. പക്ഷേ, ഒരുപാട് കാത്തിരുന്നിട്ടുവേണം കടലണയുവാൻ. അണുവായ ജീവൻ എത്രയെത്ര സഞ്ചരിച്ചാണ് ആത്മാവിന്റെ തീരത്തെത്തിയിരിക്കുന്നത്. ആ മഹിതവിശാലതയെ കണ്ടപ്പോൾ ജീവന്റെ ഉള്ളിന്റെയുള്ളിൽനിന്ന് ഒരു സ്വരം വന്നു. നിന്റെ സ്രോതസ്സാണ് ഈ അനന്തത. ഈ അനന്തതയിൽ അലിയാനാണ് നീ ജനിച്ചത്. അതാണ് നിന്റെ സായുജ്യം. ജീവന്റെ ജീവത്വം അറിവിന്റെ മഹത്വവുമായി കലർന്നുരുകി ഒന്നായിത്തീർന്നു. ഖണ്ഡിതമല്ലാത്തൊരു ബോധം. അനുഭവത്തിന്റെ പൂർണ്ണിമ. തേൻ കുടിച്ചിട്ടില്ലാത്ത ഒരാളോട് തേനിന്റെ മധുരിമയെക്കുറിച്ച് എങ്ങനെ മൊഴിയാനാണ്? പറഞ്ഞാലും അയാൾക്ക് മനസ്സിലാവുകയില്ല. അന്തരാത്മാവിന്റെ തേനിമ്പം സ്വാനുഭൂതികൊണ്ടുതന്നെ നുണയണം. പിന്നെ ഒന്നും മിണ്ടാൻ കഴിയുകയില്ല. ആത്മശാന്തിയുടെ അഗാധത്തിൽ മൗനം തിടംവച്ചു നിൽക്കുന്നു. ഘനീഭൂതമായ മൗനം! ചിന്താരഹിതമായ ഭൂമിക! അമൃതത്തിന്റെ നീലസാഗരം!

# 98

ഇതുവരെ നാമൊരു വസ്തുവിങ്ങറിഞ്ഞീ–
ലതിസുഖമെന്നനിശം കഥിക്കയാലേ
മതി മുതലായവ മാറിയാലുമാത്മ–
സ്വതയഴിയാതറിവെന്നു ചൊല്ലിടേണം.

| | | |
|---|---|---|
| അതിസുഖമെന്ന് | – | കൂടുതൽ സുഖം വേണമെന്ന് |
| അനിശം | – | എപ്പോഴും |
| കഥിക്കയാലേ | – | പറയുന്നതുകാരണം |
| ഇതുവരെ | – | ഇത്രയും കാലമായിട്ടും |
| നാം | – | നാം |
| ഒരു വസ്തു | – | ഏകമായ ആത്മവസ്തു |
| ഇങ്ങറിഞ്ഞീല | – | ഇവിടെ അറിഞ്ഞതേയില്ല. |
| മതി മുതലായവ | – | നാനാത്വഭ്രമത്തിന് ഇട വരുത്തുന്ന ചിന്തകൾ |
| മാറിയാലും | – | ഇല്ലാതായാലും |
| ആത്മസ്വത | – | ആത്മസ്വത്വം |

| | | |
|---|---|---|
| അഴിയാത അറിവെന്ന് | - | അഴിവില്ലാത്ത അറിവാണെന്ന് |
| ചൊല്ലിടേണം | - | മൊഴിഞ്ഞിടേണം |

സുഖവിഷയങ്ങൾക്കു പിന്നാലെ പരക്കം പായുന്ന മനുഷ്യൻ ആത്മശാന്തി എന്തെന്ന് അറിയുന്നില്ല. സുഖവിഷയങ്ങളെ വിപുലപ്പെടുത്തിക്കൊണ്ടിരിക്കുന്ന ശാസ്ത്രവും സാങ്കേതികതയും ഒട്ടേറെ പ്രവൃദ്ധമായിക്കഴിഞ്ഞു. ഓരോ രാഷ്ട്രവും അവരുടെ ജീവിതനിലവാരം മെച്ചപ്പെടുത്തുവാൻ ശാസ്ത്രസാങ്കേതികതകളെ വികസിപ്പിച്ചുകൊണ്ടിരിക്കുകയാണ്. നല്ല വീട്, നല്ല കാർ, നല്ല വസ്ത്രം, രുചികരമായ ഭക്ഷണങ്ങൾ ഇതൊക്കെ സുഖാന്വേഷണത്തിന്റെ പാതയിലുള്ള കണ്ടെത്തലുകളാണ്. 'ഒരു സുഖത്തിൽനിന്ന് അതിലും മെച്ചമുള്ള വേറൊരു സുഖത്തിലേക്ക് ' അതാണ് നമ്മുടെ മുദ്രാവാക്യം. അതുകൊണ്ട് ദിനംപ്രതി ഫാഷൻ മാറുന്നു. അഭിരുചികൾ മാറുന്നു. ബന്ധങ്ങൾ ഉടച്ചുവാർത്തുകൊണ്ടിരിക്കുന്നു.

അതിസുഖമെന്ന് അനിശം കഥിക്കയാലേ. സുഖം വേണം സുഖം വേണം എന്നാണ് പറഞ്ഞുകൊണ്ടിരിക്കുന്നത്. പിന്നെ എവിടെയാണ് നമുക്ക് നമ്മെ അറിയുവാൻ നേരം? നാം നമ്മുടെ പ്രശാന്തിയുടെ തീരത്ത് ഇത്തിരിനേരമെങ്കിലും ഇരുന്നിട്ടുണ്ടോ? നമ്മുടെ ആത്മാവിന്റെ പ്രണവമർമ്മരങ്ങളെ ഇനിമയോടെ ആസ്വദിച്ചിട്ടുണ്ടോ? നാം നമ്മുടെ ആത്മാവിന്റെ ആഴമേറിയ വിഹായസ്സിൽ ഭേദങ്ങളില്ലാതെ ഒരിക്കലെങ്കിലും വിലയിച്ചിട്ടുണ്ടോ? ഇല്ലെന്നു പറയേണ്ടി വരും. നാം ഒന്നും അറിഞ്ഞിട്ടില്ല. എന്നാൽ അറിയാൻ വേണ്ടിയായിരുന്നു അക്കാദമികളിൽ പോയി പഠിച്ചത്. അക്കാദമികൾ മതിവർദ്ധിനികളാണ്. മതി എന്നാൽ ബുദ്ധിയാണ്. വ്യവച്ഛേദിക്കുന്ന ബുദ്ധി. മതി വർദ്ധിക്കുമ്പോൾ അതിനെ അഹമ്മതി എന്നു പറയും. അഹമ്മതിയിൽനിന്നും പടുത്തുയർത്തപ്പെട്ട ജീവിതം പളുങ്കുകൊട്ടാരം പോലെയാണ്. ചെറിയൊരാഘാതം മതി. തകർന്നു തരിപ്പണമാകും.

എന്തെല്ലാം പ്രയാസങ്ങളാണ് മനുഷ്യൻ അനുഭവിക്കുന്നത്? ഏകാന്തതയും നിരാശയും ഉത്കണ്ഠയും ഭീതിയുമെല്ലാം ഒരുവന്റെ വ്യക്തിത്വത്തെ കാർന്നുതിന്നുകൊണ്ടിരിക്കുന്നു. എന്നാലും നാം അറിവാളന്മാരെപ്പോലെ സംസാരിക്കും. എനിക്കെന്നെ അറിയാമെന്നു വമ്പു പറയും. എന്നാൽ ആത്മസ്വാതന്ത്ര്യം ആനുഭൂതികമാണ്. അതു പ്രശാന്തിയുടെ ലഹരിയാണ്. വിഷാദച്ഛവിയില്ലാത്ത ചിദാകാശമാണ്. അതിനെയാണ് ആത്മസ്വത എന്നു പറയുന്നത്. ഒരിക്കലും നശിച്ചുപോകാത്ത ഈ അന്തർജ്ഞാനം വീണ്ടും വീണ്ടും നാം അറിഞ്ഞുകൊണ്ടിരിക്കണം. പറഞ്ഞുകൊണ്ടിരിക്കുകയും വേണം.

# 99

അറിവഹമെന്നതുരണ്ടുമേകമാമാ-
വരണമൊഴിഞ്ഞവനന്യനുണ്ടു വാദം
അറിവിനെ വിട്ടഹമന്യമാകുമെന്നാ-
ലറിവിനെയിങ്ങറിയാനുമാരുമില്ല.

| | | |
|---|---|---|
| അറിവ് | - | കേവലമായ അറിവ് |
| അഹം എന്നതു രണ്ടും | - | ഞാൻ എന്നുള്ള രണ്ടും |
| ആവരണം ഒഴിഞ്ഞവന് | - | മായാമറ മാറിയവന് |
| ഏകമാം | - | ഏകമാണ്. |
| അന്യന് | - | ആവരണം ഒഴിയാത്തവന് |
| വാദമുണ്ട് | - | ഇക്കാര്യത്തിൽ തർക്കമുണ്ട്. |
| അറിവിനെ വിട്ട് | - | പരമമായ അറിവിൽനിന്ന് |
| അഹം | - | ഞാൻ |
| അന്യമാകും എന്നാൽ | - | വേറെയാണെന്നു വന്നാൽ |
| അറിവിനെ | - | ഈ അറിവിനെ |
| ഇങ്ങ് അറിയാനും | - | ഇവിടെ അറിയാനും |
| ആരുമില്ല | - | ആരും ഉണ്ടായിരിക്കുകയില്ല. |

**ആ**ത്മോപദേശശതകം മംഗളം പാടുന്നതിനു മുമ്പായി അതിന്റെ സിദ്ധാന്തം ഒരിക്കൽക്കൂടി അരക്കിട്ട് ഉറപ്പിക്കുന്നു. ആ സിദ്ധാന്തം ഇതാണ്. അറിവും ഞാനും രണ്ടല്ല. ഏകമാണ്. പക്ഷേ, ഈ ഏകത്വം അറിയാത്തവരെക്കുറിച്ചുള്ള പരിഗണനയും ഗുരു വിട്ടുകളയുന്നില്ല. അതുകൊണ്ടാണ് ആവരണമൊഴിഞ്ഞവർക്കു മാത്രമാണ് അറിവിന്റേയും അഹത്തിന്റേയും ഏകാത്മകത ഉണ്മയിൽ തെളിഞ്ഞുവരുന്നുള്ളൂ. നാരായണഗുരു ആ ഏകാത്മകതയുടെ ജീവിക്കുന്ന സാക്ഷ്യമായിരുന്നു. സർവത്തിലും തന്നെയും, തന്നെ സർവത്തിലും കണ്ടറിയുന്നവർ കാരുണ്യശാലികളാണ്. അറേബ്യൻ മണലാരണ്യത്തിൽ കൊണ്ടുപിടിച്ച ഹിംസകൾക്കിടയിലും പ്രവാചകനായ മുഹമ്മദുനബി കാരുണ്യത്തിന്റെ പൂർത്തീകരണമായ ജീവിതം ലോകത്തിനു കാണിച്ചുകൊടുത്തു. ജറുസലേമിലും ജോർദാൻ നദീതടങ്ങളിലും യേശു വിളംബരം ചെയ്ത സ്നേഹസന്ദേശം അദ്വൈതബോധത്തിൽനിന്ന് ഉറവകൊണ്ടതായിരുന്നു. ഞാനും എന്റെ പിതാവും രണ്ടല്ല എന്നു പറഞ്ഞ യേശു ധിക്കാരിയല്ല. എളിയവനിൽ എളിയവന്റെ സ്വരമാണ് അതിൽ ധ്വനിക്കുന്നത്. അദ്വൈതത്തിന്റെ ലാളിത്യത്തിൽ ധിക്കാരത്തിന്റെ സ്വരം കേൾക്കുന്നത് അജ്ഞാനംകൊണ്ടാണ്. അറിവഹമെന്നതുരണ്ടുമേകമാം. എത്ര മനോഹരമായ പ്രഖ്യാപനമാണിത്. എന്നാൽ ഇറാ

ഖിൽവച്ച് ഒരു സൂഫിവര്യൻ ഇതേ സത്യം ലോകത്തിനോടു തൊണ്ടയിട റികൊണ്ട് വിളിച്ചു പറഞ്ഞു. അനൽ ഹക്ക് - ഞാനാണ് സത്യം എന്ന്. അപ്പോൾ അദ്ദേഹത്തെ ഗളച്ഛേദംചെയ്തു. ഈ അസഹിഷ്ണുത പ്രോത്സാ ഹനീയമല്ല.

'അനൽഹഖ്' എന്ന് മൺസൂർ അൽഹജ്ജ് എന്ന സൂഫിസന്ന്യാസി മൊഴിഞ്ഞപ്പോൾ അതിന്റെ അർത്ഥം സാമ്പ്രദായികവാദികൾക്ക് ഹൃദയ കഠോരമായിത്തീർന്നു. ഞാനും സത്യവും രണ്ടല്ല എന്നാണ് അതിന്റെ അർത്ഥം. സ്വാഭാവികമായ ജ്ഞാനത്തിൽ രണ്ടില്ല. പക്ഷേ, ദൈവത്തിനും മനുഷ്യനും ഇടയിൽ അജ്ഞാനത്തിന്റെ വലിയൊരു പടുത ഇട്ടിട്ടുണ്ട്. ആ പടുത മായാമറയാണ്. അതു പോയാൽ മനുഷ്യൻ പുതിയൊരു വസ ന്താരാമത്തിലേക്കു പ്രവേശിക്കും. ലോകം ഒന്നായി കാണാൻ ആഗ്രഹി ക്കുന്ന സത്തുക്കൾ തിരിച്ചറിയേണ്ട ഒരു സംഗതി, ദ്വന്ദ്വങ്ങൾ പൂർണ്ണമായി അറ്റുപോകണം എന്നുള്ളതാണ്. അറിവിനെവിട്ട് ഞാൻ അന്യമാണെന്നു വരികയാണെങ്കിൽ ഞാൻ സ്വയം ഉണ്മയില്ലാത്ത ഒന്നായിത്തീരാൻ ഇട യുണ്ട്. രണ്ടു ഉണ്മകൾ ഒരിക്കലും സാധൂകരിക്കപ്പെടാവുന്നതല്ല. ഈ വിശ്വം മുഴുവനും ഒരേയൊരു ഉണ്മയാണ്. അതിന്റെ താളഭദ്രത നമ്മൾ അനുനിമിഷം അനുഭവിച്ചുപോരുന്നുമുണ്ട്. ഞാൻ ഇല്ലെന്നു വരികയാ ണെങ്കിൽ അറിവിനെ അറിയുവാൻ ഇവിടെ ആരും ഉണ്ടായിരിക്കുകയില്ല. അതുകൊണ്ട് ഞാനും അറിവും ഒന്നാണ്. എന്നെവിട്ട് അറിവും ഇല്ല. അറി വിനെവിട്ട് ഞാനുമില്ല. മന്ദ്രമധുരമായ സംഗീതമല്ലേ ഈ ഉണ്മ!

# 100

അതുമിതുമല്ല സദർത്ഥമല്ലഹം സ-
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി
സദസദിതി പ്രതിപത്തിയറ്റു സത്തോ-
മിതി മൃദുവായ് മൃദുവായ് അമർന്നിടേണം.

| | | |
|---|---|---|
| അഹം | - | ഞാൻ |
| അതും ഇതും അല്ല | - | അതെന്നും ഇതെന്നും പറയാവുന്ന ഒന്നുംതന്നെയല്ല. |
| സദർത്ഥം അല്ല | - | ഞാൻ സത്തിന്റെ അർത്ഥവുമല്ല, |
| സച്ചിദമൃതം | - | സത്തും ചിത്തും ആനന്ദവുമാണ് |
| എന്നു തെളിഞ്ഞ് | - | എന്ന തെളിഞ്ഞ അനുഭൂതിയുണ്ടായി |
| ധീരനായി | - | അഭയനായി |
| സദ് അസദ് ഇതി | - | സത്തിനോടും അസത്തിനോടുമുള്ള |
| പ്രതിപത്തിയറ്റ് | - | പ്രതിപത്തി ഇല്ലാതായി |
| സദ് ഓം ഇതി | - | സത്തായ ഓംകാരത്തിൽ |

| | | |
|---|---|---|
| മൃദുവായ് മൃദുവായ് | - | മൃദുവായി മൃദുവായി |
| അമർന്നിടേണം | - | അമർന്നിടേണം. |

ഇതുവരെ നാം നമ്മുടെ ഉണ്മയെ മറ്റു പലതുമായി തട്ടിച്ചു മനസ്സിലാക്കുകയായിരുന്നു. ഞാൻ ശുദ്ധമായ ബോധമാണ് എന്നത് ഒരു സിദ്ധാന്തമല്ല. സ്വന്തം അനുഭൂതിതന്നെയാണ്. അതുകൊണ്ടാണ് ആദ്യമേതന്നെ ഞാൻ അതുമല്ല ഇതുമല്ല എന്ന രണ്ടു നിഷേധങ്ങളിലൂടെ സംസിദ്ധമാക്കുന്നത്. എന്നിൽ അധ്യസ്തമായിരുന്ന എല്ലാം ഞാൻ തള്ളിക്കളയുകയാണ്. ദൈവരാജ്യം ആ മലയിലോ ഈ മലയിലോ അല്ല എന്നു യേശു തറപ്പിച്ചു പറയാൻ കാരണം, അങ്ങനെയൊരു താദാത്മ്യബുദ്ധി ജനങ്ങളിൽ ഇരിക്കുന്നതുകൊണ്ടാണ്. എന്നിട്ടു ഹൃദയത്തിലേക്കു ചൂണ്ടി അനുഭവത്തെ ഉറപ്പിക്കാനായി അതു നിന്റെ ഹൃദയത്തിലാകുന്നു എന്നു പറയുന്നു. അപ്പോൾ നാം അതിനെ വീണ്ടും ഒരു സിദ്ധാന്തമായി പരിഗണിക്കാൻ പാടില്ല. ആത്മസത്ത ഒരു വസ്തുവിന്റെ അർത്ഥമെന്നതുപോലെ മനസ്സിലാക്കിയാലുംപോരാ. അത് സത്തും ചിത്തും അമൃതവും കലർന്നിരിക്കുന്ന രസാനുഭൂതിയാണ്. അത് സ്വാതന്ത്ര്യമാണ്. അത് അനന്തതയിലേക്കുള്ള എന്റെ അസ്തിത്വത്തിന്റെ പ്രവേശനമാണ്.

എനിക്ക് ഭയം തോന്നുന്നില്ല. കാരണം ഞാൻ എന്നെയല്ലാതെ വേറെ ആരേയും കാണുന്നില്ല. എന്നെ ഞാൻ എന്തിനു ഭയക്കണം? ഞാൻ എന്നെ തീവ്രമായി സ്നേഹിക്കുന്നു. എനിക്ക് ഞാനല്ലാതെ വേറെ ആരുമില്ല. വേറെ എന്നു പറയുന്നതെല്ലാം ഞാൻതന്നെയാണ്. എനിക്ക് അതിരുകളില്ലാത്തതിനാൽ ഞാൻ അനന്തമാണ്. എല്ലാം എനിക്കിപ്പോൾ തെളിഞ്ഞു കാണാൻ കഴിയുന്നു. ഒരു വസ്തുക്കളോടും എനിക്ക് പ്രത്യേകിച്ച് ആസക്തി തോന്നുന്നില്ല. ഉള്ളതെന്നോ ഇല്ലാത്തതെന്നോ വ്യവച്ഛേദിക്കാൻ കഴിയാത്ത ഉണ്മയുടെ നിറവാണ് ഞാൻ. ഞാൻ അസംഗനാണ്. എന്റെ സത്ത കാരുണ്യസാഗരംപോലെ മൃദുലമാണ്. സുഗന്ധമേറിയ ഒരു പൂവുപോലെയാണ് ഞാൻ. ഞാൻ പരിമളം പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്നു. എന്നിൽതന്നെ ആ പരിമളം നിറഞ്ഞുകവിയുന്നു. എന്നിലെ ഏകാത്മകതയിൽ എല്ലാം മൃദുവായി മൃദുവായി വിലയിച്ച് വിലയിച്ച് ഒന്നായി മാറിയിരിക്കുന്നു. ആഴമേറിയ മൗനം! ഓംകാരത്തിന്റെ സൗമ്യമായ നാദം! പരമാഹ്ലാദകരമായ ഈ നിമിഷത്തിന്റെ ധന്യത! അത് മൊഴിയാനാവുന്നില്ല..........

# ഉപസംഹാരം

ആത്മോപദേശശതകത്തിന് ഒരുപാട് വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും ഉണ്ടായിട്ടുണ്ട്. അക്കൂട്ടത്തിൽ ഒരു വ്യാഖ്യാനം എന്ന നിലയ്ക്കല്ല ഇതെഴുതിയുട്ടുള്ളത്. ഇതൊരു ഹാൻഡ്ബുക്കാണ്. നമുക്കു കൊണ്ടുനടക്കാവുന്ന ഒരു പുസ്തകം. എന്നാൽ, ഇതിൽ പദച്ഛേദം ചെയ്തിരിക്കുന്നതും അർത്ഥം പറഞ്ഞിരിക്കുന്നതും ഗുരുവിന്റെ ദർശനത്തെ ആകവേ ആധാരമാക്കിക്കൊണ്ടാണ്. അതുകൊണ്ട് വാക്കുകൾക്ക് അർത്ഥം പറയുമ്പോൾ നിഘണ്ടുവിൽനിന്നും നേരെ അർത്ഥമെടുത്തു പറയുകയല്ല ചെയ്തിരിക്കുന്നത്. അങ്ങനെ ചെയ്തിരുന്നെങ്കിൽ കുറേ വാക്കുകൾ ഇണക്കമില്ലാതെ കൂട്ടിവച്ചതുപോലെയേ തോന്നുകയുള്ളൂ. ഗുരുവും വാച്യാർത്ഥത്തിനുപരിയായി വാക്കുകൾക്ക് ഒരു ലക്ഷ്യം കുറിക്കുന്നുണ്ട്. അത് ഗുരുവിന്റെ ഭാഷയിലുള്ള നൈപുണി വിളിച്ചോതുന്നതാണ്. എന്തുതന്നെയായാലും ആത്മോപദേശശതകം ഒരു മഹാദർശനമാണെന്ന് മനസ്സിലാക്കുവാൻ ഈ വ്യാഖ്യാനം ധാരാളം മതിയാകും. ആത്മാനുഭൂതിക്ക് ഒരു പുസ്തകവും സഹായകമാവുകയില്ല എന്നുള്ള സത്യം ഗുരുതന്നെ വെളിപ്പെടുത്തിയിട്ടുള്ളതാണല്ലോ. അറുതിയിടാനരുതാത അവാങ്മനോഗോചരം ഇതിലെങ്ങു ചരിച്ചിടും പ്രമാണം? ആദ്ധ്യാത്മികഗ്രന്ഥങ്ങൾ മനുഷ്യന് ആത്മോന്മുഖത (self-orientation) മാത്രമേ ഉണ്ടാക്കിത്തരുന്നുള്ളൂ. സ്വാനുഭവം, സത്യാന്വേഷണവും ഗുരുകൃപയും സന്ധിക്കുന്നിടത്തുനിന്നും ആനന്ദസ്വരൂപമായി ഉറന്നുവരേണ്ടതാണ്. ഗുരുവിന്റെ കാരുണ്യം നമ്മളിലെല്ലാം അമൃതവർഷം ചൊരിയട്ടെ.